# R RAMA VARMA MALAYALAM READERS.

## Reader VI.



Published under the auspices of
The Malayalam Improvement Committee
by the Cochin Publishing house.

# RAMA VARMA MALAYALAM READERS.

## READER VI.

## I.

## ധ്രുവചരിതം.

സ്വായംഭുവൻ എന്ന പ്രസിദ്ധനായ മനുവിന്ന് ഉത്താനപാദൻ എന്നും പ്രിയവ്രതൻ എന്നും പേരായിട്ട് രണ്ടു പുത്രന്മാരുണ്ടായി. അവർ രണ്ടുപേരും വളരെക്കാലം രാജ്യപരിപാലനം ചെയ്തുവന്നു. അവരിൽ ഉത്താനപാദൻ എന്ന രാജാവിന്ന് രണ്ടു ഭാര്യമാരുണ്ടായിരുന്നു. രാജ്ഞികളായ സുനീതി സുരുചി എന്നീ രണ്ടുപേരിൽ അദ്ദേഹത്തിന്നു രണ്ടാമത്തെ പത്നിയിലായിരുന്നു അധികം അനുരാഗം. സുരുചി എന്ന ഇഷ്ടപത്നിക്ക് ഉത്തമൻ എന്നു പേരായ ഒരു പുത്രനും സുനീതിക്ക് ധ്രുവൻ എന്നുപേരായ ഒരു പുത്രനും ഉണ്ടായി. ഒരുദിവസം രാജാവു് ഉത്തമനെ മടിയിൽവെച്ചു ലാളിക്കുന്നതു കണ്ടിട്ട് അഞ്ചുവയസ്സു പ്രായമായ ധ്രുവൻ ഉത്സാഹത്തോടുകൂടി ഓടിച്ചെന്ന് താനും അച്ഛന്റെ മടിയിൽ കയറുവാൻ ശ്രമിച്ചു. എന്നാൽ രാജാവു് അതു സമ്മതിച്ചില്ല. ധ്രുവൻപിന്നേയും മടിയിൽ കയറുവാൻതുനിഞ്ഞപ്പോൾ അടുത്തുനിന്നിരുന്ന ഗർവിഷ്ഠയായ സുരുചി, രാജാവു കേൾക്കവേതന്നെ, ശങ്കകൂടാതെ ഈർഷ്യയോടുകൂടി അവനോട് ഇപ്രകാരം പറഞ്ഞു:—"രാജാസനം കയറുവാൻ നീ യോഗ്യനല്ല. അതിനാൽ അതു നീ ആഗ്രഹിക്കേണ്ട. അഥവാ, അങ്ങിനെ ഒരാഗ്രഹം നിനക്കുണ്ടെങ്കിൽ ഞാനൊരുപായം പറഞ്ഞുതരാം.

എന്റെ ഗർഭത്തിൽ ജനിക്കുന്നതിനുവേണ്ടി നീ പോയി സാ
ക്ഷാൽ വിഷ്ണുദേവനെ ഭജിക്കുക. അപ്പോൾ അദ്ദേഹം പ്ര
സാദിച്ച് അനുഗ്രഹിച്ച് നിന്നെ എന്റെ ഗർഭത്തിൽ ജനി
പ്പിക്കും. ഞാൻ പെററ കുട്ടിയായാൽ പിന്നെ നിനക്കു സിം
ഹാസനം കയറുവാൻ സാധിക്കുകയും ചെയ്യും." ഹൃദയം പി
ളർക്കുന്നതായ ഈ വിധമുള്ള പരുഷവാക്കുകൾ കേട്ടപ്പോൾ ധ്രു
വൻ സഹിപ്പാൻ വയ്യാത്ത വ്യസനത്തോടും കോപത്തോ
ടുംകൂടി ഒരു ദീർഘശ്വാസമിട്ടുകൊണ്ട്, ഇതെല്ലാം കേട്ടു മി
ണ്ടാതെ ഉപേക്ഷയോടുകൂടിയിരിക്കുന്ന അച്ഛന്റെ സമീപ
ത്തിൽനിന്നുപോയി സ്വന്തം പെററമ്മയുടെ അടുക്കലേക്കുതേ
ങ്ങി തേങ്ങി കരഞ്ഞുകൊണ്ടു ചെന്നു. ഉടനെ സുനീതി മക
നെ വാരിയെടുത്ത് മടിയിലിരുത്തി വാത്സല്യത്തോടുകൂടി ചും
ബിച്ചു മെയ്യാസകലം ഒന്നു തലോടി. സംഗതികളെല്ലാം
ചോദിച്ചറിഞ്ഞപ്പോൾ അവൾ ധൈര്യംവിട്ട് ഒട്ടധികം കര
ഞ്ഞുപോയി. ദീർഘമായ ദുഃഖത്തിന് അവസാനം കാണാ
തെയിട്ട് ആ രാജ്ഞി ദീർഘനിശ്വാസമിട്ടുകൊണ്ടു ബാലനായ
തന്റെ മകനോടിങ്ങിനെ പറഞ്ഞു:— "ഉണ്ണീ! നമുക്കാരേയും
കുററപ്പെടുത്തീട്ട് കാര്യമില്ല. സുരുചി അമ്മ പറഞ്ഞതുതന്നെ
യാണ് വാസ്തവം. ഉത്തമനെപ്പോലെ രാജാസനം കയറു
വാൻ നിനക്കാഗ്രഹമുണ്ടെങ്കിൽ സാക്ഷാൽ ശ്രീദേവനെത്ത
ന്നെ ഭജിക്കുക. നമ്മുടെ ഈ വല്ലാത്ത ദുഃഖത്തെ കളയുവാൻ
ഭഗവാനെയല്ലാതെ ഞാൻ വേറെ ആരേയും കാണുന്നില്ല."
ഭക്തയായ അമ്മയുടെ ഇപ്രകാരമുള്ള നല്ല ഉപദേശത്തെ കേ
ട്ട് ധ്രുവൻ ഭഗവാങ്കൽതന്നെ മനസ്സു നല്ലവണ്ണം ഉറപ്പിച്ചു
കൊണ്ട് താനെ തന്റെ അച്ഛന്റെ രാജധാനി വിട്ടിറങ്ങി
പ്പോയി. ലോകാനുഗ്രഹതല്പരനും പരമഭക്തനുമായ നാരദമഹ
ർഷി ആ ബാലന്റെ ചിന്തിതമറിഞ്ഞ് അത്യന്തം വിസ്മയി
ച്ചു. അവനെ അനുഗ്രഹിക്കുന്നതിന്നായി ഉടനെ പുറപ്പെട്ട്
അദ്ദേഹം ധ്രുവനെ, വഴിമദ്ധ്യത്തിൽവച്ചു കണ്ടുമുട്ടി. സകല
പാപങ്ങളേയും അകററിക്കളയുവാൻ ശക്തിയുള്ള തന്റെ ക

ത്തിനെ ആ ഋഷിപുംഗവൻ ആ ബാലന്റെ ശിരസ്സിൽ വച്ച് അവനോടിങ്ങിനെ അരുളിച്ചെയ്തു:—"മാനഭംഗത്തെ സഹിക്കാത്തതായ നിന്റെ ക്ഷത്രതേജസ്സ് ഏററം ശ്ലാഘ്യം തന്നെ! നീ കേവലം ഒരു കുട്ടി. മാനാപമാനങ്ങളെ തിരിച്ചറിയുവാനുള്ള പ്രായം നിനക്കു വന്നിട്ടില്ല. എങ്കിലും മററമ്മ പറഞ്ഞ കഠിനവാക്കുകളെ നീ ലേശംപോലും മറക്കുന്നില്ല എന്നുള്ളത് ആശ്ചര്യമായിരിക്കുന്നു. അല്ലയോ വത്സ! മാനാപമാനങ്ങളെ തിരിച്ചറിവാനുള്ള തന്റേടം നിനക്കുണ്ടെങ്കിൽതന്നെ നിന്റെ ഇപ്പോഴത്തെ ദുഃഖത്തിനു കാരണം ഞാൻ പിന്നെയും കാണുന്നില്ല. എന്തെന്നാൽ അവരവരുടെ കർമ്മങ്ങളുടെ ഫലങ്ങൾക്കനുരൂപമായിട്ടാണ് ഓരോരുത്തരും സുഖദുഃഖങ്ങൾ അനുഭവിക്കുന്നത്. മററൊരുവൻ ദ്രോഹം ചെയ്യുമെന്ന വിചാരം തെററാകുന്നു. ദൈവഗത്യമായതിൽ എല്ലാവരും സന്തോഷിക്കേണ്ടതാണ്, ദൈവഗതിയെ അറിഞ്ഞു നടക്കുകയും വേണം. നിന്റെ ഉദ്ദിഷ്ടകാര്യസിദ്ധി വളരെ പ്രയാസമുള്ളതാണ്. സകലവും ഉപേക്ഷിച്ച് അനേക ജന്മങ്ങളിലായി ഭഗവദ്ധ്യാനം തന്നെ ചെയ്തുകൊണ്ടിരിക്കുന്ന മുനിമാർക്കുപോലും ഭഗവദ്ദർശനം ഉണ്ടാകുന്നില്ല. അങ്ങനെയിരിക്കുന്ന വിഷ്ണുഭഗവാനെ സേവിപ്പാൻ നീ എങ്ങിനെ ശക്തനാകും. അതിനാൽ ഈ കാര്യത്തിൽ നീ വെറുതെ വാശി പിടിക്കാതെ മടങ്ങിപ്പൊയ്ക്കൊൾക. പ്രായമാകുമ്പോൾ ഈശ്വരഭജനത്തിനായി വീണ്ടും ശ്രമം ചെയ്യുവാൻ നിനക്കു തരംകിട്ടും. സുഖം അനുഭവിക്കുക എന്നുള്ള പുണ്യത്തിന്റെ ക്ഷയമായിട്ടും ദുഃഖാനുഭവം പാപക്ഷയമായിട്ടും കാണണം. ഇങ്ങിനെ കണ്ടുകൊണ്ടു ദൈവം വിധിച്ചിട്ടുള്ളതിനെ തൃപ്തിയോടും ആനന്ദത്തോടുംകൂടി അനുഭവിക്കുന്നവർ പുണ്യപാപരഹിതന്മാരായിട്ടക്രമം മോക്ഷപദവിക്കർഹന്മാരായി ഭവിക്കുന്നു. പൂജ്യന്മാരെ ആദരിക്കണം, അവരിൽ അസൂയ ഒട്ടുംതന്നെ പാടില്ല. താണവരിൽ കരുണ കാണിക്കണം. ലേശംപോലും സ്പർദ്ധ പാടില്ല. ഈ വിധം പ്രവർത്തിക്കുന്നവനു ദുഃഖമുണ്ടാകുന്നതല്ല.

അപ്പോൾ ധ്രുവൻ ഏററവും വിനയത്തോടും ഭക്തിബഹുമാനത്തോടുംകൂടി മറുപടി പറഞ്ഞു:—"ക്രൂരയായ സുരുചി അമ്മയുടെ ഹൃദയം പിളക്കുന്നതായ വചോബാണങ്ങൾ ലീനമായി കിടന്നിരുന്ന ഉഗ്രമായ എന്റെ ക്ഷാത്രസ്വഭാവത്തെ പ്രകാശിപ്പിക്കുന്നതിന്ന് ഒരു നിമിത്തമായിത്തീൎന്നു. അതുകാരണം അങ്ങയുടെ ഈ നല്ല ഉപദേശം എന്നിൽ ഫലിക്കുന്നില്ല. വിനയം പോരാഞ്ഞിട്ടായിരിക്കാം. ആ ഉൽകൃഷ്ടപദത്തെ പ്രാപിക്കുവാനാഗ്രഹമുള്ള എനിക്കു നിന്തിരുവടി നല്ല വഴികാണിച്ചുതരേണമേ. അവിടുന്നു ലോകഹിതത്തിന്നായി വീണമീട്ടി ഭഗവൽസ്തോത്രങ്ങൾ പാടിക്കൊണ്ടു് എങ്ങും സഞ്ചരിക്കുന്ന മഹാനാണല്ലോ."

ബാലകനായ ധ്രുവന്റെ സാരമായ വാക്കുകൾ കേട്ടു പ്രസാദിച്ചു അവനോടു ഇപ്രകാരം പറഞ്ഞു:—"നിന്റെ കാൎയ്യം സാധിക്കുന്നതിന്നു ഏററവും നല്ലവഴി അമ്മ പറഞ്ഞുതന്നതുതന്നെയാണ്." മറെറാരേടത്തും മനസ്സുവെക്കാതെ ഏകാഗ്രചിത്തനായി നീ ശ്രീവാസുദേവഭഗവാനെത്തന്നെ സേവിച്ചുകൊൾക. ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്നീ നാലുപുരുഷാൎത്ഥങ്ങളുടേയും സിദ്ധി എല്ലാവൎക്കും ഭഗവൽഭജനംകൊണ്ടുതന്നെയാണുണ്ടാകുന്നതു്. അതിനാൽ വത്സ! നീ കാളിന്ദീതീരത്തിൽ ഹരിവിലാസംകൊണ്ടു പരിശുദ്ധമായിരിക്കുന്ന മധുവനത്തിൽചെന്നു് ആ തീൎത്ഥത്തിൽ സ്നാനംചെയ്തു് ദൎഭപ്പുല്ലു, തോലു കൊണ്ടുണ്ടാക്കിയ ഇരിപ്പിടത്തിൽ ഇരുന്നു് പ്രാണേന്ദ്രിയമനോദോഷങ്ങളെ കളയുന്നതിന്നായിട്ടാദ്യം പ്രാണായാമം ശീലിക്കണം. പിന്നെ ധൈൎയ്യത്തോടുകൂടി മനസ്സുകൊണ്ടു ഹരിയെ ധ്യാനിച്ചുകൊൾക."

ഇങ്ങിനെ നാരദമഹൎഷിയുടെ ഉപദേശം വാങ്ങി അദ്ദേഹത്തിന്റെ അനുഗ്രഹത്തോടുകൂടി ധ്രുവൻ ഉടനെതന്നെ പരിശുദ്ധമായ മധുവനത്തിലേക്കു പോയി. മഹൎഷിമാരുടെ

തൽക്ഷണത്തിൽ അന്തഃപുരത്തിൽ ചെന്ന് ഉത്താനപാദമഹാ
രാജാവിനെ കണ്ടു. രാജാവു ചിന്താകുലനായിരിക്കുന്നതു ക
ണ്ടിട്ട് മഹർഷി ദുഃഖത്തിനുള്ള കാരണം ചോദിച്ചപ്പോൾ താൻ
ധ്രുവനോടു കാണിച്ച ക്രൂരസ്വഭാവത്തേയും അതിന്റെ ഫലമാ
യിട്ടുണ്ടായ അവന്റെ നിർഗ്ഗമനത്തേയും പറ്റി ഉത്താനപാ
ദൻ നാരദമഹർഷിയോടു പശ്ചാത്താപത്തോടുകൂടി വിസ്തരിച്ചു
പറയുകയും പുത്രനെ കാട്ടിൽവെച്ചു വല്ല വന്യമൃഗങ്ങളും അ
തിനിടയ്ക്കുതന്നെ ഇരയാക്കിക്കഴിഞ്ഞിരിക്കുമൊ എന്നു ശങ്കിച്ചു
വ്യസനിക്കുകയും ചെയ്തു. എന്നാൽ രാജാവു ശങ്കിച്ചതുപോ
ലെ ഒരാപത്തും അവന്നു സംഭവിക്കുകയില്ലെന്നും വലിയ മ
ഹർഷിമാർക്കുകൂടി അസാദ്ധ്യമായിട്ടുള്ളതു് അവൻ സാധിച്ചു
പ്രശസ്തനായിത്തീരുമെന്നും മറ്റും പറഞ്ഞു് ആ ഋഷിപുംഗ
വൻ മഹീശനെ സമാശ്വസിപ്പിച്ചു. ഉത്താനപാദമഹാ
രാജാവു് സൽപുത്രനായ ധ്രുവനെത്തന്നെ വിചാരിച്ചുകൊണ്ടു്
ദിവസവൃത്തി കഴിച്ചുകൂട്ടി.

മധുവനത്തിൽ പ്രവേശിച്ചു് ധ്രുവൻ തീവ്രമായ
തപസ്സാരംഭിച്ചു. ദിവസംപ്രതി തപോവിധി ബലവത്തര
മായിത്തീർന്നു. നിരുദ്ധപ്രാണനായിട്ട് അവൻ എല്ലാം വി
ഷ്ണുമയമായിട്ടു കണ്ടു. അപ്പോൾ ലോകപാലന്മാരും ലോക
ങ്ങളും പ്രാണനിരോധംകൊണ്ടു വളരെ ക്ലേശിച്ചു് തങ്ങൾക്കു നി
വൃത്തിക്കായി എല്ലാവരുംകൂടി വൈകുണ്ഠത്തിൽ ചെന്നു വിഷ്ണു
ഭഗവാനെ ശരണം പ്രാപിച്ചു. ഭഗവാൻ അപ്പോൾ അവ
രോടു് ഇങ്ങിനെ കല്പിച്ചു. ഉത്താനപാദിയായ ധ്രുവൻ
എന്ന ബാലൻ നിരുദ്ധപ്രാണനായിട്ടെന്നെത്തന്നെ ധ്യാനി
ച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് നിങ്ങൾക്കു പ്രാണ
നിരോധം വന്നതു്. എങ്കിലും നിങ്ങളാരും ഭയപ്പെടേണ്ട.
ഞാൻ അവനെ ഘോരതപസ്സിൽ നിന്ന് ഉടനെ നിവൃത്തി
പ്പിക്കാം" ദേവകളും മറ്റുള്ളവരും അതുകേട്ടു സമാധാനപ്പെട്ടു
മടങ്ങിപ്പോയി. ഭഗവാൻ ധ്രുവന്റെ തപസ്സുകണ്ടു സന്തുഷ്ട

നായിട്ട് ഉടനെ മധുവനത്തിൽചെന്ന് ആ ബാലകന്നു പ്ര
ത്യക്ഷനായിട്ടു ചെന്നു. ഭഗവദ്ദർശനം സിദ്ധിച്ചപ്പോൾ രാജ
കുമാരന്ന് അളവില്ലാത്ത ആനന്ദമുണ്ടായി. ഭഗവാനെ സ്തോ
ത്രങ്ങൾകൊണ്ടു സ്തുതിക്കുവാൻ അവൻ ശ്രമിച്ചുനോക്കി. എ
ന്നാൽ അഭ്യാസക്കുറവുനിമിത്തം അവന്ന് ഒന്നുംതന്നെ തോ
ന്നിയില്ല. തന്റെ ഭക്തന്റെ സങ്കടാവസ്ഥകണ്ടു ഭഗവാൻ
ഏററവും കാരുണ്യത്തോടും വാത്സല്യത്തോടുംകൂടി അവന്റെ
കപോലങ്ങളിൽ തന്റെപാഞ്ചജന്യശംഖംകൊണ്ടു പതുക്കെ
ഒന്നുതൊട്ടു. അപ്പോൾ ധ്രുവന്റെ മുഖത്തുനിന്നു സ്തോത്രങ്ങൾ
അനർഗ്ഗളമായി പ്രവഹിച്ചു. ഭഗവാൻ തന്റെ ഭക്ത്യതി
ശയത്താൽ സന്തുഷ്ടനായിട്ട് അവനെ അനുഗ്രഹിച്ച് ഇപ്ര
കാരം അരുളിച്ചെയ്തു: "നിന്റെ ചിത്തസങ്കല്പം ഞാനറി
ഞ്ഞിരിക്കുന്നു. ലക്ഷം ദുർല്ലഭമായൊരു ഫലം ഇതാ ഞാൻ നി
നക്കു നൽകുന്നു. നിനക്ക് സർവ്വപ്രകാരത്തിലും ശുഭംതന്നെ
വന്നുകൂടും. സകല ലോകങ്ങൾക്കും മേലേയായും താരഗ്രഹ
നക്ഷത്രങ്ങളായ ജ്യോതിസ്സുകളാൽ ചുററപ്പെട്ടതായും അതിയാ
യ തേജസ്സുകൊണ്ടു വിളങ്ങുന്നതായും വേറെ ആരുംതന്നെ മു
മ്പു പ്രാപിക്കാത്തതായും ഉള്ള ഒരു ഉൽകൃഷ്ടസ്ഥാനത്തെ നീ
പ്രാപിക്കും. നിന്റെ അച്ഛൻ തപോവനത്തിന്നുപോയാൽ
പിന്നെ നീ മുപ്പത്താറു സംവത്സരം രാജ്യം പരിപാലിക്കും.
അക്കാലങ്ങളിൽ യാഗങ്ങൾ ചെയ്ത് എന്നെ ഭജിച്ചുകൊണ്ടു
നീ രാജ്യസൌഖ്യമനുഭവിക്കുകയും ഒടുക്കം മൽസ്ഥാനത്തെ
പ്രാപിക്കുകയും ചെയ്യും."

ഇങ്ങിനെ വരങ്ങൾകൊടുത്ത് ആ ബാലനായ ഭക്ത
നെ അനുഗ്രഹിച്ചതിന്റെശേഷം ഭഗവാൻ അവൻ കാണ്കെ
തന്നെ, ഗരുഡാരൂഢനായി വൈകുണ്ഠത്തിലേക്കെഴുന്നള്ളി.
താനിച്ഛിച്ചതെല്ലാം ലഭിച്ചുവെങ്കിലും ഒട്ടുംതന്നെ സന്തോഷ
ത്തോടു കൂടിയല്ല ധ്രുവൻ സ്വപുരത്തിലേക്കു തിരിച്ചത്. എ
ന്തെന്നാൽ സുരുചി അമ്മയുടെ വചോബാണങ്ങൾകൊണ്ടു

മുറിഞ്ഞു പൂൎണ്ണനായിരിക്കുന്ന തന്റെ മനസ്സ് എപ്പോഴും വേ
ദനിച്ചുകൊണ്ടുതന്നെയിരുന്നതിനാൽ മുക്തിപ്രദനായ ഭഗവാ
നോടു പരമപുരുഷാൎത്ഥമായിരിക്കുന്ന മോക്ഷത്തിന്നായിക്കൊ
ണ്ടു പ്രാൎത്ഥിപ്പാൻ അവന്നു തൽക്കാലം തോന്നിയില്ല. "അനേ
കജന്മങ്ങളിലായി സമാധിചെയ്തതിന്റെ ശേഷം മാത്രം പ്രാ
പിപ്പാൻ യോഗ്യമായിരിക്കുന്ന ഭഗവദ്ദൎശനം ആറുമാസം
കൊണ്ടു ലഭിച്ചിട്ടും ഞാൻ ഭ്രഷ്ടനാവുകയാണെല്ലൊ ഉണ്ടായ
തു്. കഷ്ടം! ഞാൻ മൂഢനും ഭാഗ്യഹീനൻ തന്നെ" എന്നി
ങ്ങിനെ വിചാരിച്ചു പശ്ചാത്തപിച്ചു എങ്കിലും ഭഗവൽകാ
രുണ്യംകൊണ്ടു് എല്ലാം ഒടുക്കം സാധിക്കും എന്നു സമാധാന
ത്തോടുകൂടി തപോവനംവിട്ടു തന്റെ പുരത്തിലേക്കായിട്ടു പോ
യി.

ഭഗവാനാൽ അനുഗ്രഹീതനായ സ്വപുത്രനെ ഉത്താന
പാദൻതന്നെ ചെന്നെതിരേറ്റു സ്വരാജധാനിയിലേക്കു കൊ
ണ്ടുവന്നു് ഗാഢമായി ആലിംഗനം ചെയ്യുകയും ആനന്ദാശ്രു
ക്കൾകൊണ്ടു വെടിപ്പായി അഭിഷേകം ചെയ്യുകയും ചെയ്തു. സു
രുചിക്കു തന്റെ അവിവേകത്തെപ്പറ്റി വളരെ അധികം പ
ശ്ചാത്താപമുണ്ടായി. യുവരാജാവിനു യോഗ്യമായ അലങ്കാര
ങ്ങളോടുകൂടി ധ്രുവൻ അച്ഛനോടൊന്നിച്ചുതന്നെ താമസിച്ചു.
അങ്ങിനെ കുറേക്കാലം കഴിഞ്ഞതിന്റെ ശേഷം ധ്രുവൻ
യൌവനയുക്തനായി എന്നു കണ്ടപ്പോൾ രാജൎഷിയായ ഉ
ത്താനപാദൻ, താൻ വൃദ്ധനായി എന്നറിഞ്ഞു്, പ്രജകളുടെ
അനുവാദത്തോടുകൂടി ധ്രുവനെ രാജ്യത്തിന്നധിപനായിട്ടഭി
ഷേകം ചെയ്തു. ഉത്തമസൽഗതിക്കായിക്കൊണ്ടദ്ദേഹം വന
ത്തിലേക്കു പോവുകയും ചെയ്തു.

ധ്രുവന്നു രണ്ടു ഭാൎയ്യമാരുണ്ടായിരുന്നു. രണ്ടുപേരിലും കൂ
ടി മൂന്നുപുത്രന്മാരും ഒരു പുത്രിയും ഉണ്ടായി. ഉത്തമൻ
വിവാഹം ചെയ്തില്ല. അദ്ദേഹം ഒരുദിവസം കാട്ടിൽ പോയി
നായാട്ടു ചെയ്തുകൊണ്ടിരുന്നപ്പോൾ ബലവാനായ ഒരു യ

ക്ഷൻവന്ന് അദ്ദേഹത്തെ നിഗ്രഹിച്ചു. ഭ്രാതാവിനെ കൊ
ന്ന വർത്തമാനം ധ്രുവമഹാരാജാവു കേട്ടപ്പോൾ വ്യസനത്തോ
ടും കോപത്തോടും കൂടി തൽക്ഷണംതന്നെ യക്ഷപുരിയിലേ
ക്ക യുദ്ധത്തിന്നായി പുറപ്പെട്ടു. അവിടെ വെച്ചുണ്ടായ ഭയ
ങ്കരയുദ്ധത്തിൽ അനവധി യക്ഷന്മാർ കൊല്ലപ്പെടുകയുണ്ടാ
യി. പിന്നെ അദ്ദേഹം സ്വരാജ്യത്തെക്ക മടങ്ങിവന്ന് ഒട്ട
ധികം കാലം പ്രജാപരിപാലനം ചെയ്തുവാണു. ഒടുക്കം, വാ
ർദ്ധക്യാവസ്ഥയിലെത്തിയപ്പോൾ, സ്വപുത്രനെ രാജ്യഭാരമേല്പി
ച്ചു ധ്രുവമഹാരാജാവ് ബദരികാശ്രമത്തിൽപോയി കഠിനമാ
യ തപസ്സുചെയ്തു. പൂർണ്ണഭക്തിയോടുകൂടി ഭഗവദ്ധ്യാനം ചെ
യ്തുകൊണ്ടിരുന്നതിനിടക്ക് ഒരുദിവസം ആകാശത്തിൽ നിന്നു
ഒരു വിമാനം വന്നിറങ്ങുകയും വിഷ്ണുദൂതന്മാർ അദ്ദേഹത്തെ
അതിൽ കയററി മേല്പോട്ടു കൊണ്ടുപോകയും ചെയ്തു. വ്യോ
മകടാഹത്തിന്റെ ഉത്തരഭാഗത്ത് സപ്തർഷികൾ പ്രദക്ഷിണം
ചെയ്തുകൊണ്ടിരിക്കുന്നതും അത്യുച്ചത്തിൽ ജാജ്വല്യമാനമായി
പ്രകാശിക്കുന്നതുമായ തേജഃപുഞ്ജം ധ്രുവനാണെന്നും ആ രാജർ
ഷിയുടെ സാന്നിദ്ധ്യമുള്ള പ്രദേശമാണു ധ്രുവപദം എന്നും
നാം അറിയുന്നു.

---

## II
## ജാതിഭേദം.

---

വിപ്രനെന്നും ക്ഷത്രനെന്നും വൈശ്യനെന്നും ശൂദ്രനെന്നും
ഇപ്രപഞ്ചേ നാലുവർണ്ണം നാലുവക്കാരുള്ളവാകിൽ;
അതിൽപുറത്തു ബൌദ്ധനെന്നും പാണനെന്നും പറയനെന്നും
കല്പിതം ജാതിഭേദത്തിനന്തമില്ലന്നിരൂപിച്ചാൽ;
എല്ലാമുള്ള ശരീരങ്ങൾക്കൊക്കവേ പാർത്തുകാണുമ്പോൾ

ജീവനായിട്ടൊന്നുതന്നെ മായതിൽപ്പോൾ പരബ്രഹ്മം.
നൂലുകൊണ്ടു പിരിച്ചോരു ചരട്ടിൽ പൊന്മണികോൎത്തു
മാലയാക്കി ധനികന്മാർ ധരിക്കുന്നു ഗളംതന്നിൽ.
മുത്തുകൊണ്ടും മാലകോൎക്കാം, പവിഴംകൊണ്ടുമുണ്ടാക്കാം
പുത്തിലഞ്ഞിക്കുരുകൊണ്ടും, കുന്നികൊണ്ടും ദരിദ്രന്മാർ;
എന്നിവണ്ണം സുവൎണ്ണാദികൊണ്ടുവേതാൻ ചരടായി-
ട്ടൊന്നുതന്നെ പൊന്നിനുമക്കുന്നിമണിയൊടുമാലയ്ക്കും.
എന്നപോലെ സൎവ്വജാതിപ്രകൃതം ശരീരഭേദം
ഒന്നുകൊണ്ടു കോൎത്തുകെട്ടിക്കളിപ്പിക്കുന്നിതു ദൈവം;
എന്നതുമൂലമാത്മാവിന്നാൎക്കും ഭേദമില്ല;
ഒന്നുതന്നെ ചരട്ടുള്ളിൽ ബ്രഹ്മമെന്നും പറയുന്നു.
ജ്ഞാനമെന്നുള്ളതിനെ സാരമെന്നു ധരിക്കേണം;
ജ്ഞാനമില്ലാത്തവിപ്രനും ശൂദ്രനും ഭേദമില്ലേതും.
ജ്ഞാനിയാകും പറയനും ബ്രാഹ്മണാദി ദ്വിജന്മാൎക്കും
സ്ഥാനമൊന്നായ്വരും ചത്തു പരലോകം പ്രവേശിച്ചാൽ.

പുളിന്ദീമോക്ഷംതുള്ളൽ. കുഞ്ചൻനമ്പ്യാർ.

# III

# പണ്ടത്തെ കൊച്ചിരാജ്യം.

---

(കൊല്ലവർഷം 7-ാം നൂറ്റാണ്ട്)

## (I)

## രാജ്യഭാരം.

നമ്മുടെ രാജ്യത്തിന്റെ പഴമയെ—അതായത് ഏകദേശം 500 സംവത്സരം മുമ്പത്തെ സ്ഥിതി എന്തായിരുന്നുവെന്നു് അറിയാൻ അത്ര ഗ്രഹിച്ചിട്ടുണ്ടായിരിക്കയില്ല. അതിനാൽ കൊച്ചിരാജ്യത്തിന്റെ ചരിത്രത്തിൽ നിന്നു രസകരമായ ചില ഭാഗങ്ങളെ എടുത്തു താഴെ അദ്ധ്യായങ്ങളിലായിട്ടു വിവരിക്കാം. കേരളീയരുടെ ഇടയിലുള്ള ഭാഷ, നാട്ടാചാരങ്ങൾ, ജാതിഭേദങ്ങൾ നടവടികൾ എന്നിവയെല്ലാം മലയാളത്തിൽ എല്ലാടത്തും സാമാന്യമായിട്ട് ഒന്നുപോലെതന്നെയാകയാൽ കേരളത്തിലെ ഏതെങ്കിലും ഒരു ഭാഗത്തെ സംബന്ധിച്ച ചരിത്രം കൊണ്ടു മറ്റു ഭാഗങ്ങളിലെ ചരിത്രവും കൂടി പഠിച്ചറിവുണ്ടാകുമെന്നുകൂടി നിങ്ങൾ മനസ്സിലാക്കേണ്ടതാകുന്നു.

ക്രൈസ്തവം ഏകദേശം എട്ടുമുതൽ പതിനഞ്ചുവരെയുള്ള നൂറ്റാണ്ടുകളിൽ യൂറോപ്പുരാജ്യത്തു നടപ്പുണ്ടായിരുന്നതുപോലെയുള്ള ഒരു സമ്പ്രദായത്തെ ഏറെക്കുറെ അടിസ്ഥാനമാക്കീട്ടാണ് രാജ്യഭാരം നടത്തപ്പെട്ടിരുന്നത്. രാജാവിനു തന്നെയായിരുന്നു സാർവാധിപത്യം. പക്ഷെ അതാതു നാടുകളിലെ ഭരണം അദ്ദേഹത്തിന്റെ കീഴിലുള്ള പ്രമാണികളായ പ്രഭുക്കന്മാരുടെ അധീനത്തിലായിരുന്നു. രാജ്യമാസകലം പലവലിപ്പത്തിലുമുള്ള നാടുകളായി ഭാഗിക്കപ്പെട്ടിരുന്നു. അവ ഓരോന്നിലും നാടുവാഴി എന്നു പറയപ്പെടുന്ന ഒരു പ്രമാണപ്പെട്ട അധിപനുമായിരുന്നു. യുദ്ധസംബന്ധമായ കാര്യങ്ങൾക്കും മറ്റുമായി നാടുകളോരോന്നും ദേശങ്ങളായി അംശിക്കപ്പെട്ടിരുന്നു. അവയിൽ ചിലതു ദേശവാഴികളുടെ അധികാരത്തിലായിരു

ന്നു. മററു ചിലതു് നാടുവാഴിയുടേയോ രാജാവിന്റേയോ സ്വ കാര്യസ്വത്തായിരുന്നതിനാൽ നേരിട്ടു് അവർ തന്നെയോ അ ല്ലെങ്കിൽ അവർ നിയമിച്ചിരുന്ന അധികാരികളോ ആണു് അവയെ ഭരിച്ചിരുന്നതു്. ദേശങ്ങളും അംഗീകരിക്കപ്പെട്ടിരുന്നു. പക്ഷെ ആ വിഭാഗം ഭൂമിയെ സംബന്ധിച്ചായിരുന്നില്ല. ന മ്പൂതിരിമാരുടെ ഗ്രാമം, നായന്മാരുടെ തറ, താണജാതിക്കാരുടെ ചേരി എന്നിങ്ങിനെ ജാതിയേയോ വർഗ്ഗത്തേയോ അനുസരി ച്ചു പല സംഘങ്ങളായിട്ടാണു് അവ വിഭജിക്കപ്പെട്ടിരുന്നതു്. ഈവക വിഭാഗങ്ങളുടെ അതിരുകൾ ഏറെക്കുറെ വ്യക്തമായി രുന്നുവെങ്കിലും തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും കടന്നുകിടന്നിരു ന്നു. മലയാളത്തിലുള്ള നാടുകൾക്കും ദേശങ്ങൾക്കും അന്യ രാജ്യങ്ങളിൽ അതുപോലെയുള്ള ഉപവിഭാഗങ്ങൾക്കും ത മ്മിൽ വ്യത്യാസമുണ്ടു്. ഈ പട്ടണങ്ങളും ഗ്രാമങ്ങളും ഉണ്ടു് എന്നതിനു പകരം അവയിൽ ഒരു നായന്മാരുണ്ടു്— കോലത്ത നാട്ടിലെ 'അഞ്ഞൂററു്', ഒന്നമനാട്ടിലെ 'നാനൂററു്', ചെ ങ്ങഴിനാട്ടിലെ 'മുന്നൂററു്' എന്നിങ്ങിനെയാണു് പറഞ്ഞുവ ന്നിരുന്നതു്. ഓരോ സംഘത്തിന്റേയും കാര്യങ്ങളെ ജാതിക്ര മംപോലെ ഗ്രാമണികൾ, കാരണവന്മാർ, തണ്ടാന്മാർ മുതലാ യിട്ടുള്ള അതാതു തലവന്മാരാണു് ഭരിച്ചുവന്നിരുന്നതു്. ത റയെ സംബന്ധിച്ച കാര്യങ്ങളെല്ലാം കാരണവന്മാർ നോക്കി വന്നിരുന്നു. തങ്ങളുടെ യജമാനന്മാരുടെ വസ്തുക്കൾ കൃഷി ചെയ്യുന്ന കാര്യത്തിൽ അവർ മേൽനോട്ടവും ചെയ്തിരു ന്നു. പ്രഭു ഒരു രാജാവോ നാടുവാഴിയോ ദേശവാഴിയോ അ ല്ലെങ്കിൽ വെറും ഒരു ജന്മിയോ ആയിരിക്കും. അദ്ദേഹത്തി ന്റെ പാട്ടക്കാരിൽനിന്നു് അവർ വിളവിൽ ഒരോഹരി തങ്ങളുടെ കാലക്ഷേപത്തിനായി വാങ്ങുകയും, അതിനു പകരം ആവ ശ്യപ്പെടുമ്പോഴെല്ലാം അദ്ദേഹത്തെ യുദ്ധത്തിനു സഹായിക്കു കയും ചെയ്തിരുന്നു. ദേശവാഴികളുള്ളേടത്തെല്ലാം അവരാ ണു് ദേശകാര്യങ്ങൾ അന്വേഷിച്ചിരുന്നതു്. രാജാവോ നാ ടുവാഴിയോ അയച്ചിരുന്ന കല്പനകളെല്ലാം അവർ വേണ്ടപോ

ലെ നടത്തിക്കുകയും ചെയ്തിരുന്നു. അവർ നാടുവാഴികളുടെ അധികാരത്തിൽപ്പെട്ട പടനായകന്മാരും കൂടിയായിരുന്നു. പോരിന്നായിട്ടാവശ്യപ്പെടുന്ന സമയങ്ങളിൽ അവർ തങ്ങളുടെ നായന്മാരുടെ തലവന്മാരായി പടപുറപ്പെട്ടു പോവുകയും ചെയ്തിരുന്നു. അവരവരുടെ നാടുകളിൽ യുദ്ധസംബന്ധമായ കാര്യങ്ങളിലും മറ്റു രാജ്യകാര്യങ്ങളിലും നാടുവാഴികൾക്കധികാരമുണ്ടായിരുന്നു. എന്നാൽ അവരുടെ ആ അധികാരവലിപ്പവും അവർ എത്രത്തോളം രാജാവിന്നു കീഴടങ്ങി നിന്നിരുന്നുവെന്ന സംഗതിയും അവരുടെ പ്രാബല്യത്തെ അനുസരിച്ചാണിരുന്നിരുന്നതു്. എങ്കിലും എല്ലാവരും അവരവരുടെ സ്വത്തിന്നും അവസ്ഥയ്ക്കും തക്കവണ്ണം സംഖ്യ ക്ലിപ്തപ്പെടുത്തീട്ടുള്ള പോരാളികളെ തയ്യാറു ചെയ്തുകൊള്ളണമെന്നും രാജാവിന്റെ യുദ്ധങ്ങളിൽ സഹായിക്കുന്നതിന്നായി ചെന്നുകൊള്ളണമെന്നും ആണു് നിശ്ചയം *.

അന്നത്തെ വാഴ്ചക്രമത്തെ സംബന്ധിച്ചു് ചില ഘട്ടങ്ങളിൽ നടന്നുവന്നിരുന്ന ഒരു സമ്പ്രദായവിശേഷത്തെ താഴെ വിവരിക്കുന്നു. പ്രായാധിക്യംകൊണ്ടോ അല്ലെങ്കിൽ വേറെ വിധത്തിൽ അശക്തതകൊണ്ടോ രാജാവിന്നു അവസാന കാലങ്ങളിൽ രാജ്യം മുമ്പേപോലെ ഭരിക്കുന്നതിന്നു് ശേഷിയില്ലാതെ വന്നാൽ അദ്ദേഹം രാജ്യഭാരത്തിൽനിന്നൊഴിഞ്ഞു് ഭരണകാര്യങ്ങളെ അടുത്ത അവകാശിയേയോ അല്ലെങ്കിൽ സ്വന്തം താവഴിയിലെ പിന്നത്തെ മൂത്ത പുരുഷനേയോ ഏല്പിച്ചു് ഋഷിവൃത്തിയെ അവലംബിക്കുക പതിവായിരുന്നു. ഇ

---

* കൊച്ചിരാജ്യവും അതിന്റെ കീഴിടങ്ങളും ഇക്കാലത്തു് എത്ര നാടുകളായിട്ടാണു് അംശിക്കപ്പെട്ടിരുന്നതു് എന്നും അവയുടെ പേരുകൾ എന്തൊക്കെയായിരുന്നു എന്നും ഓരോ നാടുകളുടെ വലിപ്പം എത്ര എന്നും നാടുവാഴികളുടെ പേരുകളെന്തെല്ലാമെന്നും അവർ രാജാവിന്നു് ഉണ്ടായിരുന്ന പ്രജത്വം എത്രത്തോളമായിരുന്നു എന്നും മറ്റുമുള്ള സംഗതികളെ ശരിയായി തിട്ടമായും ഇപ്പോൾ പറയുവാൻ സാധിക്കുന്നതല്ല.

വയിൽ കട്ടപ്പം പറഞ്ഞ വിധമാനങ്ങളായതെങ്കിൽ രാജപ്രതിനിധിയായിരുന്ന ആൾ, മുനിവൃത്തിയെ ഏറ്റെടുത്ത രാജാവിന്റെ മരണശേഷം, രാജ്യഭാരം മുറയ്ക്കുള്ള അവകാശിയെ ഏല്പിച്ചുകൊടുക്കണമെന്നുമാത്രമല്ല താനും ലോകവ്യവഹാരങ്ങളിൽനിന്നും വിരമിച്ചു സന്യാസവൃത്തിയെ സ്വീകരിക്കണം എന്നായിരുന്നു ചട്ടം. പകരം നോക്കിയിരുന്ന കാലത്തു രാജപ്രതിനിധിക്കു സിദ്ധിച്ചേക്കാവുന്ന പ്രാബല്യത്തെയും ഗൌരവത്തെയും പിൻവാഴ്ചക്കാരന്നെതിരായി ഉപയോഗിക്കുവാൻ എളുപ്പമുണ്ടായിരുന്നതിനാൽ അതു വരാതിരിപ്പാൻവേണ്ടിയാണ് ഇങ്ങിനെ ഒരു നിയമം ഏർപ്പെടുത്തിയിരുന്നതു്.



---

## IV
## ഉത്തമപുരുഷലക്ഷണം.

(ഒരു രാജകുമാരൻ)

അപകാരംപലതൊരുവൻചെയ്താലും
കൃപമുഴുക്കയാലുടൻമറന്നിടും.
ഉപകാരമൊന്നുകുറഞ്ഞതൊന്നുചെയ്താ-
ലുപസ്മരിക്കയില്ലൊരിക്കലുമതു്.
കടുത്തവാക്യങ്ങൾപറകിലുമപരൻ
കടുത്തൊരുത്തരം പറകയുമില്ല.
പടുത്വമേറവുംപലതിലുമുണ്ടു
പടുത്വാഭിമാനംമതിയില്ലതാനും.
പതുക്കെവല്ലതുംവചിക്കുമല്ലാതെ
ഉറക്കമായിട്ടൊരിക്കലുമില്ല.
മതികുളിർക്കുംവചനങ്ങൾകേട്ടാൽ
മതിമാനേവർക്കുംപ്രിയംതന്നെചൊല്ലൂ.

സ്വപരരാഷ്ട്രമപരമെങ്കിലു-
മതിനുപായജ്ഞാനം പരിതരമുണ്ടു.
ധനംന്യായത്തോടെ വരുത്തുവാൻപണി
വരുന്നതിവ്യയത്തെക്കുറുക്കുവാൻപണി
ഇതരത്തിവ്യയമുപെരുക്കുവാൻപണി
പെരുക്കിയാൽ പാത്രന്നായർപ്പണം പണി.
ഇതൊക്കെ പൂർവ്വാചരിതമായിട്ടുണ്ടു
മിതേതരമായമതിഗുണംകൊണ്ടും.
പിഴച്ചുതക്കളുമനമേവർക്കും,
മൊഴിക്കുതക്കതു വ്യവഹാരഗതി.
പണംപലതരം വരുത്തീട്ടുമവൻ,
ഗുണക്കേടൊന്നും വരികയുമില്ല.
വരവിൽനാലൊന്നാ വരവിൽമുക്കാലോ
വരവിൽപാതിയോ ചിലവു ചെയ്യും.
സകലശാസ്ത്രവുംവേദമതിന്നർത്ഥം
സരഹസ്യമായ്ഗ്രഹിച്ചിരിക്കുന്നു.
ധനകാമന്മാരാലവൻ ധർമ്മവും
ധനധർമ്മന്മാരാലവൻ കാമവും
ഹതധർമ്മകാമധനത്തെയുംപിന്നെ
ധരിക്കയില്ലവനാലസനല്ല.
സുരാസുരന്മാരൊരുമിച്ചുവന്നു
പരിഭവിച്ചാലുമേതുമവനില്ല.
ഒരുത്തനെക്കുറിച്ചവമാനമില്ല
ഒരുത്തനെക്കുറിച്ചസൂയയുമില്ല.
പരാക്രമംകൊണ്ടുശതക്രതുതുല്യൻ,
വരനയംകൊണ്ടുബൃഹസ്പതിതുല്യൻ,
ക്ഷമാഗുണംകൊണ്ടുക്ഷമാസദൃശനാം,
ക്ഷമയല്ലോവേണ്ടുബലമുണ്ടാകിലും.

വാല്മീകിരാമായണം. കേരളവർമ്മരാജാവു്.



## V
## നീലഗിരി

നല്ലകാററു വീശുമ്പോൾ "ഹാ! ഹാ! നീലഗിരി, നീലഗിരി" എന്നു സാധാരണ ഇവിടങ്ങളിൽ പറഞ്ഞുകേൾക്കാറുണ്ടു്. വടക്കേമലയാളത്തിലും തെക്കെമലയാളത്തിലും ഇങ്ങിനെ പറയുക പതിവുണ്ടോ എന്നു അറിഞ്ഞുകൂട. ഇങ്ങിനെ പറയുന്നവർ ഒരു സുഖാവസ്ഥയെ സൂചിപ്പിക്കുകയാണെന്നതിന്നു സംശയമില്ല. നീലഗിരി ഒരു സുഖപ്രദേശമാണെന്നു് അവർ ധരിച്ചിട്ടുണ്ടെന്നും മനസ്സിലാക്കാം. പക്ഷെ ആ സുഖം ഇന്നവിധത്തിലാണെന്നുള്ള അവരുടെ ധാരണ തെററാണെന്നു് അവരുടെ ആ വാക്കുകൊണ്ടുതന്നെ അറിയാവുന്നതാണു്. അതിനാൽ നീലഗിരിയുടെ യഥാർത്ഥാവസ്ഥയെപ്പററി സംക്ഷേപമായി പറയാം.

വടക്കെമലയാളത്തിന്റെ കിഴക്കുവശത്തായിട്ടാണു് നീലഗിരിയുടെ കിടപ്പു്. ഉത്തരകേരളത്തിന്റെ കിഴക്കെ അതിരായ സഹ്യൻപർവ്വതമാകുന്ന വയനാട്ടുമുതലായ മലകൾ നീലഗിരിയോടു തൊട്ടുതന്നെ കിടക്കുന്നു. ആ പർവ്വതങ്ങളുടെ മുകളിൽകൂടി മലയാളത്തിലേക്കു നീലഗിരിയിൽനിന്നു ഗതാഗതത്തിന്നു നല്ലനല്ല വഴികൾ ഉണ്ടു്. പക്ഷെ നീലഗിരിയിൽ എളുപ്പത്തിൽ എത്തുന്നതിന്നു തീവണ്ടി കയറുന്നതാണു് നല്ലതു്. ചെറുവണ്ണൂരുനിന്നോ മറേറാ വണ്ടികയറി പോത്തന്നൂരു് ചെന്നിറങ്ങണം. അവിടെനിന്നു വടക്കോട്ടുള്ള വണ്ടിയിൽ കയറിയാൽ രണ്ടു രണ്ടര മണിക്കൂറുകൊണ്ടു മേട്ടുപ്പാളയമെന്ന ഒരു സ്ഥലത്തെത്താം. അവിടെ വണ്ടി കലാശിക്കുന്നു. * ആ

* ഇതു് ഇരുപത്തഞ്ചുകൊല്ലം മുമ്പിലത്തെ അവസ്ഥയാകുന്നു. അതിന്റെശേഷം വണ്ടി ആദ്യം കൂനൂർ വരെയും പിന്നീട് ഉദകമണ്ഡലത്തിലേക്കും നടപ്പാക്കി എങ്കിലും വലിയ ബ്രോഡ്ഗേജ് വണ്ടി ഇപ്പോഴും മേട്ടുപ്പാളയത്തുതന്നെ ചെന്നു നില്ക്കുന്നു. അവിടുന്നങ്ങോട്ടു മലകയറുവാനുള്ള വണ്ടിയും പാതയും ഒരു പ്രത്യേകരീതിയിൽ പണി ചെയ്യപ്പെട്ടവയാകുന്നു.

പ്രദേശം മലവാരമായി. അവിടെ ഇറങ്ങുമ്പോൾതന്നെ അത്യു
ന്നതങ്ങളായ പർവ്വതങ്ങൾ മേലെക്കുമേലെ ഗംഭീരാകൃതിയോ
ടെ സ്ഥിതിചെയ്യുന്നതു കാണാം. അവിടുന്നു പിന്നെ കുതി
രവണ്ടിക്കോ കാളവണ്ടിക്കോ വേണം മലയുടെ മുകളിലേക്കു
പോകുവാൻ. നല്ല യൌവനയുക്തന്മാരായ നാലുപേർ സ്നേ
ഹിതന്മാർ ഒന്നിച്ചു ചില ഭക്ഷണപദാർത്ഥങ്ങളും കയ്യിലെടു
ത്തുകൊണ്ടു നടന്നുപോകുന്നതിനോളം സുഖവും രസവും എത്ര
നല്ല വാഹനത്തിൽ കയറിയാലും കിട്ടുന്നതല്ല. മേട്ടുപ്പാളയ
ത്തുനിന്നു നീലഗിരിയിൽ പ്രധാനസ്ഥലമായ ഉദകമണ്ഡ്—
അല്ലെങ്കിൽ ലോപിച്ച് ഊട്ടി—എന്ന പ്രദേശത്തേക്കു ൨൨
മൈൽസുണ്ട്. ഇത്ര നല്ല വഴി വെള്ളക്കാരുടെ രാജ്യഭാഗ
ത്തിൽ അന്യദിക്കിൽ ഇല്ലെന്നുതന്നെ പറയാം. കുതിരവണ്ടി
യിൽ പോവുകയാണെങ്കിൽ നാലുമണിക്കൂറുകൊണ്ടു മുകളിലെ
ത്താം; കാളവണ്ടിയാണെങ്കിൽ പത്തു മണിക്കൂറിൽ കുറയാതെ
വേണ്ടിവരും. മഴയോമറ്റോ വഴിക്കുണ്ടായാൽ ഇതിലധികവും
വേണം. കാളവണ്ടി സാധാരണയായി രാത്രിയേ സഞ്ചരിക്ക
കയുള്ളൂ.

മേട്ടുപ്പാളയത്തു കാലത്ത് ൭ മണിക്കുള്ള വണ്ടിയിറങ്ങി
നാലുപേർകൂടി നടക്കുന്നുവെന്നിരിക്കട്ടെ. അവിടുന്നു ൩ നാ
ഴിക പോയാലെ മലയുടെ മുകളിലേക്കുള്ള കയറ്റം തുടങ്ങുക
യുള്ളൂ. ആ പ്രദേശത്തിനു കല്ലാർ എന്നാണു പേർ. അവി
ടെ അതിശക്തിയോടുകൂടി ഒഴുകുന്ന ഒരു നദിയുണ്ട്. വെള്ള
ത്തിന്റെ ശക്തിനിമിത്തം കാലുകൾനാട്ടി പാലമിടുവാൻ അ
സാദ്ധ്യമാകയാൽ ഒരു ചങ്ങലപ്പാലമാണ് അവിടെ പണി
ചെയ്തിരിക്കുന്നതു്. വൻകാടുകളാൽ നിറയപ്പെട്ട അത്യുന്നതങ്ങ
ളായ രണ്ടു പർവ്വതങ്ങളുടെയിടയിൽ നിന്നു നിർഗ്ഗമിക്കുന്ന ഈ
നദിയും പാറകളുടെ ഇടയിൽകൂടി അലറിയൊഴുകുന്നതു് ഗംഭീ
രാരവത്തോടുകൂടിയുള്ള അതിന്റെ ഗതിയും അതിനു് ഇരുവ
ശവുമുള്ള കനത്തകാടുകളും മറ്റും വഴിയാത്രക്കാരുടെ മനസ്സിനു
വളരെ ആഹ്ലാദത്തെ ഉണ്ടാക്കുന്നതാണു്. അവിടുന്നങ്ങോ

നല്ല കനത്ത പച്ചപ്പുല്ലോടുകൂടിയും വൃക്ഷശൂന്യമായുമുള്ള ഉരുണ്ട മൊട്ടക്കുന്നുകളും തടങ്ങളും മാത്രമേ ഉള്ളൂ. രണ്ടു കുന്നുകളുടെ ഇടയ്ക്കു ചില ചോലകളിൽമാത്രം കാടുകൾ ഗവൺമെണ്ടു കല്പനപ്രകാരം സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. അവക കുന്നുകളിന്മേലും തടങ്ങളിലുമാണ് കാപ്പി, ടി, യവം, കോതമ്പ്, ഉരുളൻ കിഴങ്ങ് മുതലായ നല്ല കൃഷികൾ ചെയ്യപ്പെടുന്നതു്. ചില കുന്നുകളിന്മേൽ ഓസ്ത്രേലിയാദ്വീപിൽനിന്നു കൊണ്ടുവന്നതായ 'ബ്ലൂഗംസ്' എന്ന ഒരുവക കർപ്പൂരവൃക്ഷത്തെ വച്ചുപിടിപ്പിച്ചിട്ടുണ്ട്. അവ കവുങ്ങുതോട്ടത്തിൽ കവുങ്ങുകൾ എന്നപോലെ ഒഴുക്കൻതടിയായി ഉയരത്തിൽ അടുത്തടുത്തു വരിവരിയായി നില്ക്കുന്നതു കാണാം. ഇതു കനത്തതിൽ വളരുന്ന ഒരു വൃക്ഷമാകുന്നു. അതിന്റെ തടിയാണ് അവിടങ്ങളിൽ സാധാരണ വിറകിനുപയോഗിക്കുന്നതു്. അതിന്റെ ഇലകൊണ്ടു് യൂക്കലിപ്റ്റസ് ഓയിൽ എന്നു പറയുന്ന ഒരു മാതിരി തൈലമുണ്ടാക്കുന്നുണ്ട്. ഇതു നീരിളക്കം സംബന്ധിച്ചുണ്ടാകുന്ന തലവേദന്, പനി, അജീർണ്ണം മുതലായവയ്ക്കു വിശേഷമായ ഒരു ഔഷധമാകുന്നു.

മുമ്പറഞ്ഞ തട്ടുപോലെയുള്ള സ്ഥലമാണു് വെള്ളക്കാർ സുഖവാസത്തിനായി തിരഞ്ഞെടുത്തിരിക്കുന്നതു്. അവിടെ ഇപ്പോൾ നാലോ അഞ്ചോ പട്ടണങ്ങളായിട്ടുണ്ട്. അവയിൽ വെച്ചു് ഏറ്റവും പ്രധാനമായിട്ടുള്ളതു് ഉട്ടക്കമണ്ടു് എന്ന പട്ടണമാകുന്നു. അവിടെയാണ് മദ്രാസ് ഗവർണ്ണർ വേനൽക്കാലത്തു പോയി താമസിക്കാറുള്ളതു്. അപ്പോൾ ഗവൺമെണ്ടാപ്പീസ്സും അങ്ങോട്ടു മാറ്റുക പതിവാകുന്നു. മദ്രാസ് സംസ്ഥാനത്തു പണിയുള്ള പ്രധാനപ്പെട്ട സായ്പുമാരുദ്യോഗസ്ഥന്മാർക്കും പ്രധാനപ്പെട്ട നാട്ടുരാജാക്കന്മാർക്കും അവിടെ ഭവനങ്ങളുണ്ട്. അവർക്കു പുറമെ അവിടെ സ്ഥിരമായി താമസിക്കുന്നവരുമുണ്ട്. ഓരോ കുന്നിന്റെ ചരിവിലായിട്ടും നിറുകയിലായിട്ടുമാണ് ബംഗ്ലാവുകൾ പണിയിച്ചിട്ടുള്ളതു്. വള

ളെ വൃക്ഷങ്ങളുടേയും ഭംഗിയുള്ള തോട്ടങ്ങളുടേയും ഇടയിൽകൂടി ബംഗ്ലാവുകൾ ചെരിച്ചുനോക്കുന്നപോലെയുള്ള കാഴ്ച അതിമനോഹരംതന്നെയാകുന്നു. ഊട്ടക്കമണ്ട് പട്ടണത്തിന്റെ നടുവിലായി നല്ല ഒരു തടാകമുണ്ട്. അതിന്റെ വക്കത്തായി വെച്ചുപിടിപ്പിച്ചിരിക്കുന്ന വൃക്ഷങ്ങളും വളഞ്ഞുപിരിഞ്ഞിട്ടുള്ള അതിന്റെ ഗതിയെ അനുസരിച്ചു ചുററും വെട്ടിയിരിക്കുന്ന റോട്ടും വളരെ ഭംഗിയുള്ളതാകുന്നു. അവിടെ വലിയ അങ്ങാടിയും മദ്രാസിലുള്ള പ്രധാന കച്ചവടക്കാരുടെ ഓരോ ശാഖകളും മററുമുണ്ട്. ചൊവ്വാഴ്ചതോറുമാണ ചന്ത. അന്നു കോയമ്പത്തൂരനിന്നു സകലസാമാനങ്ങളും ചന്തയ്ക്കു വരിക പതിവാകുന്നു. ചന്തയ്ക്കു വടുകർ എന്ന ജാതിക്കാർ വില്പനക്കായി പച്ചക്കറിസാമാനങ്ങളെ ഒരുവഴിയായിനിരത്തിവെച്ചിട്ടുണ്ടാകും. വേറൊരുഭാഗത്തു പിണ്ണ വെളിച്ചെണ്ണ നെയ്യു മുതലായതു്; മറെറാരുഭാഗത്തു ഇടുക്കാർ ഉപ്പ്, മുളക്, പരിപ്പ്, ഉഴുന്ന് മുതലായതു വെച്ചുകൊണ്ടിരിക്കും. ഒരു ഭാഗത്തു മാംസവ്യാപാരം. ഇങ്ങനെ ഓരോ ഭാഗത്തായി സകലതും കാണാം. തരാതരമായും സാദ്ധ്യമായും തങ്ങൾതന്നെ വന്നാണ സാമാനങ്ങൾ വാങ്ങിക്കുന്നതു്.

പട്ടണം തൃശ്ശിവപേരൂരിനേക്കാൾ അല്പം വലിയതാകുന്നു. അവിടത്തെ ജനസംഖ്യ ഇരുപതിനായിരത്തിൽ താഴെ ഉണ്ടാകും. ഊട്ടിയിൽനിന്നു പത്തുനാഴിക തെക്കായിട്ടാണ കുനൂർ എന്ന പട്ടണം. അതു ഇതിലും ചെറിയതാകുന്നു. അതിനടുത്താണ വെല്ലിങ്ങ്ടൻ എന്ന പട്ടണം. അവിടെ ഒരു സോൾജർപട്ടാളമുണ്ട്. അവിടങ്ങളിലും ഊട്ടിയിലെപ്പോലെ ശൈത്യപ്രദേശങ്ങൾ ധാരാളമാകുന്നു. വളരെ ജനങ്ങൾ ഉഷ്ണകാലത്തു സുഖവാസത്തിനായി അവിടങ്ങളിലെല്ലാം കൊല്ലംതോറും ചെന്നു താമസിക്കുക പതിവാകുന്നു. ഇവയ്ക്കു പുറമെ അവിടവിടെയായി ഓരോ പട്ടണങ്ങൾ വേറെയും ഉണ്ട്.

ഇനി ഏതു തരത്തിലാണു് ആ പ്രദേശം സുഖവാസത്തിനു യോഗ്യമായിരിക്കുന്നതു് എന്നു നിരൂപിക്കുക. ശീതോഷ്ണാവസ്ഥയുടെ താരതമ്യംകൊണ്ടാണു അവിടം അങ്ങിനെയായിരിക്കുന്നതു്. ഇതിനെ വിശദമാക്കാം.

മലയാളത്തിലെ ശീതോഷ്ണങ്ങളുടെ സ്വഭാവം നമുക്കെല്ലാവൎക്കും അറിവുള്ളതാണല്ലോ. സൂൎയ്യൻ ഒരു പ്രതിബന്ധവും കൂടാതെ പ്രകാശിക്കുകയാണെങ്കിൽ ഇവിടെ ഏതുകാലത്തും വേനല്ക്കാലത്തു വിശേഷിച്ചും വളരെ ഉഷ്ണമുണ്ടാകും. തണുപ്പിന്റെ ലേശംപോലുമില്ലാത്ത ആ കാലത്തു ചൂടു സഹിപ്പാൻ പാടില്ലാതായിത്തീരുന്നു. തൎമ്മാമീറ്റർ എന്ന യന്ത്രംകൊണ്ടു നമുക്കു ഈ ഉഷ്ണത്തെ അളക്കുക. സാധാരണ പകൽസമയത്തു ഇവിടങ്ങളിൽ ഉഷ്ണം ൮൫ ഡിഗ്രി ഉണ്ടാകും. അസാധാരണയായി ചിലപ്പോൾ ൯൦ ഡിഗ്രിവരെ കയറുന്നതായും കാണാം. നല്ല മഞ്ഞുകാലം വെളുപ്പാങ്കാലത്തു് ൭൦ ഡിഗ്രിയോളം താഴുന്നു. അത്യുഷ്ണകാലത്തു നീലഗിരിയിൽ പകൽസമയത്തു വെയിലത്താണെങ്കിൽ ഉഷ്ണം ൭൫-ഡിഗ്രിയും, തണലിലാണെങ്കിൽ ൬൫-ഡിഗ്രിയും ഉണ്ടാകും. വീട്ടിനകത്തു് ൬൫-ൽ ഒട്ടും അധികം ഉണ്ടാവുകയില്ല. രാത്രിയിൽ അതു് ൫൫-ഡിഗ്രിവരെ ഇറങ്ങുന്നു.

അവിടത്തെ മഞ്ഞുകാലത്തു പകൽസമയത്തു് ൬൦ ഡിഗ്രിയോളമുണ്ടാകും. രാത്രി ൩൫ ഡിഗ്രിയേ ഉണ്ടാവുകയുള്ളൂ. അപ്പോൾ വെള്ളം മഞ്ഞുകട്ടിയായിത്തീരുന്ന സ്ഥിതിയിലെത്തുന്നു: നമ്മുടെ മഞ്ഞുകാലത്തെ വെളുപ്പാൻകാലത്തുള്ള തണുപ്പും നീലഗിരിയിലെ വേനൽക്കാലം പകൽസമയത്തെ തണുപ്പുംകൂടി നോക്കിയാൽ കഷ്ടിച്ചു നമ്മുടെ ആളുകൾക്ക് അവിടത്തെ വേനൽക്കാലത്തുള്ള ശൈത്യത്തെപ്പറ്റി ഒരു അറിവുണ്ടാകാം. അവിടെയുള്ള മഞ്ഞുകാലത്തെ തണുപ്പിനെപ്പറ്റി അവൎക്ക് ഒരു ജ്ഞാനമുണ്ടാകുന്നതല്ല.

നീലഗിരിയിൽ വേനൽകാലത്തു രാത്രിയിൽ നല്ല കട്ടിലും കിടയ്ക്കയും അതിന്റെ മീതെ കനമുള്ള ഒരു കമ്പിളിയും അതിന്റെ മീതെ ഒരു ബ്ളാങ്കെറ്റും വിരിച്ചു നല്ല കുപ്പായവും കാലടിയിൽ സ്റ്റാക്കിങ്ങ്സും ഇട്ട് ആസകലം വേറൊരു ബ്ളാങ്കെറ്റുകൊണ്ടു മൂടിപ്പുതച്ചു കിടന്നാൽ നമുക്ക സുഖമായിട്ടുറങ്ങാം; അല്ലാതെ നമ്മുടെ ദിക്കിലെ പതിവുപോലെ ചെയ്താൽ സഹിപ്പാൻ പാടില്ലാത്ത തണുപ്പുകൊണ്ടു നാം ഉറങ്ങുന്നതല്ല. പകൽ വീട്ടിൽ ഇരിക്കുമ്പോഴും നല്ല ഫ്ളാനൽകുപ്പായവും പുറത്തിറങ്ങുമ്പോൾ ഫ്ളാനൽകൊണ്ടു കോട്ടും കാലൊറയും ബൂട്ട്സും വേണം. അങ്ങിനെയല്ലാതെയും പാറസ്സുട്ടവരങ്ങൾ പുറത്തിറങ്ങുന്നതു കാണാം. പകൽ മുഴുവൻ നമുക്ക ഉത്സാഹമായിരിക്കും. എത്രതന്നെ അദ്ധ്വാനിച്ചാലും ഒരു ക്ഷീണവും ഒരു ക്കെട്ടും കൂടാതെ ഒരു ബാധയും കാണുകയില്ല. ചൂടുള്ള ഉടുപ്പുകൾ ഇട്ട് നല്ലവണ്ണം അഭ്യാസപ്പെട്ടുകൊണ്ടിരിക്കുകയാണെങ്കിൽ അവിടത്തെ വാസം വളരെ സുഖംതന്നെയാകുന്നു. ശരിയായ ഉത്സാഹം തന്നെ തോന്നുന്നതാണ്. മാന്ദ്യം ഒരിക്കലും ഉണ്ടാകുകയില്ല. ഭക്ഷണം ഇവിടത്തേക്കാൾ അധികമാവാം. പുറത്തിറങ്ങി ഓരോ കുന്നുകൾ കയറി ഇറങ്ങുന്നതാണ് ഉള്ളതിൽ അധികം നല്ല അഭ്യാസം. കുറെ സ്നേഹിതന്മാർ ഒന്നിച്ച് ഓരോ രമ്യപ്രദേശങ്ങൾ കണ്ടുംകൊണ്ടു ദിവസം എട്ടും പത്തും നാഴിക നടക്കുന്നതു ബഹുരസമായ ഒരു അഭ്യാസമാണ്. പകൽ എല്ലാ സമയത്തും പുറത്തിറങ്ങി നടക്കുക എന്നതു സുഖംതന്നെയാകുന്നു. നീലഗിരിമലയുടെ ഏറ്റവും ഉയരമുള്ള കൊടുമുടിക്ക് ദൊഡബെറ്റ് എന്നാണ് പേര്. അവിടെനിന്നുള്ള കാഴ്ചകൾ ഏറ്റവും മനോഹരമായിരിക്കും. വടക്കോട്ടുനോക്കിയാൽ മൈസൂർരാജ്യം അതിവിസ്താരത്തിൽ കിടക്കുന്നതുകാണാം. പടിഞ്ഞാട്ടുനോക്കിയാൽ കാണുന്നതു വയനാട്ടുമലയാകുന്നു. തെക്കോട്ടുനോക്കിയാൽ കോയമ്പത്തൂർജില്ല പരന്നുകിടക്കുന്നതുംകാണാം. പത്തുനാഴിക തെക്കായി കിടക്കുന്ന കുനൂര്, വെല്ലിങ്ങ്ടൺ എന്നീ

പട്ടണങ്ങൾ. ദോഡബെററ് കൊടുമുടിയുടെ നേരെ താഴത്തു തന്നെയാണൊ എന്നു തോന്നുമാറു് വളരെ അടുത്തായിട്ടു് കാണുന്നു. നീലഗിരിയുടെ മുകൾഭാഗമായ കാളംപോലെ നിമ്നോന്നതമായികിടക്കുന്ന ആ പ്രദേശത്തിന്റെ സ്വഭാവമായ സ്വരൂപമറിയണമെങ്കിൽ ആ കൊടുമുടിയുടെ മുകളിൽതന്നെ കയറിനോക്കണം. മൈസൂരും വയനാട്ടിലും ഉള്ള മലകൾ വളരെ ഉയരമുള്ളവയും അതി ഗംഭീരങ്ങളുമാണെങ്കിലും ഇതിന്റെ മുകളിൽകയറി നോക്കുമ്പോൾ അവ ഒരു വലിയ മൈതാനത്തിൽ ചില ചെറിയ കുന്നുകൾ എന്നപോലെയായിട്ടേ നമുക്കു തോന്നുകയുള്ളു. ഈ കൊടുമുടിയുടെ നേരെ താഴത്തുള്ള കാടുകളുടെ മദ്ധ്യത്തിൽ നിർമ്മലജലമയമായ ഒരു തടാകമുണ്ടു്. അതിൽനിന്നു വെള്ളം കുഴലിൽവെച്ചു് ഊട്ടിയിലേക്കു കൊണ്ടുപോകുന്നു. ഈ വെള്ളമാണു് അവിടെ ഉള്ളവരുടെ ആവശ്യത്തെ നിറവേററുന്നതു്.

മലയാളം, കോയമ്പത്തൂർ എന്നീ അയൽജില്ലകളിലെ നിവാസികൾക്കു നീലനിറത്തിൽ ഉയർന്നുകാണുന്നതുകൊണ്ടായിരിക്കാം ആ മലയ്ക്കു നീലഗിരി എന്ന പേർ സിദ്ധിച്ചതു്. നീലഗിരി ഇപ്പോൾ മദ്രാസ് സംസ്ഥാനത്തു് ഒരു പ്രത്യേകജില്ലയാകുന്നു. അതിന്നു് ഏകദേശം ൭൨൫ ചതുരശ്രനാഴിക വിസ്താരമുണ്ടു്. അൻപതുകൊല്ലംമുമ്പു് വയനാട്ടിന്റെ ഏതാനും ഭാഗം ഈ ജില്ലയോടു കൂട്ടിച്ചേർത്തു. അതുകൂടിയിപ്പോൾ ആ ജില്ലക്കു് ൯൨൫ ചതുരശ്രനാഴിക വിസ്താരമുണ്ടു്. നീലഗിരിജില്ലയുടെ തെക്കുവടക്കു ൩൬ നാഴിക വീതിയും കിഴക്കുപടിഞ്ഞാറു് ൫൫ നാഴികനീളവും ഉണ്ടു്. ജനം ലക്ഷത്തിൽ പുറംകാണും. അതിന്റെ അതിരുകൾ:— വടക്കു മൈസൂർരാജ്യം; കിഴക്കും തെക്കുകിഴക്കും കോയമ്പത്തൂർജില്ല; തെക്കു് കോയമ്പത്തൂരും മലബാറും; പടിഞ്ഞാറു് മലയാളം.

ഈ ജില്ലയുടെ പഴമയെപ്പററി ഒന്നും അറിഞ്ഞുകൂട. ചില മുനിയറകളും തൊണ്ടനാം കുഴികളും മററും അവി

ടവിടെ കാണ്മാനുള്ളതുകൊണ്ടു് വളരെക്കാലംമുമ്പുതന്നെ അ
വിടെ ഒരു വക ജനം വസിച്ചിരുന്നുവെന്നു തെളിയുന്നുണ്ടു്.
തദ്ദേശീയന്മാരായ തോദർ എന്ന ഒരു ജാതിക്കാർ പുരാതനകാ
ലംമുതൽക്കുതന്നെ തങ്ങൾ അവിട്ടത്തുകാരാണു് എന്നുപറയു
ന്നു. അവിടെ ഒരു രാജാവു് വാണതായി കേട്ടുകേൾവിയില്ല.
എങ്കിലും മൈസൂർ മുസൽമാൻ രാജാവായ ഹൈദരാലിയുടെ
കാലത്തു തോഡനാട്ടു്, മെക്കനാട്ടു്, വരങ്ങനാട്ടു് എന്ന മൂന്നു
നാട്ടിലായി നാട്ടുവാഴികളുണ്ടായിരുന്നുവെന്നും അവർക്കു ഹലാ
ഴിക്കോട്ടു്, വില്ലിക്കൽദുർഗ്ഗ്, കോടഗിരി എന്നി ,സ്ഥലങ്ങ
ളിൽ കോട്ടകളുണ്ടായിരുന്നുവെന്നും വേറെ ചിലമാതർ പറയു
ന്നുണ്ടു്. ഈ രാജ്യം പണ്ടു ചോളരാജ്യത്തിൽ ഉൾപ്പെട്ട കൊ
ങ്ങുരാജ്യത്തിന്റെ കീഴിലായിരുന്നിരിപ്പാൻ എളുപ്പമുണ്ടു്. പി
ന്നീട്ടു് അവയെ ഹൈദരാലി കീഴടക്കി.

നീലഗിരിമലയെ ആദ്യം ൧൮൧൯-ൽ സർവേഡിപ്പാർട്ടു
മെണ്ടുകാരാണു് പരിശോധിച്ചതു്. അവിടുന്നു് അഞ്ചുകൊ
ല്ലംകഴിഞ്ഞതിന്റെശേഷം സായ്പുമാർ ആ പ്രദേശത്തു വന്നു
നോക്കിയതിൽ അവിടം വെള്ളക്കാരുടെ ദേശത്തുള്ള ശീതോ
ഷ്ണത്തോടു തുല്യമായിരിക്കുന്നുവെന്നും അതിനാൽ അവിടെതാ
മസിപ്പാൻ സുഖമാണെന്നും കണ്ടു. ൧൮൨൨-ൽ മിസ്റ്റർ സള്ളി
വൻ എന്നൊരാൾ ആദ്യം അവിടെ ഒരു വീടു പണിയിച്ചു താ
മസം തുടങ്ങുകയും അന്നുമുതൽക്കു മദ്രാസ് ഗവമ്മെണ്ടു അതി
നെ ഒരു സുഖവാസസ്ഥലമായി സ്വീകരിക്കുകയുംചെയ്തു.

ആ ദിക്കിന്റെ സ്വഭാവത്തെപ്പറ്റി ആദ്യം പറഞ്ഞുവ
ല്ലോ. മലയുടെ മുകളിൽ കാട്ടുവളരെ കുറച്ചുമാത്രമേ ഉള്ളൂ.
മുകളിലേക്കു കയറുന്ന വഴിക്കാണു് വങ്കാട്ടുകൾ. ആ കാട്ടുക
ളിൽ പുലി, കാട്ടി, കടമാൻ, കേഴമാൻ, (വയനാട്ടുഭാഗത്തു്)
ആന, പോത്തു്, ഈ വക കാട്ടുമൃഗങ്ങൾ ധാരാളമുണ്ടു്. എ
ന്നാൽ മുകളിൽ ദുർല്ലഭമായി പുള്ളിപ്പുലി, പന്നി, മുള്ളൻ,

മുയല്, കുറുക്കൻ മുതലായവയെ മാത്രമേ കാണുകയുള്ളൂ. അവ തന്നെ നായാട്ടുകൊണ്ട് വളരെ കുറഞ്ഞുമിരിക്കുന്നു. ഇപ്പോൾ അവയെ വേട്ടയാടുവാൻ പാടില്ലെന്നു നിയമമേർപ്പെടുത്തിട്ടുണ്ട്.

ഇരുപതുകൊല്ലം മുമ്പ് ജനസംഖ്യ എടുത്തതിൽ നീലഗിരിയിൽ തൊണ്ണൂറായിരത്തിമുപ്പത്തിനാലു ജനമുണ്ടായിരുന്നു. ഇപ്പോൾ ലക്ഷത്തിൽ മീതെ ഉണ്ടാകണം. അവരിൽ മുക്കാൽഭാഗവും ഹിന്തുക്കളും ശേഷംപേർ ക്രിസ്ത്യാനികളും മുസൽമാന്മാരുമാണ്. സാധാരണ അവിടെ സംസാരിക്കുന്ന ഭാഷ ഇംഗ്ലീഷ്, കന്നടം, തമിഴ് മുതലായവയാകുന്നു.

തദ്ദേശീയന്മാർ — നീലഗിരിയിൽ അഞ്ചുജാതിക്കാരാകുന്നുണ്ട്. ൧. തോടർ. ൨. വടകർ. ൩. കോട്ടർ. ൪. കറുമ്പർ. ൫ ഇരുളർ. ഇവരിൽ ആദ്യത്തെ മൂന്നുവകക്കാരേയും ആ മലയിൽ മാത്രമേ കാണുന്നുള്ളൂ. ഇവരിൽ തോടരെന്ന ജാതിക്കാരിലാണ് പ്രത്യേകിച്ചും ദൃഷ്ടിവെപ്പാനുള്ളതു. അവരുടെ നല്ലലക്ഷണമൊത്ത അവയവങ്ങളോടുകൂടിയ ദേഹവും വളഞ്ഞ വലിയമൂക്കും വിസ്താരമായ നെററിയും കറുത്തുചുരുണ്ട തലമുടിയും മീശയും കണ്ടാൽ അവർ കിഴ്‌രാജ്യങ്ങളിൽ ചില ബലഹീനരായ ജാതിക്കാരിൽനിന്ന് ഉത്ഭവിച്ചവരല്ലെന്നു ധാരാളം സ്പഷ്ടമാകുന്നുണ്ട്. അവരുടെ ഉടുപ്പ് ഒരു വലിയ കമ്പിളി ഏത്താപ്പായി ഇട്ടിരിക്കുകമാത്രമാകുന്നു. പെണ്ണുങ്ങൾ അതുതന്നെ മുലക്കച്ചയായി അടിവരെ താഴ്ത്തി ഉടുക്കുന്നു. നെയ്യും പാലും തൈരും മോരും ആണ് അവരുടെ പ്രധാനഭക്ഷണം. അവർക്ക് നല്ല പോത്തുകളും എരുമകളുമുണ്ട്. അവയെ മേച്ചുനടക്കുകയാണ് അവരുടെ തൊഴില്. വേറെ വേലയൊന്നും അവർ ചെയ്യാറില്ല. അവരാണ് അദ്ദിക്കിലെ പ്രഭുക്കന്മാർ എന്നുള്ളതു് അന്യജാതിക്കാർ അവർക്ക് ഇപ്പോഴും നികുതിപോലെ കപ്പവും കൊടുക്കുന്നതുകൊണ്ട് ഊഹിക്കാം. അവരുടെ ഭാഷ തമിഴും കന്നടവും കൂടിക്കലർന്നിട്ടുള്ള ഒന്നാകുന്നു. അ

വരുടെ വാസസ്ഥലങ്ങൾ ഒരു പ്രത്യേകമാതിരിയിലാണ്. ഒരു കന്നാലം കെട്ടുവള്ളത്തിന്റെ പന്നഗം എടുത്തു നിലത്തുവെച്ചിട്ട് ഇരുവശവും മണ്ണുകൊണ്ട് പൊതിഞ്ഞുവെച്ചു മൂടിച്ചാലെങ്ങിനെയോ അതുപോലെയാണ് അവയുടെ പണി. ഒരു പുറത്തു ചെറിയതായി ഒരു ദ്വാരം മാത്രമുണ്ടാകും. വെപ്പും ഊണും കിടപ്പും എല്ലാം ഒരു മുറിയിൽതന്നെയാകുന്നു.

വട്ടകർ എന്നതിന്നു വടക്കർ എന്നർത്ഥമാകുന്നു. അവർ വടക്കരാജ്യത്തുനിന്നു വന്നവരായിരിക്കാം. ഇവരാണ് അവിടത്തെ പ്രധാനകൃഷിക്കാർ. ഇവരുടെ മുഖത്തിന്നു നായന്മാരുടെ ഛായയുണ്ട്. മുട്ടുവരെ ഒരു മുണ്ടും തലയിൽ വലിയ ഒരു കെട്ടും പുറത്ത് ഒരു കരിമ്പടം മടക്കിയിട്ടുള്ളതാണ് ഇവരുടെ ഉടുപ്പിന്റെ വട്ടം. ഭാഷ കന്നടത്തിന്റെ ഒരു വകഭേദമാകുന്നു.

കോത്തർ എന്നുവെച്ചാൽ ഗോഘാതർ എന്നർത്ഥമാണത്രെ. പശുവിനെ കൊല്ലുന്നതുകൊണ്ടാണ് ഇവർക്ക് ആ പേർ സിദ്ധിച്ചു. ഇവരും കൃഷിചെയ്യാറുണ്ട്.

വട്ടകർക്കും തോടർക്കും ദാസ്യപ്രവൃത്തി ചെയ്യുന്നവരാണ് കുറുമ്പർ. അവർ ഇടയന്മാരാകുന്നു.

ഇരുളരെന്നുവെച്ചാൽ കറുത്തവകക്കാർ എന്നുതന്നെയാകുന്നു. അവരെ മലവാരത്തിലാണ് സാധാരണ കാണുന്നതു്. അവരും നല്ലകൃഷിക്കാരാണ്.

കൃഷി—മധുരനാരങ്ങ, മുന്തിരിങ്ങ, ആപ്പിൾ മുതലായവയും അവയ്ക്കുപുറമെ ശീമയിലുണ്ടാകുന്ന പലതരം ഫലങ്ങളും അവിടെ ഉണ്ടാകുന്നു. സായ്പന്മാർക്കു വലിയ തോട്ടങ്ങളുണ്ട്. കൊല്ലന്തോറും വിതച്ചെടുക്കുന്ന ധാന്യങ്ങൾ കോതമ്പ്, യവം മുതലായവയാകുന്നു. ഉരുളൻകിഴങ്ങ് അവിടത്തെ ഒരു നല്ല കൃഷിയാണ്. അവിടത്തെ ഏറ്റവും പ്രധാനമായിട്ടുള്ള കൃഷി

യോ ഒരു കീഴ്ക്കൂറു കോയ്മയുമാവാം. മേല്കോയ്മസ്ഥാനം
വഹിച്ചിരുന്ന രാജാവിന്റെ അനുവാദംകൂടാതെ നാണയം
അടിക്കുകയോ യുദ്ധം നടത്തുകയോ ചെയ്വാൻ പാടില്ല എ
ന്നൊരു നിബന്ധന മാത്രമേ അവരുടെ അധികാരത്തിന്നുണ്ടാ
യിരുന്നുള്ളൂ. അതല്ലെങ്കിൽ, കൊരട്ടി കയ്മളെപ്പോലെയോ കു
തിരനാട്ടു നമ്പ്യാരെപ്പോലെയോ ഉള്ള ഒരു ഇടപ്രഭുവും സ്വ
രൂപിയായേക്കാം. അവർ രാജശാസനപ്രകാരം ഓരോ നാട്ടു
കളെ ഭരിച്ചിരുന്നവരാകുന്നു. പ്രഭുവിന്നു കൊല്ലുംകൊലയ്ക്കുമുള്ള
അധികാരമില്ല എന്നൊരു വ്യത്യാസം മാത്രമേ ആ വകക്കാ
ർക്കും മൂന്നാന്തരം സ്വരൂപികൾക്കും തമ്മിലുള്ളൂ. ഒരു പ്രഭു
ഒരു സ്വരൂപിയേക്കാൾ അധികം സ്വത്തുകാരനും ബലവാനും
ആയേക്കാം. എന്നാലും സ്വരൂപിസ്ഥാനം കിട്ടുന്നതുവരെ
അയാൾക്കു കൊല്ലും കൊലയും നടത്തിക്കൂടാ. ശക്തി വളരെ
കുറഞ്ഞ ചില്ലറ പ്രഭുക്കന്മാരാണ് മാടമ്പിമാർ. അവരുടെ
കീഴിൽ ആയുധമെടുത്ത കൂട്ടർ വളരെ കുറച്ചുമാത്രമേ ഉണ്ടായി
രുന്നുള്ളൂ—നൂറിലധികം പോരുള്ളത് അപൂർവ്വമായിരുന്നു. കൂർ
വാഴ്ചസ്ഥാനംകിട്ടുമ്പോൾ ഓരോരുത്തരും പുരുഷാന്തരം എ
ന്നൊരു കാഴ്ച രാജാവിന്നു കൊടുത്തിരുന്നു. അതു് ഒന്നുമുതൽ
1,200 പണംവരെ അതതു സ്ഥലംപോലെ ഭേദപ്പെട്ടിരുന്നു. അ
തിന്നു പുറമെ ആണ്ടുകാഴ്ച എന്നൊരു കരവും, വിശേഷാലുള്ള
രക്ഷയ്ക്കായി രക്ഷാഭോഗം, ചങ്ങാതം, പടം എന്നിങ്ങിനെ
പല പ്രകാരത്തിലും പറയുന്ന വേറൊരു കരവും ആണ്ടുതോറും
അവർക്കു കൊടുക്കേണ്ടി വന്നിരുന്നു. ഇവയ്ക്കു പുറമെ മാടമ്പി
മാർ കെട്ടുതെങ്ങ് എന്ന കരവും കൊടുത്തിരുന്നു. അത്, പ
റമ്പിലെ തെങ്ങുകളിൽ നൂറുക്കു മൂന്നുവീതമുള്ളവയുടെ മാത്രം ഫ
ലമെടുക്കുന്ന ഒരു കരമായിരുന്നു. നിയതമായിട്ടൊരു നിലനികു
തി സ്വരൂപികളിൽനിന്നും പ്രഭുക്കന്മാരിൽനിന്നും വസൂലാക്കി
യിരുന്നില്ല. എന്നാൽ പതിച്ചുവിട്ട് എന്തെങ്കിലും അടിയ
ന്തരമുണ്ടാകുമ്പോൾ അതിലേക്ക പ്രത്യേകമായിട്ടൊരു വീതം
അവരിൽനിന്നാവശ്യപ്പെട്ടിരുന്നു. കൂർവാഴ്ചക്രമത്തെ അനു

സരിച്ചു വന്നിരുന്നു — പടനായകന്മാരായ — പ്രഭുക്കന്മാർ മുഖാന്തരം ചെയ്തിരുന്ന രാജ്യഭരണംകൊണ്ടുള്ള ഗുണവും ദോഷവും സ്വാതന്ത്ര്യലോപമാകുന്നു. പ്രഭുക്കന്മാരുടെ പരസ്പരവിരുദ്ധങ്ങളായ സ്വാർത്ഥങ്ങളും അന്യോന്യമുള്ള സ്പർദ്ധകളും തെററിദ്ധാരണകളും അനവധി കലഹങ്ങൾക്കും തമ്മിത്തല്ലുകൾക്കും കാരണമായിത്തീർന്നു. തന്നിമിത്തം രാജ്യമാസകലം സാധാരണയായി ക്ഷോഭത്തോടുകൂടിയ നിലയിലാണിരുന്നിരുന്നതു്. അതേ അവസരത്തിൽതന്നെ പ്രഭുക്കന്മാരെ താന്താങ്ങളുടെ പ്രജകളുടെ യോഗക്ഷേമത്തെ കാക്കുന്നതിനു് തല്പരന്മാരാക്കിത്തീർക്കുകയും ചെയ്തിരുന്നു. ആ പ്രജായോഗക്ഷേമത്തിനു് അക്കാലങ്ങളിലെ പടവെട്ടും പോരാട്ടവും പറയത്തക്കവണ്ണം പ്രതിബന്ധമായിരുന്നില്ല; എന്തെന്നാൽ ചില ശിഷ്ടാചാരങ്ങളെ പ്രമാണമാക്കിക്കൊണ്ടാണു് അവയെ നടത്തിയിരുന്നതു്. അവക നടപടികളേയും നിയമങ്ങളേയും എല്ലാക്കൂട്ടരും അതിസൂക്ഷ്മമായിട്ടാചരിക്കുകയും ചെയ്തിരുന്നു.

---

## VII

## യവം.

—*—

'(ഓഷധീനാമഹം യവഃ)=ധാന്യങ്ങളിൽവെച്ചു ഞാൻ യവമാകുന്നു' എന്നിങ്ങനെ ശ്രീകൃഷ്ണഭഗവാൻ ഏകാദശത്തിൽ വിഭൂതി അദ്ധ്യായത്തിൽ ഉപദേശിക്കുന്നു. ഇതുകൊണ്ടു നമ്മുടെ പൂർവന്മാർ സകല ധാന്യങ്ങളിലുംവെച്ചു യവത്തിന്നാണു് അധികം പ്രാധാന്യം കല്പിച്ചിരിക്കുന്നതു് എന്നു സ്പഷ്ടമാകുന്നു. ഇതിലേക്കു തെളിവുകൾ ഇനിയും ധാരാളമുണ്ടു്. വേദത്തിൽ ഈ ധാന്യത്തെ വളരെ മുഖ്യമായി പറയുന്നു.

ബ്രാഹ്മണരുടെ ഇടയിൽ പല ക്രിയകൾക്കും ചില യജ്ഞക
ൎമ്മങ്ങൾക്കും യവം അത്യാവശ്യമായിട്ടുള്ള ഒരു പദാൎത്ഥമാകുന്നു.
അങ്ങിനെയുള്ളതാണെങ്കിലും മലയാളികൾക്ക് ഈ ധാന്യത്തി
ന്റെ സ്വഭാവത്തെപ്പറ്റി വളരെ കുറച്ചുമാത്രമേ അറിഞ്ഞുകൂ
ടൂ. ഇതിന്നു തക്കതായിട്ടുള്ള കാരണവുമുണ്ട്. യവം മലയാ
ളത്തിലും സമീപമുള്ള മിക്ക പരദേശരാജ്യങ്ങളിലും കൃഷി
ചെയ്യപ്പെടുന്ന ഒരു ധാന്യമല്ല. ഈ വക പ്രദേശങ്ങളിൽ അ
തിനെ ഒരു ഭക്ഷണപദാൎത്ഥമായി ഉപയോഗപ്പെടുത്താറുമില്ല.
ഇവിടങ്ങളിലുള്ള അങ്ങാടികളിൽ പീടികക്കാർ അങ്ങാടിമരു
ന്നുകളുടെ കൂട്ടത്തിൽ ഈ ധാന്യത്തെയും കുറച്ചുമാത്രം ശേഖരി
ച്ചു വെച്ചിട്ടുണ്ടായിരിക്കും. ക്രിയകൾക്കാവശ്യമായി ചെയ്യു
ന്നവർ അതിൽനിന്നു ഉഴക്കോ നാഴിയോ മറ്റോ വാങ്ങിച്ച് ക്രിയ
നടത്തുകയും ചെയ്യും. അപ്പോൾ പിന്നെ പൊതുജനങ്ങൾ
ക്ക് അതിനെപ്പറ്റി ഒന്നുമറിവാൻ തരമില്ലല്ലോ. എ
ന്നാൽ ഈ അറിവില്ലായ്മ മലയാളികളിൽ അധികം വ്യാപിച്ചി
രിക്കുന്നുവെന്നു പറവാൻ പാടില്ല. എന്തെന്നാൽ വൈദ്യ
ശാസ്ത്രത്തിൽ യവധാന്യത്തെ വളരെ പ്രധാനമായി സ്വീകരി
ച്ചിരിക്കുന്നതിനാൽ മലയാളവൈദ്യന്മാൎക്ക് അതിന്റെ സ്വഭാ
വത്തെപ്പറ്റി കുറെച്ചൊക്കെ അറിവാനിടയുണ്ട്. എന്നാലും അതി
ന്റെ കൃഷിയുടെ സ്വഭാവത്തെപ്പറ്റിയും മറ്റും അവൎക്ക് അ
റിയുമോ എന്നു സംശയമാണ്. അതിനാൽ അതിനെപ്പ
റ്റി കുറഞ്ഞൊന്നു താഴെ വിവരിക്കുന്നു.

യവം (അല്ലെങ്കിൽ ഇംഗ്ലീഷിൽ ബാർലി എന്നു പറയു
ന്നതു) ഭൂഗോളത്തിൽ മിക്കപ്രദേശങ്ങളിലും കൃഷിചെയ്യപ്പെ
ടുന്ന ഒരു ധാന്യമാകുന്നു. ഇതു മഹാപുരാതനമായിട്ടുള്ള ഒരു
കൃഷിയുമാണ്. യവധാന്യം പ്രഥമദൃഷ്ടിയിൽ ഗോതമ്പിനെപ്പോ
ലെതന്നെയാണെന്നു തോന്നും. പക്ഷെ ഒരു വിത്ത് കയ്യിലെടു
ത്തു സൂക്ഷിച്ചു നോക്കുമ്പോൾ അതിന്റെ മദ്ധ്യത്തിൽ കാപ്പി
ക്കുരുവിനുള്ളതു പോലെ, ഉടനീളം ഒരു ചാലുമായിട്ടുള്ള

തോട്ട കാണപ്പെടുന്നതാണ്. അതു ചെറിയതുമേയുള്ളു. കാട്ടുക യവത്തിന്ന ഗോതമ്പിൽ നിന്ന് ഇങ്ങിനെ ഒരു വ്യത്യാസമാണ് മുഖ്യമായിട്ടുള്ളത്. ഇതിക്കം മറ്റും ഗോതമ്പിന്റെ ഉമിയുടെ ഛായതന്നെയാകുന്നു

ഇന്ത്യയിൽ (ബംഗാളത്തിന്നപ്പുറമുള്ള) ഉത്തരദേശങ്ങളിലാണ് യവം ധാരാളമായി കൃഷിചെയ്യുന്നത്. ബങ്കാൾ സംസ്ഥാനത്തു ഈ കൃഷി ഇല്ലെന്നുതന്നെ പറയാം. ബർമ്മയിൽ ഉൾപ്പെടുത്തിട്ടുണ്ട്. മദ്രാസ് സംസ്ഥാനത്തു പഴനിമലയിലും നീലഗിരിമലയിലും യവകൃഷി സാമാന്യമായി ചെയ്തുവരുന്നു. ബോംബെ സംസ്ഥാനത്തു ഗുജറാത്ത് എന്ന ജില്ലയിലാണ് ആ കൃഷി ഉള്ളത്. എന്നാൽ ഈ കൃഷി പ്രധാനമായി ചെയ്തുവരുന്നത് കാശി, പ്രയാഗ, ആഗ്ര, ഔധ്, ഇത്യാദ്യം, അയോദ്ധ്യ എന്ന് പ്രദേശങ്ങളിലാകുന്നു. ഇന്ത്യയിൽ എല്ലാംകൂടി ഏകദേശം എഴുപതുലക്ഷം ഏക്കർ ഭൂമിയിൽ യവം കൃഷിചെയ്യുന്നുണ്ട്. *

ഉത്തരദേശങ്ങളിൽ യവം സാധാരണയായി കന്നി, തുലാം എന്നീമാസങ്ങളിൽ വിതച്ച് മീനം, മേടം എന്നീമാസങ്ങളിൽ കൊയ്യുന്നു. ഗോതമ്പ് മുതിര മുതലായ അന്യധാന്യങ്ങളോടുകൂടിയാണ് യവം ആ ദിക്കുകളിൽ വിതയ്ക്കാറുള്ളത്. കൂട്ടുവിതയ്ക്കു നെല്ലും ചിലതരം പയറുംകൂടി ഉപയോഗിക്കുന്നുണ്ട്. യവം തനിച്ചു വിതയ്ക്കുന്നതിനേക്കാൾ അന്യധാന്യങ്ങൾ കൂട്ടി വിതച്ചാലാകുന്നു അധികം വിളയുക എന്നാണ് അവിടങ്ങളിലുള്ള കൃഷിക്കാരുടെ അഭിപ്രായം.

വിതയ്ക്കുന്നതിന്നുമുമ്പു കണ്ടം നാലോ അഞ്ചോ, ചില പ്രദേശങ്ങളിൽ അതിലധികമോ, പ്രാവശ്യം ഉഴുതു തയ്യാറാക്കണം. പുഴവെള്ളം തിരിച്ചുകൊണ്ടുവരുവാൻ തരമുണ്ടെങ്കിൽ അപ്രകാരം ചെയ്യുന്നതുതന്നെയാണ് ഉത്തമം. എങ്കിലും

---

* Dies of Econ; Products of India.

നെൽകൃഷിക്ക വേണ്ടതുപോലെ ഈ കൃഷിക്ക വെള്ളം അത്ര ധാരാളം ആവശ്യമില്ല. വിതച്ചതിന്റെശേഷം ഇടമഴപെയ്യുമെന്ന നിശ്ചയമുള്ള രാജ്യങ്ങളിൽ വെള്ളം തിരിച്ചിട്ടാവശ്യമില്ല. അതില്ലാത്ത പ്രദേശങ്ങളിൽ ഇടയ്ക്കു കുറേശ്ശ വെള്ളം തിരിച്ചു വിടേണ്ടിവരും. വളവും വളരെ ചേൎക്കണമെന്നില്ല. കൊയ്ത്തുവരെ പിന്നെ വിശേഷിച്ചൊന്നും ചെയ്യേണ്ടതില്ല. ഒരുപറ വിത്തുപാട് സ്ഥലത്തു യവം ഏകദേശം അഞ്ചുപറയോളം മാത്രമേ വിളയാറുള്ളു. കൊയ്യാറായാൽ നെല്ലു കൊയ്യുന്നതുപോലെ തന്നെ വയ്ക്കോലോടുകൂടി കൊയ്തെടുത്തു കററയാക്കി കൃഷിസ്ഥലത്തു കൊണ്ടുവയ്ക്കുന്നു. രണ്ടുദിവസം കഴിഞ്ഞാൽ മാത്രമേ മെതി ആരംഭിക്കയുള്ളു. മെതിച്ചു നെല്ലു നല്ലവണ്ണം ഉണക്കിയതിന്റെ ശേഷം ചാരം കൂട്ടി വെരകി പത്തായത്തിലിട്ടു സൂക്ഷിക്കുന്നു. യവം രക്ഷത്തുവാനെളുപ്പമാകുന്നു; അതുകൊണ്ടാണ് ഈ ഉപായമെടുക്കുന്നതു്. വയ്ക്കോൽ കന്നുകാലികൾക്കു് തീററയ്ക്കും ഉപകരിക്കുന്നു.

യവം കാശി, അയോദ്ധ്യ, പഞ്ചാബ് പ്രഭൃതിരാജ്യങ്ങളിലെ തിക്കജനങ്ങളുടേയും (പ്രത്യേകിച്ചു ദരിദ്രന്മാരുടെ) ഭക്ഷണസാധനമാകുന്നു. യവം കുത്തി ഉമികളഞ്ഞു തിരുകല്ലിലിട്ടു പൊടിച്ചു് ആ പൊടികൊണ്ടു് അവർ റൊട്ടിയുണ്ടാക്കി ഭക്ഷിക്കുന്നു. ഈ പലഹാരമുണ്ടാക്കുന്നതിന്നു യവപ്പൊടിനിൽ ഗോതമ്പുപൊടിയോ മുതിരപ്പൊടിയോകൂടി ചിലപ്പോൾ ചേൎക്കുന്നു. അല്ലെങ്കിൽ, ഉപ്പും മുളകും മററും ചേൎത്തു് വെള്ളമൊഴിച്ചു കുറുക്കിയും അതു ഭക്ഷിക്കാറുണ്ടു്.

യവധാന്യം ക്ഷണത്തിൽ ദീപനം വരുന്ന ഒരു സാധനമാകുന്നു. അതിന്നു മററുള്ള ധാന്യങ്ങളേക്കാൾ വിരേചനശക്തി വിശേഷിച്ചുമുണ്ടു്. അതിനാൽ നമ്മുടെ വൈദ്യന്മാരും ഇംഗ്ലീഷ് ഡാക്ടർമാരും അതിനെ വൈദ്യവിഷയമായി ധാരാളം ഉപയോഗിച്ചുവരുന്നു. ഉദരരോഗികൾക്കും മററും

യവപ്പൊടിയിട്ടു കുത്തിവെച്ചു കൊടുക്കുകസാധാരണയാണ്. ഷാപ്പുകളിൽ കുപ്പിയിലാക്കി വില്ക്കുവാൻ വരുന്ന "മാൾട്ട് എക്സ്ട്രാക്ട്" എന്ന ഇംഗ്ലീഷ്മരുന്ന് യവത്തിൽ നിന്നെടുക്കുന്ന സത്താകുന്നു. ആ മരുന്ന് ദീപനത്തിന്നും ശോധനക്കും വളരെ നല്ലതാകയാൽ നമ്മുടെ രാജ്യത്തുള്ള അല്പ്പാത്തിക്കാരിമാർ വളരെ രോഗികൾക്ക് അതു കൊടുത്തുവരുന്നുണ്ട്. പാറസീ രാജ്യത്തുള്ളവർ യവത്തിന്റെ കാല ചുട്ട ഭസ്മംകൊണ്ടു തണുപ്പുള്ള ഒരു മാതിരി സർബ്ബത്തുണ്ടാക്കുന്നു. പാശ്ചാത്യ രാജ്യത്തു തദ്ദേശീയന്മാർ അതിന്റെ തണ്ടു ചുട്ട ഭസ്മം അഗ്നിമാന്ദ്യത്തിന്നും മററും കൊടുത്തുവരാറുണ്ടത്രെ. മലയാള വൈദ്യന്മാരും ഇതിനെ പലവിധത്തിലും പ്രയോഗിക്കാറുണ്ട്. ദീപനകഷായം, ശോധനക്കഷായം, മൂത്രകൃച്ഛ്രം എന്നിതിനെയുള്ള രോഗങ്ങൾക്കാണ് അതു് അധികം ഉപയോഗിക്കുക. അഗസ്ത്യരസായനമുണ്ടാക്കുന്നതിന്നു യവം അത്യാവശ്യമാകുന്നു. പിന്നെയും അനേകംവിധത്തിൽ അതുപയോഗപ്പെടുത്താറുണ്ട്. മലയാളത്തിൽ വൈദ്യന്മാർ കഴിഞ്ഞാൽ പിന്നെ ഈ ലോകന്നോളം യവത്തിന്റെ സ്വഭാവത്തെപ്പററി നിശ്ചയമുണ്ടായിട്ടു വളരെപ്പേർ ഉണ്ടാകുമെന്നു തോന്നുന്നില്ല. യവം കുത്തി അരിയാക്കുവാൻ മഹാ പ്രയാസമാകുന്നു. അരി അടുപ്പത്തിട്ടാൽ അതു വേവുന്നതിന്നു സാധാരണ അരിക്കു വേണ്ടതിൽ ഇരട്ടി സമയവും വേണം. എത്രതന്നെ വെള്ളം വെച്ചിട്ടാണെങ്കിലും ചോറു കുത്തികെട്ടാതെ വാർത്തെടുപ്പാൻ പ്രയാസമാണ് യവം അത്ര പശയുള്ള ഒരു ധാന്യമാകുന്നു. ഇതെല്ലാം കൊണ്ടായാൽ തന്നെയും അതു് ചോറാക്കി ഭക്ഷിക്കത്തക്കവണ്ണം രുചിയുള്ള ഒരു ധാന്യമല്ലതാനും.

യവധാന്യത്തിൽനിന്നു പലവിധത്തിലുമുള്ള മദ്യങ്ങൾ എടുക്കാറുണ്ട്; വിലാത്തിയിൽ ബിയർ എന്നൊരുവക മദ്യമുണ്ടാക്കുന്നതു യവം കൊണ്ടാകുന്നു.

(രസികരഞ്ജിനി)

---

പേടികൊണ്ടവൻ പിൻനോക്കിനില്ക്കയും
കൂടെച്ചുരിക്കുംമുറാതെ മണ്ണുടൻ
ചാടിപ്പുല്പുകൾ തന്നിലുറകയും
പൃത്തിപ്പിടിയതാമെന്നു തോന്നിക്കയു-
മെത്താതെ കണ്ടുടനോടിയൊളിക്കയും
ഇത്തരം വ്യാജങ്ങൾ കൊണ്ടുന്നുമവരെ
സത്വരം ദൂരത്തുകൊണ്ടുനടന്നുതേ.

വാല്മീകിരാമായണം (കേരളവർമ്മ തമ്പുരാൻ)



# IX
# പണ്ടത്തെ കൊച്ചിരാജ്യം

## (൩.)

### നാട്ടുകൂട്ടം.

---

നാട്ടുകൂട്ടങ്ങളെപ്പററി ഒരു ലന്തക്കാരന്റെ ഗ്രന്ഥത്തിൽ കാണുന്ന ഒരു വിവരണത്തെ എടുത്തു് താഴെ കാണിക്കുന്നു:—

"രാജാക്കന്മാരുടെ സ്വേച്ഛപോലെയുള്ള അധികാരത്തിനു ഒരതിരു നാട്ടുകാരുടെ കൂട്ടങ്ങളാകുന്നു. എന്നാൽ വളരെ അപൂർവ്വമായിട്ടേ ഈ വക കൂട്ടങ്ങൾ കൂടാറുള്ളു. അവ രണ്ടുവകയായിട്ടുണ്ടു്. ഒന്നു് രാജാവിന്റെ കല്പനപ്രകാരം കൂടുന്നതു്; മറേറതു ജനങ്ങൾ സ്വയമേവ കൂടുന്നതു്. അനേകം വർഷങ്ങൾ ചെല്ലുമ്പോൾ മാത്രമേ ഈ വക സഭകൾ കൂടാനിടവരികയുള്ളു. രാജകല്പനപ്രകാരം കൂടുന്നവയുടെ നടപടി താഴെപറയുംപ്രകാരമാകുന്നു:—അദ്ദേഹം നാട്ടാരെ വിളിച്ചുകൂട്ടുന്നതിന്നായി പാരമ്പര്യവഴിക്കവകാശികളായ ചില ഉദ്യോഗസ്ഥന്മാരെ അയയ്ക്കുന്നു. എല്ലാവരും വന്നുചേർന്നാൽ അവർ

വെളിയിൽ കരേറ്റു വട്ടമിട്ടിരിക്കുന്നു. അതിന്റെശേഷം അവർ ഓരോ വിഷയങ്ങളെപ്പറ്റി ആലോചിക്കുകയും ഒത്തൊരുമിച്ചുള്ള ശബ്ദംകൊണ്ടോ ആർപ്പുവിളികൊണ്ടോ ഓരോ കാര്യങ്ങളെ തള്ളിക്കളയുകയോ സ്വീകരിക്കുകയോ ചെയ്യുകയും ചെയ്യുന്നു. എന്നാൽ പരക്കെയുള്ള സമുദായക്ഷേമത്തിനു തട്ടാത്തതായ അപ്രധാനവിഷയങ്ങളിൽ നാട്ടിലെ പ്രമാണികളെമാത്രം അവരെ അയച്ചുവരുത്തി കാര്യങ്ങൾ തീർച്ചയാക്കുന്നു. നാട്ടുകാർ തന്നെ കൂടുന്ന കൂട്ടങ്ങളും ഈ മട്ടിൽതന്നെയാണ് നടത്താറുള്ളതു്; പക്ഷെ അതിലേറെ ക്ഷോഭത്തോടുകൂടിയായിരിക്കും. അതിയായുള്ള പ്രജാപീഡനം നിമിത്തമോ അല്ലെങ്കിൽ നാട്ടാചാരങ്ങളെ തെറ്റിനടക്കുക നിമിത്തമോ രാജാവു് കുറക്കാരനാണെന്നു വരുന്ന അവസരങ്ങളിലല്ലാതെ ഈ മാതിരി കൂട്ടങ്ങൾ ഒരിക്കലും കൂടുക പതിവില്ല. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ എല്ലാ വസ്തു ഉടമസ്ഥന്മാരും ഹാജരായിക്കൊള്ളണമെന്നാണ് വിധായം. ഈ നിശ്ചയത്തെ ആരെങ്കിലും അനുസരിക്കാതിരുന്നാൽ അവന്റെ തോട്ടങ്ങൾ, ഭവനങ്ങൾ, വസ്തുക്കൾ, കളങ്ങൾ മുതലായവയെ എല്ലാം നാട്ടുകാർ നശിപ്പിച്ചുകളയുന്നതാണ്. പിന്നെയും അവൻ വാശി പിടിക്കുന്നതായിരുന്നാൽ അവന്റെ സകല അവകാശങ്ങളേയും സഭയിലുള്ള അധികാരങ്ങളേയും വെപ്പിക്കുകയോ അല്ലെങ്കിൽ അവനെ നാടുകടത്തുവാൻ തന്നെ വിധിക്കുകയോ ചെയ്യുന്നതാണ്. ഈ വക സഭകൾ രാജാവിന്റെ ഇഷ്ടത്തെ തടുക്കുന്നതിനുവേണ്ടിയാകയാൽ അദ്ദേഹം അവരുടെ ആലോചനകളേയും തീർപ്പുകളേയും വിരോധിക്കുന്നതിനു കഴിയുന്ന ശ്രമങ്ങൾ ചെയ്യാറുണ്ട് എന്നു കാണുന്നതിൽ ഞങ്ങൾക്കാശ്ചര്യമില്ല. അവരെ ബലം പ്രയോഗിച്ചമർത്തുന്നതിന് അദ്ദേഹത്തിനധികാരമില്ല എന്നുതന്നെയല്ല ശ്രമിച്ചാൽതന്നെ സാധിക്കുവാൻ പ്രയാസമാണെന്നും അദ്ദേഹത്തിനറിയാം. അത്ര അനവധി ജനമാണ് ഈ കൂട്ടങ്ങളിലേക്കു വന്നുചേരുന്നതു്. അതിനാൽ കൂട്ടമിരിക്കുന്നവരെ കല്ലും

പ്പൂഴിയും ചളിയും എടുത്തെറിയുന്നതിന്നും മററു പല വിധ ത്തിലും അവരെ ഉപദ്രവിക്കുന്നതിന്നുംവേണ്ടി അദ്ദേഹം പ ണ്ടാപ്പിള്ളർ * എന്നു പറയുന്ന ഒരുകൂട്ടം കുട്ടികളെ അയയ്ക്കു ന്നു. കാവല്ക്കാരായ നായന്മാർ ഈ വക അക്രമികളെ തങ്ങളു ടെ പരിചകൾകൊണ്ടു് അകത്തി നിൎത്തുവാൻ കഴിയുന്നതും നോക്കുന്നു. എന്നാൽ ഉപദ്രവം സഹിപ്പാൻ വയ്യാഞ്ഞിട്ടു് ആരെങ്കിലും ആ പിള്ളരെ പിടിച്ചടിക്കുകയോ മററു വിധ ത്തിൽ ഉപദ്രവിക്കുകയോ ചെയ്യുന്നതെങ്കിൽ അതു നാട്ടുനട പ്പുപ്രകാരം രാജദ്രോഹകരമായി വിചാരിക്കപ്പെടുന്നതാണു്. അപ്പോൾ രാജാവിന്നു കുററക്കാരനു് പിഴ കല്പിക്കുവാ നും കൂടി പിടിച്ചുകളയുവാനും അധികാരമുണ്ടു്. അവരുടെ നേരെ ബലവും അപ്പോൾ പ്രയോഗിക്കും. ഇതിനെയെ ല്ലാം ചെയ്തിട്ടും അവരെ കീഴടക്കുവാൻ അദ്ദേഹത്തിന്നു സാ ധിച്ചില്ല എങ്കിൽ പിന്നെ അവർ അദ്ദേഹത്തിന്റെ ശാസന യിൽ ഇരിക്കുന്നതല്ല. ഈ വക സന്ദർഭങ്ങളിൽ അയൽനാട്ടു കാരും മിത്രങ്ങളുമായിട്ടുള്ളവർ ഇരുകക്ഷികളുടേയും മദ്ധ്യസ്ഥ- ന്മാരായി നിന്നുകൊണ്ടു് മേൽപറഞ്ഞ അവസരത്തിൽനിന്നു വരാവുന്ന അപകടങ്ങളെ ഇല്ലാതാക്കുന്നതിന്നും എല്ലാവരേയും യഥാസ്ഥാനം അടക്കിയിരുത്തുന്നതിന്നുംവേണ്ടി കഴിയുന്നതും ശ്രമം ചെയ്യുന്നു.

---

* ഇപ്പോൾ അവരുടെ ജോലി കോവിലകത്തു [illegible] ചെയ്തുവരുന്നു.

# X
## പുകയില.

---

ക്രിസ്തുവർഷം ൧൪൯൨-ൽ കൊളമ്പസ്സും കൂട്ടരുംകൂടി ഒന്നാമതായി അമേരിക്കാരാജ്യത്തു ചെന്നപ്പോൾ അവിടെ വെച്ച് അവർ പുകയില എന്ന പദാർത്ഥത്തെ ആദ്യമായിട്ടു കണ്ടെത്തി. ആ നാട്ടുകാർ അതിനെ പുക വലിക്കുന്നതിന്നും പൊടിയാക്കി മൂക്കിൽ വലിക്കുന്നതിന്നും മുറുക്കുന്നതിന്നും ഉപയോഗിച്ചിരുന്നു. ഏകദേശം ൧൫൮൫-മാണ്ടിൽ സർവാൾട്ടർ റാലി എന്നാളാണ് ഇംഗ്ലാണ്ടിലേക്കു് അതിനെ പ്രചാരം വരുത്തിയതു്. റാലി ഒരു ദേശസഞ്ചാരിയായിരുന്നു. അയാൾ ഒരുവണ അമേരിക്കയിൽ പോയി സ്വദേശത്തേക്കു മടങ്ങിവന്നതിന്റെ ശേഷം പുകയില ചുരുട്ടാക്കി വലിച്ചുതുടങ്ങി. അന്നുമുതൽ ചുരുട്ടുവലി അവിടെ ക്രമേണ നടപ്പായി.

ഇന്ത്യാരാജ്യത്തു് പോർത്തുഗീസുകാർ (പറങ്കികൾ) ആണ് ക്രിസ്തുവർഷം ൧൬൦൫-ൽ ഒന്നാമതായി പുകയില കൊണ്ടുവന്നതു്. അതിന്നുമുമ്പു പുകയില ഈ രാജ്യത്തുണ്ടായിരുന്നതായിട്ടു യാതൊരു തെളിവും കാണുന്നില്ല. സംസ്കൃതഭാഷയിലാകട്ടെ തമിഴ് മുതലായ ഭാഷകളിലാകട്ടെ അതിന്നു പ്രത്യേകമായിട്ടു് ഒരു പദം കാണുന്നില്ല എന്നതുതന്നെ അതു ഈ രാജ്യത്തു മുമ്പുണ്ടായിരുന്നില്ല എന്നതിലേക്കു് ഒരു പ്രധാന തെളിവാകുന്നു. പുക വലിക്കുന്നതിന്നായിട്ടാണ് അതു് ആദ്യം ഇവിടെ കാണപ്പെട്ടതു്. അതിനാൽ ആ ഉപയോഗത്തെ അനുസരിച്ചു് 'പുകയില' എന്ന ഒരു പേർ തല്ക്കാലം സൃഷ്ടിച്ചുവെന്നു് വിചാരിപ്പാനെ വഴിയുള്ളൂ.

യൂറോപ്പുരാജ്യത്തും ഇന്ത്യാരാജ്യത്തും മററും പുകയില നടപ്പായപ്പോൾ അതു് ഒരു സിദ്ധൌഷധമായിട്ടാണ് ഗണിക്ക

പ്പെട്ടിരുന്നതു്. പിന്നീട്ടു് അതു ഒരു ലഹരിപദാൎത്ഥമാണെന്നും ഔഷധമായി ഉപയോഗിപ്പാൻ നല്ലതല്ലെന്നും മനസ്സിലായപ്പോൾ സ്വസ്വപ്രജകളുടെ ഇടയിലുണ്ടായ അതിന്റെ പ്രചാരത്തെ അതാതുരാജ്യത്തുള്ള രാജാക്കന്മാർ പല പ്രകാരത്തിൽ തടഞ്ഞുനോക്കിയെങ്കിലും ആരും അതിനെ ഉപേക്ഷിച്ചില്ല എന്നുതന്നെയല്ല സകല ജനങ്ങളും അതിനെ ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഉപയോഗിക്കുകതന്നെ ചെയ്യുവെന്നുള്ളതു് എല്ലാവൎക്കും അറിയാവുന്ന സംഗതിയാണല്ലോ.

ഇന്ത്യാരാജ്യത്തു് എല്ലാടിക്കിലുംകൂടി ഏകദേശം ഇരുപത്തുലക്ഷത്തോളം ഏക്കർ സ്ഥലത്തു പുകയിലകൃഷിചെയ്യുന്നുണ്ടത്രേ; ഒരു ഏക്കർ ഭൂമിയിൽ ൬൦൦ റാത്തൽ പുകയില ഉണ്ടാകും.

ഇന്ത്യയിൽ മദ്രാസ്സംസ്ഥാനത്തു ഗോദാവരി, കൃഷ്ണ, കോയമ്പത്തൂർ, മധുര എന്നീ ജില്ലകളിലും, ബങ്കാൾസംസ്ഥാനത്തു റങ്പൂർ, ടിർഹൂട്ടു് (തിറോതും) എന്നീ ജില്ലകളിലും ബൊംബായിസംസ്ഥാനത്തു കെയിറ എന്നടിക്കിലും പുകയില ധാരാളമായി കൃഷിചെയ്യപ്പെടുന്നു. പ്രസിദ്ധപ്പെട്ട തൃശ്ശിനാപ്പള്ളിച്ചുരുട്ടിനുള്ള പുകയില കോയമ്പത്തൂർനിന്നും മധുരയിൽനിന്നും ആണു് വരുന്നതു്.

ശീതോഷ്ണങ്ങളുടെ അവസ്ഥ, മണ്ണിന്റെ സ്വഭാവം എന്നിവയെ അനുസരിച്ചാണു് പുകയിലകൃഷി സഫലമായി ഭവിക്കുന്നതു്. ഉഷ്ണം അധികമായും വായുവിൽ ജലാംശം ധാരാളമായും ഉള്ള പ്രദേശത്തു് പുകയില നല്ലവണ്ണം പിടിക്കുന്നു. മദ്രാസ്സംസ്ഥാനത്തു് ഇപ്പോൾ മലയാളജില്ലയിൽ ഒഴിച്ചു മറ്റെല്ലാജില്ലകളിലും പുകയിലകൃഷി തുടങ്ങീട്ടുണ്ടു്. നദികളിൽകൂടി വരുന്ന മട്ടു് ധാരാളം വീഴുന്ന ഭൂമിയിലും മണൽചേൎന്നിട്ടുള്ള മണ്ണിലും അതു കൃഷിചെയ്യുവരുന്നു. വെളിംപറമ്പുപോലെ ഉണങ്ങിക്കിടക്കുന്ന ഭൂമിയിൽ നന്നല്ല കൃഷി

ചെയ്യുന്നടക്കുന്ന പുകയിലയ്ക്കു വീൎയ്യം കൂടിയിരിക്കും. പക്ഷെ
അതു ചുരുട്ടിന്റെ ഉപയോഗത്തിന്ന് അത്ര നല്ലതല്ല. വെ
ള്ളം കെട്ടിനില്ക്കുന്ന ഭൂമിയിൽ പുകയില നന്നായി പിടിക്കു
കയില്ല. പുകയിലച്ചെടി തയ്യാറായിരിക്കുന്ന പ്രദേശത്ത വെള്ളം
മുക്കി നനയ്ക്കണം. സാധാരണ ഏറിവെള്ളം തിരിച്ചു കൊണ്ടു
വന്നു നനയ്ക്കുന്ന പുകയിലയ്ക്കു ഗുണം മതിയാകുന്നതല്ല. ആ
ട്ടിൻകാട്ടം, കന്നുകാലികളുടെ ചാണകം, ചാരം അടിച്ചുവാ
രിയ ചവറ് ഇവയാകുന്നു അതിനുള്ള വളങ്ങൾ. കൃഷി ആ
രംഭിക്കുന്നതിന്നു മുമ്പായി കൃഷിചെയ്യേണ്ട സ്ഥലത്ത പ
ലദിക്കിലുമായി കന്നുകാലികളെ കെട്ടിനിൎത്തുന്നതു ന
ന്നായിരിക്കും. കൃഷിക്കുള്ള കാലം ഓരോദേശത്തെ വൎഷൎത്തുപ
സ്ഥകളെ ആശ്രയിച്ചിരിക്കുന്നു. പുകയിലവിത്ത് ആദ്യംതെ
ന്നെ തടത്തിൽ പാകുകയാകുന്നു സാധാരണയായി ഏപ്രി
ലിലും വൎഷം കഴിഞ്ഞിട്ടാണ് വിത്തു പാകുന്നത്. വിതച്ചി
ട്ട് എട്ടാംദിവസം എല്ലാം മുളയ്ക്കുന്നു. പിന്നെ ഒന്നരമാസം ക
ഴിഞ്ഞിട്ടാണ് അതു പറിച്ചുനടുന്നത്. അപ്പോഴേക്കും ചെടി
കൾ ഏകദേശം നാലിഞ്ചു പൊക്കം വെയ്ക്കുന്നതാണ്. ഏക
ദേശം ഒരടിമുതൽ മൂന്നടിവരെ അകലമായിട്ട് ചെടികൾ
പറിച്ചുനടുന്നു. ചെടികൾ കണ്ണിമാറി അതിന്മേൽ നടുന്ന
തായിട്ടും അല്ലെങ്കിൽ കണ്ടങ്ങളിൽ നിരത്തി കുഴിച്ചിടുന്നതാ
യിട്ടും ഉണ്ട്. ചിലദിക്കിൽ വിത്തുപാകിയിരിക്കുന്ന തടങ്ങളെ
യും മുളച്ചു തയ്യിട്ടുള്ളവയേതന്നെയും സൂൎയ്യരശ്മി തട്ടാ
തിരിപ്പാൻവേണ്ടി പായകൊണ്ടു മൂടുന്നു. പുകയിലച്ചെടിക്കു
മഞ്ഞുകൊള്ളുന്നതു നല്ലതാകുന്നു. പക്ഷെ മഞ്ഞുവെള്ളം അ
തിന്മേൽ ഇരുന്നു വറ്റുവാൻ പാടില്ല; എന്തെന്നാൽ അതി
നെ വലിയുന്നതായാൽ പുകയില കയ്ക്കുന്നതാണ്. അതിനാൽ
കൃഷിക്കാർ സാധാരണയായി ഒരു കോലുകൊണ്ടു മഞ്ഞുവെ
ള്ളം തട്ടിക്കളഞ്ഞു പകരം വേറെ വെള്ളമൊഴിക്കുന്നു. ചെടി
വലുതായിവരുമ്പോൾ അതിൽ പത്തോ പന്ത്രണ്ടോ ഇലക
ളൊഴിച്ചു മറെറതെല്ലാം നുള്ളിക്കളയുന്നു. പൂക്കുമ്പോൾ പൂവും

നുള്ളിക്കളയുന്നു. വിത്തിന്റെ ആവശ്യത്തിന്നു ചില പൂക്കൾ മാത്രം നിർത്തും. ബാക്കി നിർത്തിട്ടുള്ള ഇലകൾക്കു കരുത്തുവെക്കുന്നതിന്നുവേണ്ടിയാണു് പൂവും ശേഷം ഇലകളും നുള്ളിക്കളയുന്നതു്. ചെടി പറിച്ചുവെച്ചിട്ടു രണ്ടുമാസത്തിന്നകത്തു് ഇലകൾ പഴുത്തുതുടങ്ങും. (ഓരോ ചെടിയിന്മേലുള്ള) മൂന്നോ രണ്ടോ ഇലകൾ നിറംപകർന്നുകണ്ടാൽ പുകയില ആസകലം വെട്ടി ശേഖരിക്കാം. ചിലേടിക്കൽ തണ്ടോടെ വെട്ടിയെടുക്കും. ഗഞ്ചാം, വിശാഖപട്ടണം, തഞ്ചാവൂർ മുതലായ ദിക്കുകളിൽ ഏകദേശം ധനുമാസം കാലത്തു കുറെ ഇലകൾ പറിച്ചെടുക്കുകയും പിന്നെ, മേടമാസത്തിൽ ബാക്കിയുള്ളതെല്ലാം തണ്ടോടുകൂടി വെട്ടിയെടുക്കുകയും ചെയ്യുന്നു. വെട്ടി ശേഖരിച്ചതിന്റെ ശേഷം അവയെ ഉണക്കി വീര്യം പിടിപ്പിക്കുന്ന സമ്പ്രദായത്തിന്നു് ഓരോ ദേശത്തു കുറെ വ്യത്യാസമുണ്ടു്. നെല്ലൂർജില്ലയിൽ വെട്ടി ശേഖരിച്ച ഇലകളെല്ലാം ഉണങ്ങുന്നതിന്നായി രണ്ടുദിവസം വെയിലത്തു കെട്ടിത്തൂക്കുന്നു. പിന്നെ അവയെ അട്ടിയട്ടിയായി ഇടുന്നു. ഇടയ്ക്കിടയ്ക്കു മറിച്ചിടുകയും ചെയ്യുന്നു. ഇങ്ങിനെ ഇരുപതുദിവസം ഇപ്രകാരം ചെയ്യണം. പിന്നെ അവയെ കെട്ടുകളാക്കി കെട്ടി വെള്ളത്തിൽ മുക്കിയെടുക്കുന്നു; ഒടുക്കം കുറെ ചക്കരവെള്ളവും തളിക്കുന്നു.

സേലം മുതലായ ജില്ലകളിൽ ചെടിയോടുകൂടി വെട്ടിയെടുത്തതിന്റെ ശേഷം എല്ലാം വയലിൽതന്നെ വെയിലും മഞ്ഞും കൊള്ളുന്നതിന്നുവേണ്ടി കുന്നാക്കി കൂട്ടുന്നു. ഇങ്ങിനെ ഒരാഴ്ചകഴിഞ്ഞാൽ എല്ലാം വയ്ക്കോലിൽ പൊതിഞ്ഞു് ഒരാഴ്ചകാലം മണ്ണിൽ കുഴിച്ചിടുന്നു. അതിന്റെശേഷം തണ്ടിന്മേൽനിന്നു് ഇലകളെല്ലാം വേർപെടുത്തി വയ്ക്കോലിൽ അട്ടിയാക്കി വെച്ചു് മീതെ ഭാരംവയ്ക്കുന്നു. ഇടയ്ക്കിടയ്ക്കു ഭാരം ഇറക്കിവെച്ചു് ഇലകൾ മറിച്ചിട്ടു് പിന്നെയും ഭാരം കേറ്റുന്നു. ഇങ്ങിനെ ഒരു മാസംകഴിഞ്ഞാൽ പുകയില വില്പാനാക്കാൻ തയ്യാറായി.

മദ്രാസ് സംസ്ഥാനത്തു ഗോദാവരി, കൃഷ്ണ എന്നീ ജില്ലകളിലാണ് പുകയിലകൃഷി അധികം മുഖ്യം. ഗോദാവരിയിൽ 'ലങ്കപ്പുകയില' എന്നൊരുതരം കൃഷി ചെയ്യുന്നുണ്ട്. അതു യൂറോപ്യന്മാരുടെ ആവശ്യത്തിനു ചുരുട്ടുണ്ടാക്കുവാനുപയോഗിക്കുന്നു. ശക്തി കുറയുന്നതിനും വാസന നല്ലതാകുന്നതിനുംവേണ്ടി ഈ പുകയില ഉപ്പിൻവെള്ളത്തിൽ കഴുകുമത്രെ.

നീലഗിരിയും പുകയിലകൃഷിക്കു നല്ല പ്രദേശമാണ്. പക്ഷേ അവിടെ ഉരുളൻകിഴങ്ങുകൃഷി പ്രധാനമായിരിക്കയാൽ കൃഷിക്കാർ അതിൽ അത്ര മനസ്സുവെയ്ക്കുന്നില്ല. മലയാളജില്ലയിൽ പുകയിലകൃഷി ഇല്ല എങ്കിലും അതുകൊണ്ടുള്ള ഉപയോഗം അതിധാരാളമാകുന്നു.

ഇന്ത്യയിൽ ഉത്തരദേശങ്ങളിൽ പുകയില പലവിധത്തിലും ഉപയോഗിക്കുന്നുണ്ട്. മലയാളികളുടെ ഇടയിൽ നടപ്പുള്ളതുപോലെ പുകയില അങ്ങിനെതന്നെ മുറുക്കുക എന്ന സമ്പ്രദായമുണ്ടെങ്കിലും പല സുഗന്ധദ്രവ്യങ്ങളെച്ചേർത്ത് അരച്ചുരുട്ടിയോ ലേഹ്യമായിട്ടോ മററും ഉപയോഗിക്കുന്നതായിട്ടാണ് അവിടങ്ങളിൽ അധികം കാണുന്നതു്.

ഇന്ത്യയിൽ, പ്രത്യേകിച്ചു മദ്രാസ് സംസ്ഥാനത്ത്, ഉണ്ടാക്കുന്ന ചുരുട്ട് ലോകപ്രസിദ്ധമാണല്ലോ. തൃശ്ശിനാപ്പള്ളിയാണ് കേളികേട്ട സ്ഥലം. അവിടെ ഇപ്പോൾ ചുരുട്ടുണ്ടാക്കുന്നതിന് ഒമ്പതോളം സ്ഥലങ്ങൾ പ്രധാനമായിട്ടുണ്ട്. മധുര ജില്ലയിൽ ദിണ്ടിക്കൽ എന്ന സ്ഥലത്തും ചുരുട്ട് ധാരാളം ഉണ്ടാക്കുന്നുണ്ട്. ഇത്രയും പ്രസിദ്ധപ്പെട്ട ചുരുട്ടുകൾ എല്ലാം കൈവേലയാകുന്നു. ഒരു ചുരുട്ടുണ്ടാക്കുവാൻ ഒരു കത്തിയും ഒരു പലകയും മിനുസമുള്ള ഒരു കല്ലുംമാത്രമേ ഉപകരണങ്ങളായിട്ടാവശ്യമുള്ളൂ. നല്ല ഒരു പണിക്കാരൻ, സഹായത്തിന്നായി വേറൊരുവനുമുണ്ടെങ്കിൽ, ഒരു ദിവസം ൫൦൦ ചുരുട്ട

ണ്ടാക്കുന്നതാണു്. ഒന്നാന്തരത്തിൽ ആയിരം ചുരുട്ടുണ്ടാക്കുന്നതിന്നു് അവന്നു മൂന്നുറുപ്പികയോളം കൂലിയും കിട്ടും.

ഇപ്പോൾ നമ്മുടെ ഇടയിൽ നടപ്പായിവരുന്ന സിഗാറെറ്റു് എന്ന പദാർത്ഥം മുമ്പെ ഒരു പ്രത്യേകതരം (ടർക്കിഷ് എന്നും വർജ്ജീനിയൻ എന്നും രണ്ടുതരം) പുകയിലകൊണ്ടാണുണ്ടാക്കപ്പെട്ടിരുന്നതു്. ഇപ്പോൾ എല്ലാത്തരം പുകയിലയും അതിനായി ഉപയോഗപ്പെടുത്തുന്നു. ശീമയിലും മററും ഇതു യന്ത്രത്തിലാണു് ഉണ്ടാക്കപ്പെടുന്നതു്. ഒരു മിനിട്ടിൽ ൨൫൦ സിഗററുവീതം യന്ത്രത്തിലുണ്ടാക്കാമത്രെ.

കൃഷ്ണാജില്ലയിൽ മസ്‌ലിപട്ടണം എന്ന പട്ടണത്തിൽ പുകയിലപ്പൊടി ധാരാളമായി ഉണ്ടാക്കുന്നു. അറേബിരാജ്യം പേർഷ്യാരാജ്യം മുതലായ ദിക്കുകളിലേക്കു കച്ചവടത്തിനായി മസ്‌ലിപട്ടണത്തിൽനിന്നു പൊടി കയററി അയയ്ക്കുന്നുണ്ടു്. ഈ രാജ്യത്തു് അധികം പ്രചാരം തിരുനെല്ലപ്പള്ളിയിൽ ഉണ്ടാക്കുന്ന പൊടിക്കാകുന്നു. ഇയ്യിടെ മദ്രാസു് (പട്ടണം) പൊടിയും ധാരാളമായി വന്നുതുടങ്ങീട്ടുണ്ടു്. എല്ലാപട്ടണങ്ങളിലും ഇപ്പോൾ പുകയിലപ്പൊടിയുണ്ടാക്കാനാരംഭിച്ചിട്ടുണ്ടെങ്കിലും മസ്‌ലിപട്ടണം, തിരുനെല്ലപ്പള്ളി, മദ്രാസു്, പഞ്ചാബു് എന്നിവിടങ്ങളിലെ പൊടിക്കുമാത്രമാണു് അധികം പ്രസിദ്ധി. ഇന്ത്യാരാജ്യത്തു പുകയിലക്കച്ചവടം പ്രബലമായിട്ടു ഏകദേശം ൨൦ സംവത്സരമേ ആയിട്ടുള്ളു. അതിന്നുമുമ്പു് അവിടവിടെ കൃഷിചെയ്യുന്നതല്ലാതെ പ്രബലമായ കച്ചവടം നടത്തത്തക്കവണ്ണം സമൃദ്ധിയായിട്ടുണ്ടായിരുന്നില്ല. എന്നാൽ ഇപ്പോൾ ഇന്ത്യയിൽനിന്നു് അന്യരാജ്യങ്ങളിലേക്കു് ഏകദേശം നാലുലക്ഷം റാത്തൽപുകയില (ഉദ്ദേശം നാലുലക്ഷം ഉറു. വിലയ്ക്കു്) ചുരുട്ടായി അയക്കുന്നുണ്ടു്. മറെറാരുവിധത്തിൽ രണ്ടുലക്ഷം റാത്തലോളവും അയക്കുന്നു; അതും ഉദ്ദേശം ഇരുപത്തയ്യായിരം ഉറുപ്പിക വിലയ്ക്കുണ്ടാകും. പിന്നെ വെറു

പുകയിലതന്നെ ഏഴുലക്ഷം റാത്തലോളം കയററി അയക്കുന്നുണ്ടു്. അതിന്നു് ഏകദേശം ഏഴുലക്ഷം ഉറുപ്പികയോളം വില കണക്കാക്കാം.

---

# XI

## പണ്ടത്തെകൊച്ചിരാജ്യം.

### ൧. പടക്കൂട്ടവും ആയുധാഭ്യാസവും.

നായന്മാരായിരുന്നു പാരമ്പൎയ്യമായിട്ടു് ഈ രാജ്യത്തെ രക്ഷാപുരുഷന്മാർ. ആയുധങ്ങളെ കൊണ്ടുനടക്കുന്നതിന്നുള്ള അധികാരവും വാസ്തവത്തിൽ അവൎക്കു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബ്രാഹ്മണർ, ക്ഷത്രിയർ, അമ്പലവാസികൾ ഇവരിൽ ആരെങ്കിലും ശസ്ത്രവൃത്തിയെ സ്വീകരിക്കണമെന്നു മോഹിച്ചാൽ അങ്ങിനെ ചെയ്യുന്നതിന്നു വിരോധമുണ്ടായിരുന്നില്ല. എങ്കിലും അതിന്നൊരുങ്ങുന്നവർ വളരെ കുറച്ചുമാത്രമേ ഉണ്ടായിരുന്നുള്ളുതാനും. അതാതുദേശത്തെ ചെറുപ്പക്കാരായ നായന്മാരുടെ ആയുധാഭ്യാസത്തിന്നായി പാരമ്പൎയ്യമായിട്ടുള്ള ആശാന്മാരുടെ കീഴിൽ ദേശംതോറും കളരികളുണ്ടായിരുന്നു. "എട്ടാം വയസ്സിൽ ആയുധാഭ്യാസത്തിന്നായിക്കൊണ്ടു കുട്ടികളെ കളരിക്കയയ്ക്കുന്നു. അവരെ കൈമിടുക്കും മെയ്യിടുക്കമുള്ളവരാക്കിത്തീൎക്കുന്നതിന്നുവേണ്ടി നല്ലവണ്ണം ഉഴിച്ചിൽ ശീലമുള്ളവർ അവരുടെ ദേഹമെല്ലാം മെഴുക്കിട്ടുഴിയുകയും, അവരെ കച്ചകെട്ടിക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള ഉഴിച്ചിൽകൊണ്ടു് അവരുടെ ദേഹത്തിൽ എല്ലില്ല എന്നു തോന്നത്തക്കവണ്ണം അവർ അതിന്നെ തിരിക്കുകയും, വളയ്ക്കുകയും, പിരിക്കുകയും, കാണികൾക്കു് ആശ്ചൎയ്യം തോന്നത്തക്കവിധത്തിൽ മുമ്പാക്കം തള്ളിപ്പിടിക്കുകയും, പിന്നാക്കം തെളിക്കുകയും, ക

നില്ക്കുകയും, നിവൎത്തുകയും ചെയ്യുന്നു. മെയ്യിന്നു ഒരു സ്വാ
ധീനവും ലാഘവവും ഉണ്ടായിത്തീരുന്നു. ആയുധങ്ങളിലെ
ന്റെ അവൎക്കു് ഏറ്റവും പ്രിയം" എന്നു് അനുഭവസ്ഥനായ ഒരു
യൂറോപ്യൻ എഴുതിയിരിക്കുന്നു. നൈപുണ്യം സമ്പാദിപ്പാൻ
അവർ ഉദ്ദേശിച്ചുവന്നിരുന്ന ആയുധങ്ങൾ വാളും പരിചയും,
വില്ലും അമ്പും, കുന്തവും ആയിരുന്നു. ഇടക്കൂട്ടന്മാരായ ചെ
റുപ്പക്കാരെ വില്ലും അമ്പും കൂടാതെ അഭ്യസിപ്പിച്ചിരുന്നുള്ളൂ.
ഈ അഭ്യാസം അവർ ഏറെ സംവത്സരകാലം ചെയ്തിരുന്നു.
പിന്നെ, ഏറിയുള്ള അവരുടെ സാമൎത്ഥ്യവും നൈപുണ്യവും
കണ്ടു്, ആശാന്മാൎക്കു തൃപ്തിയായതിന്നു ശേഷമേ അവർ കള
രി വിട്ടിരുന്നുള്ളൂ. അതിന്റെ ശേഷവും പരിചയം വിടാ
തിരിക്കുന്നതിന്നായി കൊല്ലംതോറും ഒരു മാസമോ ഒരു പ
ക്ഷമോ കളരിയിൽ ചെന്നഭ്യസിക്കുക പതിവായിരുന്നു. ക
ളരി വിട്ടുപോകുന്ന ചെറുപ്പക്കാർ കാരണവന്മാരും രാജാവിന്റെ
യോ നാടുവാഴിയുടേയോ മുമ്പിൽ ചെന്നു പതിവുള്ള കാഴ്ച
വെക്കുകയും അദ്ദേഹത്തിന്റെ കയ്യിൽനിന്നു വാൾ വാങ്ങുക
യും ചെയ്യും. അതുമുതൽ അവർ ഓരോരുത്തരും ശസ്ത്രപുരു
ഷന്മാരുടെ കൂട്ടത്തിലായി. തങ്ങളുടെ യജമാനൻ വിളിക്കു
ന്ന സമയങ്ങളിലെല്ലാം പോരുവാനും പോകുവാനും തയ്യാ
റാകുകയും വേണം. അതിൽപിന്നെ എവിടെക്കായാലും വാ
ളെടുത്തു-കൂടാതെ അവർ വീട്ടിൽനിന്നു പുറത്തിറങ്ങുക പതി
വില്ല. പരമ്പരയായിട്ടുള്ള ആശാന്മാർ പണിക്കർ, കുറുപ്പ്
അല്ലെങ്കിൽ കുറുപ്പാൾ* എന്ന സ്ഥാനത്തെ വഹിച്ചിരുന്നു.
ശിഷ്യന്മാർ അവരെ ഇരിക്കുന്ന കാലത്തെല്ലാം ഭക്തിബഹുമാ
നങ്ങളോടുകൂടി പൂജിച്ചും വന്നിരുന്നു. ആശാനും ശിഷ്യ
നും തമ്മിൽ പോരുവഴിയിലോ മറ്റോ വല്ല ദിക്കിലോ എവി

---

* രാജകുടുംബത്തിലെ കളരിയാശാന്മാർ തൃപ്പൂണിത്തുറയിലുള്ള
പേരാറ്റുപുറം എന്ന ഇല്ലത്തെ നമ്പൂരിമാരായിരുന്നു. അവർ പണിക്കർ
എന്ന സ്ഥാനത്തേയും വഹിച്ചിരുന്നു.

ടെയെങ്കിലും വെച്ചു് എപ്പോഴെങ്കിലും കണ്ടു മുട്ടുന്നതായാൽ ശിഷ്യൻ ഉടനെ തന്റെ പരിചയെ താഴ്ത്തി കാലിന്മേൽ ചാരി വാൾ കക്ഷത്തിലും വെച്ചു് നാട്ടുസമ്പ്രദായപ്രകാരം ആശാനെ കൈകൂപ്പി വന്ദിക്കുക പതിവായിരുന്നു*.

## ൬. ആയുധവും ഉടുപ്പും.

മുമ്പത്തെപ്പോലെ നായന്മാരുടെ ആയുധങ്ങൾ കുന്തവും, വാളും പരിചയും, വില്ലും അമ്പും ആയിരുന്നു. ഇവ ഒഴിച്ചു മറ്റുള്ളവയെല്ലാം അവർക്കിട്ടു മാറ്റിയാക്കുക പതിവുണ്ടായിരുന്നു. വെയിലത്തു് എല്ലാം കണ്ണാടിപോലെ മിന്നിക്കൊണ്ടിരിക്കും. പരിച തോലുകൊണ്ടാണ ഉണ്ടാക്കിയിരുന്നതു്. അതു് പിച്ചളത്തകിടും ചിറ്റും ഇട്ടു മുറുക്കിട്ടുള്ളതായിരിക്കും. പിടി മരംകൊണ്ടാണുതാനും. വാളു് ഇരിമ്പുകൊണ്ടാണ് ഉണ്ടാക്കാറു്; ഇതുകൊണ്ടല്ലേ. ചിലതു വളഞ്ഞും ചിലതു ചൊവ്വിനും തല വട്ടത്തിലും ഇങ്ങിനെ പല മാതിരിയാണ് ഉണ്ടാക്കിയിരുന്നതു്. എല്ലാം സാധാരണയായി നീളം കുറഞ്ഞതായിരിക്കും. പിടിമുതൽ മൂന്നിലൊന്നു നീളം വരെ രണ്ടു് ഇരിമ്പുപാളികൊണ്ടു ബലപ്പെടുത്തുന്നു. പിടിയുടെ മേലെയായി തള്ളിനില്ക്കുന്ന വിശേഷ കൊത്തുപണികളോടു കൂടിയ രണ്ടു ഇരുമ്പുകഷണങ്ങളല്ലാതെ അതിന്നു വേറെ രക്ഷയായൊന്നുമില്ല. അരയിൽ കോർത്തിടുന്ന ചെമ്പുകൊണ്ടോ പിച്ചളകൊണ്ടോ ഉള്ള വട്ടക്കണ്ണികൾ പ്രയാണസമയങ്ങളിൽ കിലുങ്ങിക്കൊണ്ടിരിക്കും. ഈ കണ്ണികൾ വില്ലുകളെ മാ

---

* വലിയ തറവാട്ടുകാരായ നസ്രാണിക്രിസ്ത്യാനികൾക്കും ആയുധം ധരിക്കുന്നതിന്നുള്ള അധികാരമുണ്ടായിരുന്നു. അവർ നായന്മാരൊന്നിച്ചു യുദ്ധത്തിന്നു പോകയും ചെയ്തിരുന്നു. അവർക്കും പാരമ്പര്യവഴിക്കുള്ള സ്വന്തം കളരികളുണ്ടായിരുന്നു. എന്നാൽ നായന്മാരും ക്രിസ്ത്യാനികളും തമ്മിൽ ഈ കാര്യത്തിൽ യാതൊരു വ്യത്യാസവും കാണിച്ചിരുന്നില്ല. നായർപണിക്കന്മാർക്ക് ക്രിസ്ത്യാനിശിഷ്യന്മാരും, മറിച്ചും ഉണ്ടായിരുന്നു.

ളും കഴിച്ചു കൂട്ടുന്നതേയുള്ളു. പറങ്കികളുടെ വരവുവരെ കരിമരുന്നു പ്രയോഗിക്കുന്ന തോക്കു മുതലായ ആയുധങ്ങളുടെ സ്വരൂപജ്ഞാനമേ ഉണ്ടായിരുന്നില്ല. അവർ അവയെ കൊണ്ടുവന്നിട്ടും നാട്ടായുധങ്ങൾതന്നെയായിരുന്നു അധികം പ്രചാരം. വില്ലന്മാൎക്കും കുന്തക്കാൎക്കും സാധാരണ മുണ്ടല്ലാതെ വേറെ വസ്ത്രങ്ങളൊന്നുമുണ്ടായിരുന്നില്ല. അവർ മുണ്ട് മുട്ടുവരെ മാത്രമേ ഇറക്കിച്ചുററിയിരുന്നുള്ളു. വെളുത്തതോ വേറെ നിറത്തിലോ ഉള്ള ഒരു തുണ്ടു മുണ്ടിന്റെമീതെ ഉറക്കച്ചയായി അരയിൽ മുറുകെ കെട്ടുകയും ചെയ്യും: എന്നാൽ പടയാളികളായി നിന്നിരുന്ന വാൾക്കാർ വില്ലീസ്സുകൊണ്ടോ പട്ടുകൊണ്ടോ ഉള്ള പഞ്ഞിപ്പാളിവെച്ചു കുത്തിയ പടച്ചട്ടയുമിട്ടിരുന്നു. അതു കൈമുട്ടുവരെയും തുടവരെയും മാത്രമേ ഇറങ്ങിയിരുന്നുള്ളു. കഴുത്തും കട്ടുമുഴുവൻ മുഖവും മൂടത്തക്കവിധത്തിൽ അതേമാതിരിതന്നെ പഞ്ഞിപ്പാളിവെച്ചുകുത്തിയ തൊപ്പിയുമിട്ടിരുന്നു; എല്ലാവരും മുഖക്ഷൌരം ചെയ്യുക പതിവായിരുന്നു; പക്ഷെ തലമുടി മുഴുവൻ നീട്ടുകയും, അതു നിറുകയിലോ പിന്നിലോ ആയി കെട്ടിവെക്കുകയും ചെയ്തിരുന്നു.

## 6. യുദ്ധസമ്പ്രദായം.

മലയാളികളെ സംബന്ധിച്ചേടത്തോളം യുദ്ധമെന്നതു പല ചട്ടങ്ങളേയും നടവടികളേയും അടിസ്ഥാനമാക്കിക്കൊണ്ടു നടത്തിവന്നിരുന്ന ഒരു പ്രവൃത്തിയായിരുന്നു. ആ വക ചട്ടങ്ങളേയും നടവടികളേയും ഒന്നെങ്കിലും ലംഘിക്കുക എന്നതു കൊലയെക്കാളും അധികം നീചമായ അവമാനത്തിന്നിടയായിത്തീൎന്നിരുന്നു. പകൽ നേരത്തുള്ള വെളിവായിട്ടുള്ള പോൎക്കളത്തിലാണ് പട പൊരുതിയിരുന്നതു്. അതിന്നായിട്ടൊരുങ്ങിയിരുന്നവൎക്ക് മാത്രമേ അതു ബാധകമായിരുന്നുള്ളു. രാത്രിസമയത്തോ, അല്ലെങ്കിൽ ഒളിച്ചുമാറിക്കൊണ്ടോ ഉള്ള പടക്കയററങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. ശത്രുവിന്റെ നാട്ടിലുള്ള

ഫലവൃക്ഷങ്ങളെ വെട്ടിമുറിക്കയോ, അല്ലെങ്കിൽ വേറെവിധ
ത്തിലുള്ള നാശങ്ങൾ വരുത്തുകയോ ചെയ്തിരുന്നില്ല. അടുത്തു
തന്നെ ഘോരമായ പട പൊരുതികൊണ്ടിരുന്ന സമയത്തു
യാതൊരുപദ്രവവുമേൽക്കാതെ തന്നെ വേലക്കാർ പാടത്തു
പണിനടത്താമായിരുന്നു. ഇരുകക്ഷികളുടെയും പടക്കുടിലു
കൾ വളരെ അകലെയായിട്ടല്ല കെട്ടുക പതിവു്. രാത്രിയിൽ
ഇരുകൂട്ടക്കാരും ശങ്കകൂടാതെതന്നെ കിടന്നുറങ്ങുകയും ചെയ്യും.
പുലർച്ചയ്ക്കു രണ്ടുവകക്കാരുടേയും ആൾക്കാർ കുളങ്ങളിലോ പുഴ
യിലോ കുളിച്ചുകളിച്ചു് ഈറൻമാറി ഊണുകഴിച്ചതിന്റെ
ശേഷം പോർക്കളത്തിൽ ചെന്നുചേരുകയും, എതിരെങ്കിലും ഒരു
ഭാഗത്തുള്ളവർ പടക്കൊട്ടുകൊട്ടി പടവിളി കൂട്ടുന്നതുവരെ
എല്ലാവരും ഒന്നിച്ചിരുന്നു മുറുക്കി ഓരോ വർത്തമാനങ്ങളും നേ
രമ്പോക്കുകളും പറയുകയും ചെയ്തിരുന്നു. വിളികേട്ട ഉടനെ
ഇരുകൂട്ടരും അവരവരുടെ ഭാഗത്തേക്കു പിൻവാങ്ങുകയും അ
ണിനിരക്കുകയും ചെയ്യുന്നു. എന്നാൽ മറെറ കക്ഷിയും കൂടി
പടക്കൊട്ടു കൊട്ടിയതിന്റെ ശേഷമേ പോരു തുടങ്ങുകയുള്ളു.
അടുത്തു് അണിയായി നിന്നുകൊണ്ടാണു് പട പൊരുതുന്ന
തു്. പടമുഖത്തുള്ള വാൾക്കാർ സാവധാനത്തിൽ മുന്നോട്ടു
കയറി അന്യോന്യം പരിചതമ്മിൽ കൂട്ടിമുട്ടിക്കുകയും അവ
യെ നിലം തൊടീയിക്കുകയും ചെയ്യുന്നു. അവരുടെ പിന്നി
ലായി വില്ലന്മാരും, പിന്നെ, വട്ടിമരം കൊണ്ടുണ്ടാക്കിയ ക
നമുള്ള എറുവടികൾ അല്ലെങ്കിൽ വക്കിന്നു മൂർച്ചയുള്ള ഇരി
മ്പുചക്രങ്ങൾ എന്നിവകൈവിട്ടു സൂത്രങ്ങളെ പ്രയോഗിക്കു
ന്നവരും നിൽക്കുന്നു. എല്ലാററിലും പിന്നിലായി കുന്തവും
ശൂലവും ധരിച്ചുകൊണ്ടു കുന്തക്കാരും നിൽക്കുന്നു. എല്ലാം
കാലാൾപ്പടതന്നെ. കുതിരപ്പട നായന്മാരുടെ ഇടയിൽ ഉണ്ടാ
യിരുന്നില്ല. ഓരോ കൂട്ടരും മറുകൂട്ടരുടെ അണികൾ മർമ്മം നോ
ക്കിക്കൊണ്ടു വളരെ പതുക്കെയാണു മുമ്പോട്ടം കയറുക. ചി
ലപ്പോൾ മാറിമാറിക്കൊണ്ടുള്ള കയററവും പിൻവാങ്ങലുമായി
ദിവസം കഴിക്കുകയും ചെയ്യാറുണ്ടു്. എന്തെങ്കിലും ഒരുകൂട്ടരു

ടെ അണിക്കെട്ട് ഒരിക്കൽ പൊളിഞ്ഞാൽപിന്നെ കൂട്ടപ്പൊരാ
യി എന്നാൽപിന്നെ അന്നാവധി കൊല്ലംകൊല്ലവും കഴിഞ്ഞ
തിന്റെശേഷമേ ഇതു നില്ക്കാറുള്ളൂ. ചോരപ്രളയമായിത്തീരു
ന്ന ഈ പോരിനിടയ്ക്കു അസ്തമയമായാൽ പോരാട്ടം നി
ർത്തുന്നതിന്നായി പെരുമ്പറയടിക്കും. ഉടനെ പടയാളി
കളെല്ലാവരും ആയുധം താഴ്ത്തി യുദ്ധവും നിർത്തും. പി
ന്നെ ഇരുകൂട്ടരും ലേശംപോലും വൈരം ഭാവിക്കാതെ ഒ
ന്നിച്ചുകൂടി വെടിപറയുകയും അന്നത്തെ സംഭവങ്ങളെപ്പറ്റി
തമ്മിൽതമ്മിൽ പ്രസ്താവിക്കുകയും ചെയ്തുവന്നിരുന്നു. യുദ്ധ
ത്തിൽ ജയം നേടിയാൽ ആരുംതന്നെ തോറ്റ രാജാവിന്റെ
രാജ്യം കൈയേറുക പതിവില്ല. വിജയിയായവൻ മറ്റാളെ
തന്റെ കീഴിലാക്കിത്തീർക്കുകയോ, അല്ലെങ്കിൽ അധികാരഭ്രഷ്ട
നാക്കിട്ട് ആ സ്ഥാനത്തേക്ക് ആ കുടുംബത്തിലെതന്നെ മ
റ്റൊരുവനെ വാഴിക്കുകയോ ആണ് ചെയ്തിരുന്നതു്. എ
ങ്ങിനെയായാലും ഇതു വേറെ ഒരു രാജ്യമായിത്തന്നെ ഇരിക്കു
ന്നതിന്നു വല്ലം കലക്കവും ഉണ്ടാക്കിത്തീർത്തിരുന്നില്ല. ഇത
യധികം ചിട്ടപ്പെടുത്തിവെച്ചു ഒരു സമ്പ്രദായം ഉണ്ടാവുന്നതി
ന്നു് ഒരു കാരണം ബ്രാഹ്മണരുടെ ലോകാനുഗ്രാഹകമായ ശ
ക്തിയായിരിക്കണമെന്നു തോന്നുന്നു. തങ്ങളുടെ ഉപദേശത്തെ
അനുസരിച്ചു നടന്നിരുന്ന അനാര്യന്മാരുടെ ശൌര്യത്തെ
കുറയ്ക്കുന്നതിന്നു വേണ്ടിയായിരിക്കണം അവർ ഈവക ചട്ടങ്ങ
ളെ നടപ്പാക്കിയതു്. അതിന്നപുറമെ വേറൊരു കാരണംകൂ
ടിയുണ്ടു്; അനേകം ശതവർഷകാലത്തോളം മലയാളികൾക്ക
സ്വന്തം ജാതിക്കാരും സ്വദേശീയരായിട്ടുള്ളവരോടൊന്നിച്ചു മാ
ത്രമേ പൊരുതേണ്ടിവന്നിരുന്നുള്ളൂ. യുദ്ധത്തിൽ എല്ലാം ന്യാ
യംതന്നെ എന്നു വിചാരിച്ചിരുന്ന പരദേശികളായ ശത്രുക്ക
ളായിട്ടു യുദ്ധം ചെയ്യേണ്ടതായി വന്നിരുന്നതുമില്ല. പിന്നീ
ട്ടു പറങ്കികളായിട്ടുള്ള യുദ്ധങ്ങളിൽ നിവൃത്തിയില്ലാതെ ചില
മാറ്റങ്ങൾ വന്നുതുടങ്ങിയപ്പോൾ ആവക നിയമങ്ങളുടെ അ
നുഷ്ഠാനം അസാദ്ധ്യമായി വെച്ചു. പതിനാറാം ശതവ

പാരാതെപെയ്യുന്നമാരിയുംനമ്മുടെ
പാരിച്ചപേടയും കൂരിരുട്ടും
ചാരത്തുനിന്നുള്ള നമ്മെയുംകൈവിട്ടു
ദൂരത്തുപോയിമറഞ്ഞിതല്ലോ.

കുഞ്ഞുരാമ. ചെറുശ്ശേരിനമ്പൂരി.

---

## XII.

## മൃഗങ്ങൾ എങ്ങിനെ സംസാരിക്കുന്നു?

നിങ്ങളിൽ പലരും സർക്കസ് കണ്ടിരിക്കുമല്ലോ. അവിടെ സിംഹം, കടുവാ, പുലി, ആന മുതലായ മൃഗങ്ങൾ എന്തെല്ലാം അത്ഭുതകൃത്യങ്ങളാണ് ചെയ്യാറുള്ളതു്. അപ്രകാരം തന്നെ കാഴ്ചബംഗ്ലാവിലെ മൃഗശാലകളിലും പല പല ഘോരജന്തുക്കളെ അടച്ചിട്ടിട്ടുള്ളതു നിങ്ങൾക്കു എപ്പോഴും കാണാവുന്നതാണ്.

ഈ ജന്തുക്കൾ പുറപ്പെടുവിക്കുന്ന വിചിത്രശബ്ദങ്ങളെപ്പറ്റിയാണ് ഈ അദ്ധ്യായത്തിൽ വിവരിക്കാൻ പോകുന്നതു്. അവ ഏതെല്ലാം തരത്തിലുള്ള ശബ്ദമാണുണ്ടാക്കുന്നതു്. അലറുക, കൂവുക, ചിലയ്ക്കുക, ചൂളംവിളിക്കുക, കരയുക, മൂളുക, അമറുക എന്നിങ്ങനെ പലവിധ ശബ്ദങ്ങൾ അവിടെ കേൾക്കാം.

ഈ ജന്തുക്കളും മനുഷ്യരെപ്പോലെതന്നെ തമ്മിൽ തമ്മിൽ സംഭാഷണം ചെയ്യുകയും ആശയങ്ങൾ പകരുകയും ചെയ്യാറുണ്ടെന്ന് ഇവയുടെ ജീവിതത്തെപ്പറ്റി പ്രത്യേകം പരിശീലിച്ചിട്ടുള്ള വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. മെല്ല

റത്ത മാതിരിയിലുള്ള വലിയ ശബ്ദങ്ങളെ നമുക്കു വ്യക്തമായി കേൾക്കാമെങ്കിലും നമ്മുടെ ചെവിക്കു അവ്യക്തമായ ചില ശബ്ദവും ഇവ പുറപ്പെടുവിക്കാറുണ്ട്. [illegible] മുതലായ ചില പക്ഷികൾ ചിറകുകൊണ്ടു സംസാരിക്കുന്നതായി വിചാരിക്കപ്പെട്ടിരിക്കുന്നു. എറുമ്പു മുതലായ പ്രാണികൾ അവയുടെ കൊമ്പുകൾകൊണ്ടു സംസാരിക്കുന്നു. പട്ടികളും മററും വാലുകൊണ്ടു സംസാരിക്കുന്നു എന്നു ചിലർ പറയുന്നു. ഇതെല്ലാം എങ്ങനെയുമിരിക്കട്ടെ. എന്തായാലും മൃഗങ്ങൾ പലവിധവിചിത്രശബ്ദങ്ങൾ പുറപ്പെടുവിക്കാറുണ്ടെന്നുള്ളതു നിസ്സംശയമാണ്. ഇവയിൽ പ്രധാനമായ ചിലവയെപ്പററി നമുക്കു അന്വേഷിക്കാം.

ആസ്ത്രേലിയായിൽ ഇവിടങ്ങളിലെ പൊന്മയെപ്പോലെ മത്സ്യംപിടിച്ചു ജീവിക്കുന്ന കിംഗ്ഫിഷർ (ഹാസരാജൻ) എന്നൊരുതരം പക്ഷിയുണ്ട്. ഇതിൻെറ ശബ്ദം ഒരുമാതിരി ചിരിപോലെയിരിക്കുന്നു. ഈ പക്ഷി എത്ര ഭയങ്കരമായ പാമ്പിനേയും റാഞ്ചിക്കൊന്നുകളയുന്നതിൽ സമർത്ഥനാകയാൽ ഇതിനെ ഹിംസിക്കുന്നവർ ആസ്ത്രേലിയായിലെ രാജ്യചട്ടപ്രകാരം ശിക്ഷാർഹന്മാരാണ്. ഇതിൻെറ ശബ്ദം അത്യന്തം അസാധാരണമായിരിക്കുന്നു. എന്തെന്നാൽ പക്ഷിയെ കാണാതെ അതിൻെറ ഒച്ചമാത്രം കേൾക്കുന്നവർ ഒരു മനുഷ്യൻെറ അത്യുച്ചമായ ചിരിയാണെന്നല്ലാതെ വിശ്വസിക്കുകയില്ല. എന്നുമാത്രമല്ല ഈ ശബ്ദം കേൾക്കുന്നവർ അതിനെ തുടർന്നു തങ്ങളുംകൂടി ചിരിച്ചുപോകത്തക്ക എന്തോ ഒരു വിശേഷശക്തിയും ഇതിനുണ്ട്.

നമ്മുടെ ഏഷ്യാഖണ്ഡത്തിലും ആഫ്രിക്കയിലും കാണപ്പെടുന്ന ഹൈനാ (കഴുതപ്പുലി) എന്നൊരു മൃഗവും ചിരിപോലെയുള്ള ശബ്ദം പുറപ്പെടുവിക്കുന്നുണ്ട്. പക്ഷെ ഇതിൻെറ ചിരി ഒട്ടുംതന്നെ ഹിതകരമായി തോന്നുകയില്ല. ഇതു

രാത്രിയിൽ പുറത്തിറങ്ങി നടന്നു ശവംമുതലായ മലിനപദാർത്ഥങ്ങളെ ഭക്ഷിക്കുന്നതിനാൽ നഗരശുചീകരണവിഷയത്തിൽ ഇവിടത്തെ പോക്കിനെപ്പോലെ മനുഷ്യന് ഉപയോഗമുള്ളതാകുന്നു. ശവക്കുഴികൾ തുറന്നും ചിലപ്പോൾ ഇതു ഭക്ഷണം സമ്പാദിക്കാറുണ്ട്. ഇതിന്റെ ശബ്ദം ഏററവും ശ്രുതികടുവും പരുഷവും ആകയാൽ രണ്ടാമതൊരിക്കൽകൂടി കേൾക്കുന്നതിന് ആരും ഇഷ്ടപ്പെടുകയില്ല. ചിലപ്പോൾ ഇതിന്റെ ശബ്ദം കുട്ടികളുടെ കരച്ചിൽപോലെയും മനുഷ്യന്റെ അട്ടഹാസംപോലെയും തോന്നിപ്പോകും. ആഫ്രിക്കയിൽ സഞ്ചരിച്ചിരുന്ന ഒരു യാത്രക്കാരൻ ഇതിന്റെ ചിരികേൾക്കുന്ന ഓരോ പ്രാവശ്യവും കിടുകിടെ വിറച്ചുപോകാറുണ്ടായിരുന്നതായി പറഞ്ഞിരിക്കുന്നു.

കാഴ്ചബംഗ്ലാവിൽവെച്ചു നിങ്ങളിൽ ചിലരെങ്കിലും ഓറിനെ കണ്ടിരിക്കുമല്ലോ. ഇതിന്റെ ശബ്ദം എത്ര സൌമ്യവും മനോഹരവും ആയിരിക്കുന്നു. ഇതിനെ സംബന്ധിച്ചുള്ള സകലതുംതന്നെ ഏററവും കൌതുകപ്രദമാണ്. ഈ ജന്തുവിന്റെ ശാന്തമായ നോട്ടവും കണ്ണും എത്രമാത്രം സന്തോഷകരമായിരിക്കുന്നു. ഇതിന്റെ ഒച്ചകേട്ടാൽ ആരെയോ വിളിക്കുകയാണെന്നല്ലാതെ തോന്നുകയില്ല.

മൃഗങ്ങളെക്കൊണ്ടുള്ള ഒരു ബാൻഡ് (വാദ്യഘോഷസംഘം) ഏർപ്പെടുത്തുന്നതായാൽ അതിലെ കൊമ്പുവിളിക്ക് ആനയേയും കൊട്ടിനു ഗ്രൌസിനേയും ആണ് ഉപയോഗിക്കേണ്ടത്. ഗ്രൌസിന്റെ ചിറകടികേട്ടാൽ ചെണ്ടകൊട്ടാണെന്നുതന്നെ തോന്നിപ്പോകും. തത്ത, മൈനാ മുതലായ ചില പക്ഷികൾ മനുഷ്യസ്വരത്തെ ശരിയായി അനുകരിക്കുന്നതു കൂടാതെ കേട്ടുശീലിക്കുന്ന പല വാക്യങ്ങളേയും അതുപോലെ തന്നെ ഉച്ചരിക്കയും ചെയ്യാറുണ്ടല്ലോ.

കുതിര, ആട്, കോഴി, പ്രാവു മുതലായവയുടെ ശല്യം നിങ്ങൾക്കു ധാരാളം പരിചയമുള്ളതാകയാൽ അതിനെപ്പറ്റി ഇവിടെ വിവരിക്കണമെന്നു വിചാരിക്കുന്നില്ല.

## XIV
## രോഗകാരണങ്ങളായ ജീവികൾ

ആകൃതിയിൽ വലിപ്പവും, പ്രകൃതിയിൽ ചാപല്യവും പ്രത്യക്ഷമായി കാണിക്കുന്ന സസ്യമൃഗാദിവർഗ്ഗങ്ങളെ നമുക്കു കണ്ടും കേട്ടും പരിചയമാകുന്നു. എങ്കിലും, വലിപ്പത്തിൽ എത്രയോ കുറഞ്ഞവയും, ദോഷംചെയ്വാൻ എത്രയോ ശക്തിയുള്ളവയും ആയ ഒരുകൂട്ടം സൂക്ഷ്മജീവികളെപ്പറ്റി വളരെ ആളുകൾ ധരിച്ചിട്ടുണ്ടായിരിക്കയില്ല. നമുക്കു വെറും കണ്ണുകൾകൊണ്ടു ഇവയെ കാണ്മാൻ സാധിക്കുന്നതല്ല. ചക്ഷുരിന്ദ്രിയത്തിനു സൂക്ഷ്മവസ്തുക്കളെ കാണ്മാനുള്ള ശക്തി ഇപ്പോഴുള്ളതിനേക്കാൾ അഭിവൃദ്ധിച്ചുണ്ടായിരുന്നു എങ്കിൽ ഇവയിൽ ചിലതിനെ നമുക്കു കഷ്ടിച്ചു കാണാമായിരുന്നു. നാം ശ്വസിക്കുന്ന വായുവിൽ ഈ ജീവികൾ അനേകായിരക്കണക്കായി സഞ്ചരിക്കുന്നുണ്ടെന്നു പറഞ്ഞാൽ, അതു വിശ്വാസയോഗ്യമോ എന്നുകൂടി സംശയിക്കാനിടയുള്ളതാണ്. എന്നാൽ കണ്ണുകൊണ്ടു കാണ്മാൻപാടില്ലാത്ത അസംഖ്യം സൂക്ഷ്മവസ്തുക്കളെ ശാസ്ത്രജ്ഞന്മാർ ദൂരക്കണ്ണാടികൊണ്ടു കണ്ടുപിടിച്ചതോടുകൂടി അവരുടെ ദൃഷ്ടി ഈ ജീവവർഗ്ഗങ്ങളിലും എത്തിയിരിക്കുന്നു എന്നുമാത്രമല്ല, ഇവയെപ്പറ്റിയ ഒരു ശാസ്ത്രവും അടുത്തകാലത്തിനുള്ളിൽ വെളിപ്പെട്ടുവന്നിരിക്കുന്നു. 'സൂക്ഷ്മവിഷങ്ങൾ' അല്ലെങ്കിൽ 'സൂക്ഷ്മജീവികൾ' എന്ന ധാത്വർത്ഥത്തോടുകൂടിയ 'മൈക്രോബ്സ' (Microbes) എന്ന ഇംഗ്ലീഷ് നാമംകൊണ്ടാണ് ശാസ്ത്രജ്ഞന്മാർ ഇവയെ വ്യപദേശിക്കുന്നത്.

'ബാധാദോഷം' എന്നുപറഞ്ഞാൽ, ഒരുകൂട്ടം ദുർദ്ദേവതമാർ മനുഷ്യരെ ആക്രമിക്കുമ്പോൾ അവരിൽ പ്രത്യക്ഷമാകുന്ന ചില വികൃതചേഷ്ടകൾ എന്നാണു് ജനങ്ങളിൽ മിക്കവരും ഒരു ധാരണയുണ്ടാകുന്നതു്. എന്നാൽ 'ബാധ' എന്ന സംജ്ഞ വാസ്തവത്തിൽ ഇതിലും ഉചിതമായ ഒരുസംഗതിക്കു യോജിക്കുന്നു. പകർന്നുപിടിക്കുന്ന വ്യാധികൾക്കു 'ബാധ' എന്നു ധാരാളം പറയുന്നുണ്ടു്. ഇങ്ങിനെ പകരുന്ന വ്യാധികൾ മേൽപ്രസ്താവിച്ച ജീവികൾ ഉണ്ടാക്കുന്നവയാണെന്നാണു് ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നതു്. ആ സംഗതിയായിട്ടു വരുന്നവയെന്നു നാം ഇപ്പോൾ വിചാരിക്കുന്ന മിക്കരോഗങ്ങളും, മേൽപറഞ്ഞ ജീവികൾ ശരീരത്തെ ബാധിക്കുന്നതുകൊണ്ടുണ്ടാകുന്നവയാണെന്നും സൂക്ഷ്മമായും കണ്ടറിഞ്ഞിരിക്കുന്നു.

'ബാധ' എന്നു പറയുന്ന സാംക്രമികരോഗങ്ങളും, പകരുന്ന വ്യാധികളും തമ്മിൽ അല്പം വ്യത്യാസമുണ്ടു്. മുമ്പിൽ പ്രസ്താവിച്ച ചെറിയ ജീവികൾ ശരീരത്തിൽ പ്രവേശിച്ചുണ്ടാകുന്ന രോഗങ്ങൾക്കു 'ബാധ' എന്നു പറയാം. എന്നാൽ എല്ലാ ബാധകളും പകർച്ചവ്യാധികളല്ല. നടപ്പുദീനം ഒരു ബാധയാകുന്നു എങ്കിലും, അങ്ങിനെയുള്ള ദീനക്കാരനെ തൊട്ടു എന്നുള്ള ഏകസംഗതികൊണ്ടുമാത്രം തൊട്ടവനു് ആ ദീനം ബാധിച്ചേക്കണം എന്നില്ല. വസൂരി, [illegible] സ്പർശംകൊണ്ടു വളരെ വേഗത്തിൽ പകരാവുന്ന ഒരു ദീനമാകുന്നു. അതുകൊണ്ടു നടപ്പുദീനം ഒരു ബാധയായിട്ടും, വസൂരി ഒരു പകർച്ചവ്യാധിയായിട്ടും ധരിക്കേണ്ടതാകുന്നു.

രോഗകാരണങ്ങളായ ഈ ജീവികളിൽ മിക്കവയും സസ്യവർഗ്ഗത്തിൽ പെട്ടവയാണു്. താണതരം ജന്തുവർഗ്ഗത്തിൽ പെട്ട വകക്കാരും ഇല്ലെന്നില്ല. ആകൃതിയിൽ എത്രയോ ലഘുവായിരുന്നാലും ജീവികളാകകൊണ്ടു മറ്റുള്ള സസ്യജാതികളെപ്പോലെ തന്നെ ഇവയും ജീവധർമ്മങ്ങളാകുന്ന ആഹാര

വിഹാരങ്ങൾ അനുഷ്ഠിച്ചു പോന്നതെന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. സ്വഭാവംകൊണ്ടു ജീവനുള്ള പദാൎത്ഥങ്ങളിൽ മാത്രമെ ഭൂമിയിൽ ചില വകക്കാൎക്കു വസിപ്പാൻ ത്രാണിയുള്ളു. മറ്റു ചില വകക്കാർ ചത്തു ചീഞ്ഞഴിഞ്ഞു പോകുന്ന ശവശരീരങ്ങളിൽ മാത്രമെ ജീവിക്കുന്നുള്ളു. അവയുടെ സൂക്ഷ്മമായ ആകൃതിയും, മനുഷ്യന്റെ ശരീരത്തിൽ പ്രവേശിപ്പാൻ അവൎക്കുള്ള സാമൎത്ഥ്യവും, പ്രവേശിച്ചു കഴിഞ്ഞാൽപിന്നെ ഉണ്ടാക്കിത്തീൎക്കുന്ന മാരണവും, എല്ലാംകൂടി ആലോചിച്ചുനോക്കുമ്പോൾ മനുഷ്യവൎഗ്ഗത്തിനു് ഒരു ശത്രുസൈന്യത്തെ കൊണ്ടെന്നതോടുകൂടി നശിപ്പിക്കേണമെന്നുള്ള ഏകോദ്ദേശത്തോടുകൂടിയൊ ഈശ്വരൻ ഇവരെ നിൎമ്മിച്ചതു് എന്നു സംശയം തോന്നിപ്പോകും.

അനല്പന്മാരായ ഈ ജീവികൾ, മനുഷ്യശരീരത്തിൽ കടന്നുകൂടുന്നതു പല മാൎഗ്ഗമായിട്ടാണു്. മുറിവു്, ത്വച്ചിൽ മുതലായ യാദൃച്ഛികസംഭവങ്ങൾ അവൎക്കു ദേഹത്തിൽ കടന്നുകൂടുവാൻ തക്കതായ ഒരു വഴിയാണു്. ശ്വാസം വലിക്കുന്ന കഴുവിൽ കൂടിയും അവ ഉള്ളിൽ കടന്നുവീഴുന്നു. നാം കഴിക്കുന്ന ഭക്ഷണപദാൎത്ഥങ്ങളിൽകൂടി വന്നു മാൎഗ്ഗമായും അവ ശരീരത്തിൽ പ്രവേശിക്കുന്നുണ്ടു്. വസൂരി, അഞ്ചാംപനി മുതലായ രോഗങ്ങളെ ഉണ്ടാക്കുന്ന വൎഗ്ഗക്കാർ പക്ഷെ, ശ്വാസം വഴിക്കായിരിക്കാം ഉള്ളിൽ കടക്കുന്നതു്. നടപ്പുദീനത്തെ ഉണ്ടാക്കുന്ന ജീവികൾ ഭക്ഷണദ്രവ്യങ്ങളിൽക്കൂടി മാത്രമാണു് മനുഷ്യരെ ബാധിക്കുന്നതു്. ആദ്യം തന്നെ തങ്ങളുടെ ആവാസസ്ഥാനങ്ങളെപ്പറ്റി ഒട്ടും ശ്രദ്ധയില്ലാത്ത ഈച്ചകളും, ഉറുമ്പുകളും ഭക്ഷണസാധനങ്ങളെ അശുദ്ധിയാക്കിത്തീൎക്കുവാൻ എത്ര ഉത്സാഹിക്കുന്നുണ്ടെന്നു നമുക്കെല്ലാവൎക്കും നിത്യപരിചയംകൊണ്ടറിയാമല്ലൊ.

ഈ സൂക്ഷ്മജന്തുക്കൾ ശരീരത്തിൽ പ്രവേശിച്ചാൽ ഉടനെതന്നെ രോഗചിഹ്നങ്ങൾ പ്രത്യക്ഷമാകുന്നില്ല. അല്പകാ

ഷം നിശ്ചേതനമെന്നു തോന്നത്തക്ക വിധത്തിൽ അവ അവിടെ കിടക്കുന്നു. ഈ കാലത്തിന്നു അവയുടെ 'ശയകാല'മെന്നാണു് പേർ പറയുന്നതു്. ശയകാലത്തിന്റെ ഏറക്കുറച്ചിൽ പല സംഗതികളേയും ആശ്രയിച്ചിരിക്കുന്നു. ഓരോ ജീവികളുടെ സ്വാഭാവികമായ ശക്തിപോലെയും, സമ്പ്രദായഭേദംപോലെയും, ഈ സമയം ഒന്നോ രണ്ടോ മണിക്കൂറു മുതൽ നാലാഴ്ചവരെ നീണ്ടു എന്നുവരാം. അനേകം സൂക്ഷ്മജീവികൾ ഒരേസമയത്തു ശരീരത്തിൽ പ്രവേശിപ്പാൻ ഇടയായാൽ അവയുടെ ശയകാലം എത്രയോ കുറച്ചുമാത്രമായിട്ടു കണ്ടുവരുന്നുണ്ടു്. അതിന്നുപുറമെ അവ പ്രവേശിക്കുന്ന ശരീരത്തിന്റെ ആരോഗ്യാവസ്ഥയും അവയുടെ ആക്രമശക്തിക്കു ഏററക്കുറച്ചിൽ ചെയ്യുമെന്നു വേറെ ചില സംഗതികളെക്കൊണ്ടു ഊഹിക്കേണ്ടിയിരിക്കുന്നു.

താരതമ്യപ്പെടുത്തി നോക്കുമ്പോൾ, എത്രയോ വലുതായിരിക്കുന്ന മനുഷ്യശരീരത്തിൽ സൂക്ഷ്മങ്ങളായ കുറെ ജീവികൾ പ്രവേശിച്ചു എന്നുള്ളതുകൊണ്ടു് ആ മനുഷ്യൻ രോഗപീഡിതനായി വരേണമെന്നുണ്ടോ? പത്തോ ആയിരമോ അല്പപ്രായങ്ങളായ കുറെതരം താണ സസ്യങ്ങൾ ശരീരത്തിൽകൂടി കേറിപ്പാൎത്തു് അവയുടെ ആയുഷ്കാലം കഴിച്ചുകൂട്ടി മരിച്ചു പോകയായിരുന്നു എങ്കിൽ നമുക്കു വിശേഷമായി ഒന്നും തോന്നുകയില്ലായിരുന്നു. എന്നാൽ പ്രവേശിച്ച ഉടനെ സകല ജീവവർഗ്ഗങ്ങളോടും ജന്മസാദൃശ്യംപോലെ വിചാരിക്കപ്പെടുന്ന ഉത്പാദനശക്തിയെ അവ പ്രകടിക്കുന്നതുകൊണ്ടാകുന്നു ഈ ഉപദ്രവമൊക്കെ നേരിടുന്നതു്. പിടിയാന വളരെക്കാലം കൂടുമ്പോൾ ഏകസന്താനത്തെ മാത്രമെ പ്രസവിക്കുന്നുള്ളു. മനുഷ്യർ എത്രതന്നെ ഉപദ്രവികളായിരുന്നാലും, രണ്ടോ മൂന്നോ സന്തതികളെ ഒരിക്കൽ പ്രസവിക്കുക എന്നതു് അത്യന്തം ദുർല്ലഭമാകുന്നു. എന്നാൽ ഉപദ്രവത്തിന്നു മാത്രം ഒരുമ്പെട്ടിരിക്കുന്ന ഈ ജീവവർഗ്ഗം പത്തു മണിക്കൂറിന്നിടയിൽ ലക്ഷോപി

ലക്ഷമായിട്ടാണു് വൎദ്ധിക്കുന്നതു്. ഇങ്ങിനെ പെരുത്തു വ
ൎദ്ധിക്കുന്നതോടുകൂടി ഒരു വിഷദ്രവ്യത്തേയും അവ നിൎമ്മിക്കുന്നു
ണ്ടു്. ഈ വിഷവസ്തു ശരീരത്തിൽ വ്യാപിക്കുന്നതാകുന്നു
രോഗത്തിന്നു കാരണമായി വരുന്നതു്.

ശരീരത്തിൽ ഏതെങ്കിലും ഒരു ഭാഗത്തു മാത്രം ഇവതന്നെ
പെരുകുകയോ അല്ലെങ്കിൽ രക്തക്കുഴലുകൾ വഴിയായി ദേ
ഹമാസകലം വ്യാപിക്കയോ ചെയ്തു് അവ രോഗത്തെ ഉണ്ടാ
ക്കിത്തീൎക്കുന്നു. കുരു മുതലായ പഴുപ്പുകൾ ഒരു സ്ഥാനത്തുമാ
ത്രമുള്ള അവയുടെ വൎദ്ധനകൊണ്ടുണ്ടാകുന്നവയാണു്. ന്യുമോ
ണിയ (Pneumonia) എന്നു പറയുന്ന ദീനത്തിൽ അവയു
ടെ മുഖ്യമായ ആവാസം ശ്വാസകോശങ്ങളിലാകുന്നു. ടൈഫാ
യ്ഡ (Typhoid) എന്നു പറയുന്ന രോഗത്തിൽ അവയുടെ
ഉഗ്രത മുഴുവൻ പക്വാശയത്തിലാണു് പ്രധാനമായിട്ടുള്ളം
കാണുന്നതു്. എങ്കിലും, ക്രമേണ, ഈ ജീവികൾ ദേഹം ആസ
കലം വ്യാപിക്കുന്നു.

മിക്കാലും സാംക്രമികരോഗങ്ങളുടെ പ്രാഥമിക ചിഹ്നം
ജ്വരമാകുന്നു. എന്നാൽ ചിലപ്പോൾ ശരീരത്തിലേക്കുള്ള ഇ
വയുടെ പ്രവേശനം തീരെ നിഷ്ഫലമായിട്ടും കണ്ടുവരുന്നുണ്ടു്.
ശരീരത്തിന്നു ഇവയെ നശിപ്പിക്കുവാനുള്ള ഒരു ശക്തി സ്വാ
ഭാവികമായി സിദ്ധിച്ചിട്ടുണ്ടു്. ദേഹം എത്രയും ആരോഗ്യ
ത്തോടുകൂടി ഇരിക്കുന്നുവോ അത്രയും ഈ ജീവികളുടെ ആക്രമം
നിഷ്ഫലമായി വരുന്നു. ശരീരത്തിൽ പ്രവേശിക്കുമ്പോൾ ത
ന്നെ രക്തത്തിലുള്ള ചില വസ്തുക്കൾ ഈ വൎഗ്ഗക്കാരോടു യു
ദ്ധം വെട്ടി നില്ക്കുന്നു. രക്തത്തിലുള്ള മറ്റു ചില അംശ
ങ്ങൾ ഇവ നിൎമ്മിക്കുന്നതായ വിഷവസ്തുവിനെ നശിപ്പിക്കാ
നും ഉത്സാഹിക്കുന്നു. ആരോഗ്യം വൎദ്ധിച്ചിരിക്കുന്ന കാലത്തു
രക്തത്തിന്നുള്ള മേൽപറഞ്ഞ ശക്തി ഇവയെ ജയിപ്പാൻ വേ
ണ്ടേടത്തോളം ഉണ്ടായിരിക്കും. എന്നാൽ ശരീരം ക്ഷീണിച്ചു

ിക്കുമ്പോൾ ഈ ശക്തി വളരെ കുറയുകയും, അതുകൊണ്ടു ദേഹം രോഗത്തിനധീനമായി വരികയും ചെയ്യുന്നു.

വിവിധങ്ങളായ ബാധകളെ തടുക്കുവാൻ മനുഷ്യൎക്കുള്ള ശക്തി പലപ്രകാരത്തിലാകുന്നു. ചിലരുടെ ദേഹപ്രകൃതിക്കു ചില രോഗങ്ങൾ പിടിപെടുവാൻ ഒരു 'വാസന'യുണ്ടെന്നാണു പറയുന്നതു്. മാതാപിതാക്കന്മാരിൽ ആരെങ്കിലും ക്ഷയരോഗിയായിരുന്നാൽ അവരിൽ ഉണ്ടാവുന്ന സന്തതികളുടെ ശരീരപ്രകൃതിക്കു് ആ രോഗം ബാധിപ്പാൻ ഒരു 'വാസന'യുണ്ടെന്നു ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. മനുഷ്യവൎഗ്ഗത്തിൽ തന്നെ പ്രത്യേകം ചില ജാതിക്കാരുടെ ദേഹപ്രകൃതിക്കു് പ്രത്യേകം ചില രോഗങ്ങൾ പിടിക്കുവാൻ ഒരു 'വാസന' യുണ്ടത്രെ. ജൂതന്മാൎക്കു ക്ഷയരോഗത്തിനുള്ള വാസന മറ്റുള്ളവരെക്കാൾ ഇരട്ടം അധികമാണു്. വാസനയുണ്ടായാലും ഇല്ലെങ്കിലും, പട്ടിണികൊണ്ടോ ക്ഷീണംകൊണ്ടോ മദ്യപാനങ്ങൾകൊണ്ടോ ശരീരത്തിന്റെ ബലം നശിച്ചുവരുന്ന അവസ്ഥയിൽ, ആരോഗ്യകാലങ്ങളിൽ കടക്കുവാൻ പ്രയാസമായ ഈ ജീവികൾ, മനുഷ്യന്നു് അജ്ഞാതമായ ഏതിലേയും മാൎഗ്ഗത്തിലും ശത്രുമാകാതെ തരംപോലെ കയറിച്ചു ശരീരത്തിൽ കടന്നുകൂടുമെന്നു നിസ്സംശയമായും പറയാം.

എന്നാൽ ചില രോഗങ്ങൾ തീരെ ബാധിക്കാതിരിപ്പാൻ ചിലൎക്കു് ഒരു ശക്തിയുണ്ടെന്നു ശാസ്ത്രം തെളിയിക്കുന്നു. രോഗം പിടിപെടുവാനുള്ള പല സന്ദൎഭങ്ങളിലും പെരുമാറി, അരോഗദൃഢഗാത്രന്മാരായി ജയിച്ചു പോന്ന ജനങ്ങൾ വളരെയുണ്ടു്. രോഗബാധയിൽ നിന്നു നിവൃത്തി പലപ്രകാരമാകാം. ചില രോഗങ്ങൾ ഒരുത്തന്റെ ആയുഷ്കാലത്തിൽ ഒരിക്കലെയുണ്ടാകയുള്ളു. മറ്റു ചിലതു പാരമ്പൎയ്യമായി നിലനില്ക്കുന്നതായി നമുക്കനുഭവമാണെങ്കിലും സന്താനങ്ങളിൽ ഉഗ്രത കുറഞ്ഞു ഒടുവിൽ ഒരുകാലത്തു ആ താവഴിക്കാരെ അ

ഉ തീരെ ബാധിക്കാതെയായിത്തീരുന്നുവെന്നും വരാം. കുത്തി വെക്കുന്നതുകൊണ്ടും ചില രോഗങ്ങളിൽനിന്നു കുറെ കാലത്തേക്കെങ്കിലും നിവാരണം സിദ്ധിക്കുന്നതാണ്.

മേൽപ്രസ്താവിച്ച സംഗതികളെക്കൊണ്ടു വൃത്തിയും, ശുചിയും ശരീരശക്തിയും രോഗത്തിൽനിന്നു രക്ഷപ്പെടുവാൻ എത്രമാത്രം ആവശ്യമുള്ള സംഗതികളാകുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. ഒഴിച്ചാൽ ഒഴിയാത്തതായ ചില രോഗങ്ങൾ മനുഷ്യരെ ചിലപ്പോൾ ആക്രമിക്കുന്നില്ലെന്നു പറഞ്ഞുകൂടാ. എങ്കിലും ശുദ്ധിയും, വൃത്തിയും, ശക്തിയും പരിപാലിക്കേണ്ടുന്നയങ്ങളാണെന്നു ജനങ്ങൾക്കു ബോദ്ധ്യമുണ്ടായിരുന്നു എങ്കിൽ ഈ ലോകത്തിൽ രോഗികളുടെ സംഖ്യ വളരെ കുറയുമായിരുന്നു.



## XV

## അതിഥിപൂജ.

എങ്കിലോ പണ്ടുസച്ഛീലപ്രസന്നനാംദ്വിജൻ
പങ്കങ്ങളെല്ലാമകന്ന തപോനിധി
പത്നിയോടുമൊരുപുത്രനോടും പുത്ര-
പത്നിയോടുംകൂടി വാഴുന്നകാലം
നിത്യമുതിർമണിയും പെറുക്കിക്കൊണ്ടു
വൃത്തികഴിച്ചുവസിക്കുമാറാകുന്നു.

അന്നൊരുനാളൊരു കാലത്തിലമ്മാറു
ചെന്നുപെറുക്കിയ നെന്മണികൊണ്ടന്നു
കൈവരുത്തുമിയോടെ പൊടിച്ചുള്ള

നാഴിയുണ്ടുള്ളതാപക്ഷ നാലക്ഷമായ്
സ്വാദ്ധ്യായപൈതൃകോപാദികളും കഴി-
ച്ചാസ്ഥയാചെന്നു ഭുജിപ്പാനിരുന്നിതു
നാലാമതിനാൾ പകുത്തുവിളമ്പിയ
നേരത്തുവന്നാനൊരു വഴിപോക്കനും
ആലസ്യമോടു വിറന്നു ഭാഷിച്ചവൻ
കാലത്തുനൽകുവിൻ തണ്ണീരെനിക്കെന്നാൻ

എങ്കിലതിഥിക്കെന്നിക്കവിളമ്പിയ-
തല്ലികൾക്കെന്നാനഥ താതനും
"ഞങ്ങൾവിളമ്പിയതല്ലെന്നിക്കുള്ളതു-
ണ്ടങ്ങേവ"ന്നു പറഞ്ഞിതുപത്നിയും
"അങ്ങിനെയല്ലതു ധർമ്മമല്ലല്ലോ
നിങ്ങളെ ഞാൻ രക്ഷിക്കേണമെന്നല്ലോ
ഭർത്തൃശുശ്രൂഷണം ധർമ്മമെനി"ക്കെന്നു
പത്നിയുമേറെമുറച്ചു ചൊല്ലീടിനാൾ
പുത്രനതുകേട്ടവരോടു ചൊല്ലിനാൻ
വൃദ്ധതപൂജ്യ പിതാവും ജനനിയും

കഷ്ടത്തിന്നുപാത്രമല്ലെന്നുടെയാമതി
വൃത്തിപ്രിയനു നൽകീടുക വൈകാതെ
പുത്രന്റെ പത്നി ചൊല്ലിനാളന്നേരം
"ഭർത്താവുപജീവിതാവെന്നിരിക്കവെ
ഞാനുപജീവിക്കയെന്നുള്ളതില്ലല്ലോ
ദാനം ചെയ്യുന്നതെ ഭാഗമതിഥിക്കു"
തമ്മിലിവണ്ണമന്യോന്യം പറഞ്ഞൊരു
ധർമ്മാധർമ്മങ്ങളും യുക്തിയുക്തങ്ങളും
വിസ്തരിച്ചീട്ടോരോന്നിക്കചൊല്ലാൻപണി
ചിത്തമലിഞ്ഞു കാലും കഴുകിച്ചവൻ
താതൻതനിക്കുള്ള ഭാഗം വിളമ്പിനാൻ.

നേത്രമേ വന്നീല തിഥികളെന്നേവം
അന്നേരമാശു ജനനിയും സംഭ്രമാൽ
തന്നുടെ ഭാഗവും കൂടെ നൽകീടിനാൾ
എന്നിട്ടും വന്നീലതിഥികളെന്നേവ-
മെന്നാപാരകനും കൊടുത്തീടിനാൻ.
നന്ദനൻതന്നുടെ പത്നിയുമന്നേരം
തന്നുടെ ഭാഗം കനിഞ്ഞു നൽകീടിനാൾ.
“ഇപ്പുണ്യയാചമനാദികളും കഴി-
ച്ചുത്തമനാം വഴിപോക്കനിതിന്നിഹ
യോഗ്യമായുള്ളോരതിഥിപൂജക്കിന്നു
ഭാഗ്യമത്രേയേറം വന്നതോർക്കിൽ വിധൌ
ജന്മസാഫല്യവുമിന്നുവന്നു; മഹൽ-
കർമ്മസാഫല്യവും വന്നിതുനിർണ്ണയം

തൃപ്തരായാർ പിതൃദേവാദികൾ നമു-
ക്കെത്തുമിനിപ്പരലോകൈകസൌഖ്യവും”
എന്നവരൊത്തു പറഞ്ഞിരിക്കെ വിയൊ
വന്നതാനഭസി സ്വർണ്ണവിമാനവും
ചാരുചതുർഭുജ ശംഖചക്രാദിയാ.
മായുധം പൂണ്ടൊരു വിഷ്ണുദൂതന്മാരും
മാധുര്യഗാംഭീര്യവാചാ പറഞ്ഞിതു
സാദരം വന്നു വിമാനമേറീടുവിൻ
നാലുപേരെക്കൊള്ളുവാൻപോരൊരിക്കലെ
നാൽവരെയുമെടുത്താശു കേററിനാർ.

---

# XVI

## പണ്ടത്തെ കൊച്ചിരാജ്യം

### (7) കുടിപ്പക.

സ്വാമിഭക്തി നായന്മാരുടെ സ്വഭാവത്തിന്റെ ഒരു പ്രധാനലക്ഷണമായിട്ടു പറങ്കിഗ്രന്ഥകാരന്മാർ പറഞ്ഞുകാണുന്നുണ്ടു്. പറങ്കികൾ ഈ ലാക്ക കണ്ടിട്ടു് അവരെ ചങ്ങാതങ്ങളായി—എന്നുവെച്ചാൽ വഴിയാത്രയിൽ രക്ഷാപുരുഷന്മാരും കാവല്ക്കാരുമായി—നിയോഗിച്ചിരുന്നു. തന്റെ ചുമതലയിൽ ഏല്പിക്കപ്പെട്ടിട്ടുള്ള പുരുഷനേയോ പദാർത്ഥത്തെയോ പ്രാണൻ കളഞ്ഞെങ്കിലും രക്ഷിക്കുക എന്നുള്ളതു ചങ്ങാതത്തിന്റെ മുറയായിരുന്നു. ഈ മുറയെ അവർ വളരെ വിശ്വാസ്യത്തോടുകൂടി ലേശംമടിക്കൂടാതെ നടത്തിയും പോന്നിരുന്നു*. ഈ പ്രകാരമുള്ള പോരാട്ടത്തിലും കുടിപ്പകയിലും അല്ലാതെ ഒരു ചങ്ങാതത്തെ—എന്നുവേണ്ട, ഏതെങ്കിലും ഒരു നായരെ ആരെങ്കിലും കൊന്നുവെങ്കിൽ ആ അക്രമികളുടെ നേരെ കൊല്ലപ്പെട്ടവന്റെ ചാർച്ചക്കാർ കുടിപ്പക വെക്കുക പതിവായിരുന്നു. പകരം പകപോക്കിയതിന്റെ ശേഷം മാത്രമെ അതു തീർന്നിരുന്നുള്ളു. യുദ്ധത്തിൽ ഒരു രാജാവിന്റെയോ യുവരാജാവിന്റെയോ വധവും ഇതുപോലെയുള്ള പകയ്ക്കു കാരണമായിരുന്നു. യുദ്ധത്തിൽ മരിക്കാതെ ശേഷിച്ചിട്ടുള്ള ആദ്ദേഹത്തിന്റെ പടയാളികൾ ചാവർ—ചാവേറായിട്ടൊരുങ്ങിയവർ—ആ

---

* ഒരു നായർ തന്റെ മുറയെ ചെയ്യുന്നതിൽ ഉപേക്ഷ കാണിക്കയോ പോരിൽ പേടികാണിക്കയോ, ചെയ്തിരുന്നുവെങ്കിൽ അവനെ കഠവജാതിയിലാക്കി തള്ളുക പതിവായിരുന്നു. കഠവൻ എന്നതു് അവരുടെ ഇടയിൽ ഇന്നും ഒരു ശകാരവാക്കാകുന്നു. പക്ഷെ എന്തുകൊണ്ടാണ അതിനു ശകാരമായ അർത്ഥം വന്നതു എന്നു പരക്കെ ധരിച്ചിട്ടില്ല.

യികൊള്ളണമെന്നും, അവരാൽ കഴിയുന്നേടത്തോളം കുടിപ്പ
ക പോകണമെന്നും ആയിരുന്നു അന്നത്തെ ചട്ടം. അവർ
ഭയസൂചകമായി തല മൊട്ടയടിച്ചു പുലികൾപോലുള്ള രോ
മമാസകലം വടിച്ചു ചേട്ടക്കാരും ചാർച്ചക്കാരുമായിട്ടുള്ളവരോ
ടെല്ലാം യാത്രപറഞ്ഞതിന്റെ ശേഷം ശത്രുരാജ്യത്തേക്കു കട
ന്നു കണ്ട ശത്രുക്കളോടെല്ലാം എതിൎക്കുകയും, ഘോരതരമായി
തങ്ങളും മൃത്യുപിടിയുമായി മരിക്കുന്നതുവരെ തരമായേടത്തോ
ളം ശത്രുക്കളെ കൊന്നൊടുക്കുകയും ചെയ്തിരുന്നു.

---

## XVII

## ജന്തുക്കളും സംഗീതവും.

സംഗീതധ്വനി പല ജന്തുക്കളെയും ആകർഷിക്കുന്നതാ
യി നിങ്ങൾ അറിഞ്ഞിരിക്കാം. ശ്രീകൃഷ്ണന്റെ മുരളീനാദം
ഗോകുലങ്ങളെ എത്രമാത്രം ആനന്ദിപ്പിക്കാറുണ്ടായിരുന്നു എ
ന്നു ഭാഗവതപുരാണം വഴിയായി നിങ്ങളിൽ ചിലർ കേട്ടിരി
ക്കുമല്ലോ. ഇന്നും സംഗീതധ്വനി കേൾക്കുമ്പോൾ പശു
ക്കൾ തലയുയർത്തി ശ്രദ്ധിക്കയും കണ്ണുമിഴിച്ചുനോക്കുകയും ഉ
ത്സാഹപൂർവ്വം കൂത്താടുകയും ചെയ്യുക പതിവാണ്. പടക്കു
തിരകൾ സമരവാദ്യഘോഷം കേൾക്കുമ്പോൾ ഉന്മേഷത്തോ
ടുകൂടി പ്രയാണം ചെയ്യുന്നു. പാമ്പുകളും സംഗീതത്തിൽ ഭ്രമി
ക്കുന്നതായി അറിയപ്പെട്ടിട്ടുണ്ട്. ഭയസൂചകമായ പാട്ടു കേൾ
ക്കുമ്പോൾ പട്ടികൾ അസഹ്യഭാവത്തിൽ മോങ്ങുകയും സന്തോ
ഷഗാനം അവയെ ഉത്സാഹപ്പെടുത്തുകയും ചെയ്യാറുള്ളതു
നിങ്ങൾ കണ്ടിരിക്കുമല്ലോ.

നിങ്ങളുടെ പൂച്ച അടുപ്പിനടുത്തു് ഉറങ്ങിക്കിടക്കുമ്പോൾ നിങ്ങൾ സാവധാനമായും സരസമായും ചൂളംവിട്ടു നോക്കുക. ഇതു് ആ ജന്തുവിനെ എങ്ങനെയെങ്കിലും ബാധിക്കുന്നുണ്ടോ എന്നും പരീക്ഷിക്കുക. എത്ര സുഖമായി ഉറങ്ങുന്ന പൂച്ചയും ഈ ചൂളംകേട്ടു ഉണരുകയും ഉത്സാഹഭാവം പ്രദർശിപ്പിക്കയും ചെയ്യാതിരിക്കയില്ല. ഈ പ്രത്യേകനാദം എവിടെനിന്നു ഉത്ഭവിക്കുന്നു എന്നു അറിയാനായി അക്ഷമ കാണിക്കയും ചെയ്യും. ചൂളം നിറുത്താത്തപക്ഷം പൂച്ച ചിലപ്പോൾ, വളരെ ഇണക്കമുള്ളതാണെങ്കിൽ, നിങ്ങളുടെ ചുണ്ടുകളിൽ തലോടാൻ തുനിയാതിരിക്കയുമില്ല. ഇതിന്റെ ഈ സ്വഭാവം സംഗീതജ്ഞതയോ വെറും കൌതുകമോ എന്നു നിർണ്ണയിക്കാൻ വയ്യാ.

ജന്തുലോകത്തിൽ സംഗീതത്തെ യഥാർത്ഥത്തിൽ ഇഷ്ടപ്പെടുന്നതു പക്ഷികൾ ആണെന്നാണു് തോന്നുന്നതു്. ഇവയുടെ ഗാനങ്ങളെല്ലാം അതിമനോഹരങ്ങളാണു്. ആൺപക്ഷികൾ ഏററവും മധുരമായും വ്യക്തമായും പാടുന്നു. പെൺപക്ഷിയുടെ സ്വരം അത്രതന്നെ ശ്രവണസുഖമുള്ളതല്ല. ഒരു പെൺപക്ഷിയെ രസിപ്പിക്കാനായി ചിലപ്പോൾ നാലും അഞ്ചും ആൺപക്ഷികൾ കൂട്ടമായിച്ചേർന്നിരുന്നു പാട്ടു പാടാറുണ്ടു്.

പെൺപക്ഷി ഇവരുടെ ഗാനത്തെ ശ്രദ്ധിക്കുന്നില്ലാത്തഭാവം നടിക്കയും ഒടുവിൽ ഏററവും ഭംഗിയായി പാടുന്ന ആൺപക്ഷിയെമാത്രം ഇണയായി വരിക്കുകയും ചെയ്യുന്നു.

തത്തകൾ വീണാവായനയേയും ഗ്രാമഫോൺവായനയേയും വളരെ ഇഷ്ടപ്പെടുന്നതായി ചിലർ പറയുന്നുണ്ടു്. ഒരു ഭാഗവതർ വളർത്തിയിരുന്ന പ്രാവുകളിൽ ഒന്നിനു അയാളുടെ ഒരു പാട്ടിനെപ്പററി എത്രമാത്രം സന്തോഷം തോന്നിയിരുന്നു എന്നുള്ള കഥ രസാവഹമാണു്. ഭാഗവതർ രാഗവിസ്താരം

ആരംഭിച്ചയുടനെ പ്രാവു് അതിന്റെ കൂട്ടിൽനിന്നു പുറത്തിറ
ങ്ങി ജനൽവാതുക്കൽ വന്നിരുന്നു പാട്ടു അവസാനിക്കുന്നതു
വരെ അതിനെ ശ്രദ്ധവെച്ചു കേൾക്കാറുണ്ടായിരുന്നുവത്രെ.
ഈ ഒരു രാഗം അല്ലാതെ വേറെ ഒന്നും ആ പക്ഷിയെ രസി
പ്പിച്ചിരുന്നില്ലെന്നും പറയപ്പെട്ടിരിക്കുന്നു.

പ്രാണിവർഗ്ഗത്തിൽ ചിലന്തിയാണു് സംഗീതത്തിൽ ഏ
റ്റവും കൂടുതലായ രസം പ്രദർശിപ്പിക്കാറുള്ളതു്. ഇതിനെ
സംബന്ധിച്ചു ഒരു മാന്യൻ നടത്തിയ ചില പരീക്ഷകളുടെ
ഫലം താഴെ പ്രസ്താവിക്കാം. ഒരിക്കൽ ഒരു ചിലന്തി അതി
ന്റെ വലകെട്ടിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ആ
ആൾ അടുത്തുചെന്നു പതുക്കെ ശ്രവണമധുരമായ നാദം പു
റപ്പെടുവിക്കുന്ന ഒരു കമ്പിമുഴക്കിപ്പിച്ചു് ആ കമ്പികൊണ്ടു വല
യുടെ ഒററത്തുതൊട്ടു. ഉടനെ ചിലന്തി അയാൾ തൊട്ടഭാ
ഗത്തേക്കുവന്നു. അയാൾ വലയുടെ എതിരുവശത്തുപോയി
കമ്പികൊണ്ടു ഒരു ഇ[illegible]തൊട്ടു. ചിലന്തി ഉടൻതന്നെ
അവിടെയും എത്തി. പിന്നീടു അയാൾ വലയുടെ ഓരോഭാഗ
ത്തു മാറിമാറി തൊട്ടപ്പോഴെല്ലാം ചിലന്തി അതാതിടങ്ങളിൽ
ചെന്നു അയാളുടെ പ്രവൃത്തിയിൽ ശ്രദ്ധിച്ചിരുന്നു. ആ ജ
ന്തു ഇപ്രകാരം ഔത്സുക്യം പ്രദർശിപ്പിച്ചതു സംഗീതരസ
ത്താലോ വെറുംകാര്യം മനസ്സിലാക്കുവാനുള്ള ഇച്ഛയാലോ
എന്നു തീർച്ചപ്പെടുത്തുവാൻ തരമില്ലായിരുന്നു എന്നാണു്
ആ മാന്യൻ പറഞ്ഞിട്ടുള്ളതു്.

ജന്തുക്കൾക്കു സംഗീതത്തിൽ വലിയരസം ഉള്ളതായി
ഹെയിഡൻ എന്നൊരു ഗായകൻ വിശ്വസിച്ചിരുന്നു. ഒരി
ക്കൽ ആ വിദ്വാനും ഒരുകുട്ടിയുംകൂടി ഇററലിയിൽ സഞ്ചരിച്ചു
കൊണ്ടിരിക്കുകയായിരുന്നു. ഇവർ വിശ്രമിക്കുവാനായി മല
ഞ്ചെരിവുകളിലും മററും ഇരിക്കാറുണ്ടായിരുന്ന അവസരങ്ങ
ളിൽ മുരളിവായിച്ചു രസിക്കുക പതിവായിരുന്നു. ഇററലിയി

ളെ കുന്നിൻപുറങ്ങളിൽ അസംഖ്യം ആടുകൾ മേഞ്ഞുകൊണ്ടിരിക്കാറുണ്ട്. ഹെയിധൻെറ മുരളീനാദംകേട്ടപ്പോഴെല്ലാം ഇവ അടുത്തുവന്നു ശ്രദ്ധിക്കുക പതിവായിരുന്നു. ഇവയ്ക്കു പലവിധരാഗങ്ങളെ തിരിച്ചറിവാനുള്ള ശക്തിയുണ്ടായിരുന്നു എന്നുള്ളതാണു് കുറേക്കൂടി ആശ്ചര്യകരമായിരിക്കുന്നതു്. ദുഃഖസൂചകമായ പാട്ടുകേൾക്കുമ്പോൾ ആടുകൾ തലചായിച്ചും കരിച്ചും ഉത്സാഹഹീനത പ്രദർശിപ്പിക്കയും സന്തോഷകരമായ പാട്ടുകേൾക്കുമ്പോൾ ആഹ്ളാദം പ്രകടിപ്പിക്കുകയും ചെയ്യാറുണ്ടായിരുന്നുവത്രെ.



## XVIII

## ഭാരതയുദ്ധം.

### (I)

ധൃതരാഷ്ട്രമഹാരാജാവിൻെറ മക്കളായ ദുര്യോധനാദികൗരവരും, അദ്ദേഹത്തിൻെറ അനുജൻപാണ്ഡുവിൻെറ മക്കളായ ധർമ്മപുത്രർ മുതലായ പഞ്ചപാണ്ഡവന്മാരും തമ്മിൽ ഛിദ്രം മുഴുക്കുക കാരണം മഹാരാജാവായ ധൃതരാഷ്ട്രര് തൻെറ പകുതിരാജ്യത്തിനധിപനായി ധർമ്മപുത്രരെ വാഴിച്ച് അതിൻെറ തലസ്ഥാനമായ ഇന്ദ്രപ്രസ്ഥം എന്നനഗരത്തിൽ പാണ്ഡവന്മാരെ താമസിപ്പിക്കയും, ശേഷം പകുതിരാജ്യത്തിനധിപനായി ദുര്യോധനനെ വാഴിച്ചു സ്വന്തം തലസ്ഥാനമായ ഹസ്തിനപുരത്തിൽ തൻെറ മക്കളെ എല്ലാവരേയും താമസിപ്പിക്കുകയും ചെയ്തു. അങ്ങിനെയിരിക്കെ, പാണ്ഡവന്മാരുടെ ഐശ്വര്യം കണ്ടു സഹിക്കുവാൻ വയ്യാഞ്ഞിട്ടു ദുർബുദ്ധിയായ ശകുനിയുടെ ദുരുപദേശത്താൽ ദുര്യോധനൻ

ധൎമ്മപുത്രരെ ചൂതുകളിക്കായിട്ട ക്ഷണിക്കയും അക്കാലത്തു ചൂ
തുകളിക്കായി രാജാക്കന്മാർ തമ്മിൽ ക്ഷണിക്കുമ്പോൾ ആ ക്ഷ
ണം സ്വീകരിക്കാതിരിക്കുന്നതു മൎയ്യാദകേടായി വിചാരിക്ക
പ്പെട്ടിരുന്നതിനാൽ ധൎമ്മപുത്രർ, അതാപൽക്കരമാണെന്നു പറ
ഞ്ഞു പല മഹാന്മാരും അദ്ദേഹത്തെ മുടക്കി എങ്കിലും, ക്ഷ
ണം സ്വീകരിച്ച് അനുജന്മാരോടുകൂടി ഹസ്തിനപുരത്തേക്ക
പോയി. കളിയിൽ തോറ്റകക്ഷി സ്വരാജ്യവും സ്വത്തുക
ളും മറുകക്ഷിക്ക പണയംവച്ചു പന്ത്രണ്ടുകൊല്ലം വനവാസം
ചെയ്യണമെന്നും അതിന്റെശേഷം നാട്ടിൽ ആരുമറിയാതെ
ഒരുകൊല്ലം കഴിച്ചുകൂട്ടണമെന്നും അപ്രകാരമുള്ള അജ്ഞാത
വാസത്തിനിടക്ക കണ്ടുപിടിക്കപ്പെട്ടാൽ പന്ത്രണ്ടുകൊല്ല
ത്തെ വനവാസവും ഒരുകൊല്ലത്തെ അജ്ഞാതവാസവും
വീണ്ടും നടത്തണമെന്നും ഇതെല്ലാം സാധിച്ചു മട
ങ്ങിവന്നാൽ രാജ്യവും സ്വത്തുക്കളും തിരിയെ കൊടുക്കണ
മെന്നും ഉള്ള നിശ്ചയത്തിന്മേലാണ് ധൎമ്മപുത്രരും ദുൎയ്യോ
ധനനും ചൂതുകളി ആരംഭിച്ചത്. എന്നാൽ ശകുനിയുടെ
ചതിപ്രയോഗംകൊണ്ടു നിൎഭാഗ്യനായ ധൎമ്മപുത്രർ കളിയിൽ
തോറ്റുപോയി. നിശ്ചയമനുസരിച്ചു സ്വരാജ്യവും സ്വത്തു
ക്കളും അദ്ദേഹം ദുൎയ്യോധനനു പണയംവെച്ചു; അനുജന്മാരൊ
ടും ഭാൎയ്യയായ പാഞ്ചാലിയോടും കൂടി നാടുവിട്ട വനത്തിലേ
ക്ക പോകുകയും ചെയ്തു. മുമ്പറഞ്ഞ പ്രതിജ്ഞകളെയെല്ലാം
നിറവേറ്റിയതിന്റെശേഷം മടങ്ങിവന്നിട്ട ധൎമ്മപുത്രർ ത
ന്റെ രാജ്യവും സ്വത്തുക്കളും മടക്കിത്തരുവാനായി ദുൎയ്യോധ
നനോടാവശ്യപ്പെട്ടു. എന്നാൽ, മുമ്പുപറഞ്ഞ നിശ്ചയങ്ങ
ളെ നിറവേറ്റുക എന്നതു അസാദ്ധ്യമാകയാൽ രാജ്യം തിരി
യെ കൊടുക്കേണ്ടിവരികയില്ലെന്നും അതു തനിക്കുതന്നെ ഉറ
ച്ചുവരായിയെന്നും ഉള്ള ദുഷ്ടവിചാരം ദുൎയ്യോധനനിൽ ദൃഢ
മായിട്ടുനിലനില്പുണ്ടായിരുന്നു. കാൎയ്യം വിചാരിച്ചതുപോലെ
യല്ലാതെ വന്നുകലാശിച്ചതുകൊണ്ടുണ്ടായ ഇച്ഛാഭംഗംനിമി
ത്തം കുപിതനായിട്ടദ്ദേഹം രാജ്യം വിട്ടുകൊടുക്കുകയില്ലെന്നുമ

ഷ്ഠുരമായിട്ട മറുപടി പറഞ്ഞയച്ചു. യുദ്ധംതന്നെ വേണം എ
ന്ന് ഭീമൻ അപ്പോൾ ബലമായഭിപ്രായപ്പെട്ടു. അൎജ്ജുനൻെറ
യും മററു അനുജന്മാരുടേയും അഭിപ്രായവും അതുതന്നെയായി
രുന്നു. പക്ഷെ യുദ്ധംകൊണ്ടു വന്നുകൂടുന്ന സ്വജനഹിംസ
സ്വകുലനാശം മുതലായ അനൎത്ഥപരമ്പരയെ ഓൎത്ത് കഴിയു
ന്നതും അതുകൂടാതെ കഴിക്കണമെന്നുള്ള താല്പൎയ്യത്തോടുകൂടി
ധൎമ്മിഷ്ഠനും ശാന്തസ്വഭാവനുമായ യുധിഷ്ഠിരൻ(ധൎമ്മപുത്രർ)
സന്ധിസംസാരിപ്പാനായി പല മഹാന്മാരേയും ധൃതരാഷ്ട്ര
മഹാരാജാവിൻെറ അടുക്കലേക്കയച്ചു. എങ്കിലും അതിന്നൊ
ന്നും ദുൎയ്യോധനൻ ഒരു വിധത്തിലും വഴിപ്പെട്ടില്ല. ഒടുക്കത്തെ
കയ്യായി ശ്രീകൃഷ്ണഭഗവാൻതന്നെ, പാണ്ഡവന്മാരുടെ അപേ
ക്ഷപ്രകാരം, ദൂതുസംസാരിപ്പാനായിട്ട ചെന്നു. അതാണു പ്ര
സിദ്ധമായ ഭഗവദ്ദൂത്. ഭഗവാൻെറ സന്ധിസംസാരം
കേൾക്കുന്നതിന്നായി അസംഖ്യം മഹൎഷിമാരും രാജാക്കന്മാ
രും പണ്ഡിതവൎയ്യന്മാരും മഹാരഥന്മാരായ പല യോദ്ധാക്കളും
കൌരവസഭയിൽ വന്നുചേൎന്നിട്ടുണ്ടായിരുന്നു. കഴിഞ്ഞകാ
ൎയ്യങ്ങളെല്ലാം ഇരുകക്ഷിക്കാരും മറക്കണമെന്നും പാണ്ഡവൎക്ക്
വകാശമുള്ള പകുതിരാജ്യം അവൎക്ക വിട്ടുകൊടുത്തു രണ്ടുകൂട്ട
രും സ്നേഹത്തോടുകൂടി മേലിൽ കാലക്ഷേപംചെയ്യണമെന്നും
അതാണു കുലത്തിന്നും രാജ്യത്തേക്കും ഏററവും ക്ഷേമമായിട്ട
വരികഎന്നും മററുമുള്ള സംഗതികളെ ഭഗവാൻ സഭ്യ
ൎക്കെല്ലാവൎക്കും പൂൎണ്ണബോദ്ധ്യമാകത്തക്കവണ്ണംപ്രസംഗിച്ചു. അ
തിൻെറശേഷം മഹൎഷിമാരിൽതന്നെ പലരും വിദുരർ മുത
ലായ പല പ്രാജ്ഞന്മാരും ഭഗവാൻെറ ഏററവും സാരമായ
വാക്യത്തെ പിന്താങ്ങിത്തന്നെ സംസാരിച്ചു. ഒടുക്കം ദുൎയ്യോ
ധനൻെറ മാതാപിതാക്കന്മാരായ ഗാന്ധാരിയും ധൃതരാഷ്ട്രരും
മഹാന്മാരുടെ വാക്കുകേട്ടു നടക്കുന്നതാണ് ശ്രേയസ്കരമായിഭ
വിക്കുക എന്നിങ്ങനെ ദുൎയ്യോധനനോടു ബലമായിട്ടുപദേശി
ച്ചു. എന്നാൽ ശാഠിഷ്ഠനായ ദുൎയ്യോധനൻ തൻെറ അ
മ്മാമനായ ശകുനിയുടേയും സ്നേഹിതനായ കൎണ്ണൻെറയും അ

ഷ്ടത്തജ്ഞനായ ദുശ്ശാസനന്റെയും ദുരുപദേശങ്ങൾ കേട്ടു മോ
ഹിതനായിട്ടു ആ മഹാന്മാരുടെ വാക്കുകളെ നിരസിച്ചതേയു
ള്ളൂ. പകുതിരാജ്യം കൊടുക്കുവാൻ മനസ്സില്ലെങ്കിൽ അഞ്ചു
ദേശമെങ്കിലും, അതുംവേണ്ടെങ്കിൽ അഞ്ചുഗ്രഹം, അതുംവേണ്ടെ
ങ്കിൽ അഞ്ചുപേൎക്കുംകൂടി ഒരുഗ്രഹമെങ്കിലും, പാണ്ഡവന്മാൎക്ക
കൊടുക്കണമെന്നും എന്നാലും യുദ്ധംകൂടാതെ കഴിക്കയാണു്
വേണ്ടതു എന്നും ഭഗവാൻ മടക്കം ദുൎയ്യോധനനോടു വളരെ
നയത്തോടുകൂടി പറഞ്ഞുനോക്കി. "സൂചികുത്തുവതിന്നുമിന്ന
വകാശമില്ലവനീതലെ വാശിയോടു വസിച്ചിടുന്നൊരു പാ
ണ്ഡവൎക്കുകൊടുത്തിടാ" എന്നു ദുൎയ്യോധനൻ തീൎത്തു മറുപടിപ
റഞ്ഞു. അങ്ങിനെയാണെങ്കിൽ പാണ്ഡവന്മാരെ ഇനി പോ
ൎക്കളത്തിൽ കാണാമെന്നു മാത്രംപറഞ്ഞു ഭഗവാൻ മടങ്ങിപ്പോ
രുകയും ഉടനെ തന്റെ പുരിയായ ദ്വാരകയ്ക്കെഴുന്നെള്ളുകയും
ചെയ്തു.

---

## XIX

## ഭാരതയുദ്ധം.

---

### (൧)

ധൎമ്മപുത്രർ ഈ അവസരത്തിൽ തന്റെ ബന്ധുരാജാ
ക്കന്മാരുമായി ചെയ്ത ആലോചനയിൽ യുദ്ധം അത്യാവശ്യമെ
ന്നുതന്നെ എല്ലാവരും അഭിപ്രായപ്പെട്ടു: എന്തായാലും യുദ്ധാരം
ഭത്തിന്നു മുമ്പായി യാദവപതിയായ ശ്രീകൃഷ്ണന്റെ സഹാ
യം അപരിത്യാജ്യമെന്നു കണ്ടിട്ടു് അദ്ദേഹത്തെ ക്ഷണിക്കുവാ
നായി അൎജ്ജുനനെതന്നെയാണു് ധൎമ്മപുത്രർ പറഞ്ഞയച്ചതു്.
അൎജ്ജുനൻ ദ്വാരകയിൽ എത്തിയപ്പോൾ അതേ ഉദ്ദേശത്തോ
ടുകൂടി ദുൎയ്യോധനനും അവിടെ മുമ്പിൽതന്നെ വന്നുചേൎന്നി

ഉന്നതായി കണ്ടു. തന്റെ മൈത്രിയെ അപേക്ഷിച്ചു രണ്ടു കൂട്ടക്കാരും ഒരേസമയത്തുതന്നെ എത്തിയിരുന്നതിനാൽ ഒരു പക്ഷത്തിൽ തന്റെ സൈന്യബലത്തേയും മറെറപക്ഷത്തിൽ ആയുധമെടുക്കാതെയുള്ള തന്റെ സാന്നിദ്ധ്യത്തേയും നൽകാമെന്നു കൃഷ്ണൻ രണ്ടുപേരോടും പക്ഷഭേദംകൂടാതെപറഞ്ഞു. ഇതുകേട്ടപ്പോൾ കൃഷ്ണന്റെ സാന്നിദ്ധ്യംകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളാമെന്നു അൎജ്ജുനൻ ഉടനടി മറുപടി പറഞ്ഞു. ഇവിടെ അൎജ്ജുനന്റെ യുക്തിചാതുൎയ്യം ഉടനടി പ്രത്യക്ഷപ്പെട്ടുന്നുണ്ടു്. ഈശ്വരാധീനംകൂടാതെയുള്ള പുരുഷപ്രയത്നത്തിനു വിലയില്ലെന്നതത്വം അൎജ്ജുനൻ നല്ലവണ്ണം അറിഞ്ഞിരുന്നതിനാൽ ഭഗവാന്റെ ആനുകൂല്യത്തെന്നെയാണു മുഖ്യമെന്നും അതുണ്ടെങ്കിൽ നമ്മൾക്കു ജയം നിശ്ചയമായിട്ടുണ്ടാകുമെന്നും ഉള്ള ദൃഢവിശ്വാസത്തോടുകൂടിയാണു് അദ്ദേഹം അവിടം ആവശ്യപ്പെട്ടതു്. ദുൎയ്യോധനനാകട്ടെ, ആയുധമെടുക്കാത്ത ഒരുവന്റെ സഹായത്തേക്കാൾ സൈന്യബലത്തെന്നെയാണു് യുദ്ധത്തിൽ വിജയത്തിനുകാരണമെന്നു കരുതി യാദവസൈന്യത്തെയുംകൊണ്ടു് ഹസ്തിനപുരിയിലേക്കു യാത്രയായി. ആയുധമെടുക്കാതെയുള്ള സ്ഥിതിയിൽ തന്നോടുകൂടി ഒരുമിച്ചിരുന്നു വേണ്ട ഉപദേശകല്പനകൾ ചെയ്യുന്നതുമാറു് തനിക്കു ഈ യുദ്ധത്തിൽ സാരഥ്യം വഹിച്ചുതരേണമെന്നു അൎജ്ജുനൻ സവിനയം കൃഷ്ണനോടു അപേക്ഷിക്കയും കൃഷ്ണൻ അതിനു സമ്മതിക്കയും ചെയ്തു. അൎജ്ജുനൻ കൃഷ്ണനേയും കൂട്ടിക്കൊണ്ടു ധൎമ്മപുത്രന്റെ സന്നിധിയിൽ വന്നു. പാണ്ഡവപക്ഷത്തിൽ ചേരാൻ ഏതെല്ലാം രാജാക്കന്മാർ മനസ്സുണ്ടെന്നു അവരുമായികണ്ടാലോചിച്ചു. ഇക്കൂട്ടത്തിൽ വിരാടരാജാവു് പറഞ്ഞ അഭിപ്രായം അൎജ്ജുനന്റെ ആത്മാഭിമാനത്തിനു യോജിച്ചതായിരുന്നില്ലെന്നുള്ള ഏകകാരണത്തിന്മേൽ വിരാടരാജാവിനെ അൎജ്ജുനൻ ബന്ധുവൎഗ്ഗത്തിൽനിന്നും തിരസ്കരിച്ചു. അസ്ത്രപ്രയോഗചതുരനായ അൎജ്ജുനനു പോൎക്കളത്തിൽവെച്ചു് എന്തെങ്കിലും തോൽവി പററുന്നതായാൽ അവിടെ വേണ്ടസഹായം

ചെയ്യുവാൻ താൻ സന്നദ്ധനാണെന്ന് വിരാടൻ പറഞ്ഞു. ഇങ്ങിനെയുള്ള ഗരിഷ്ഠന്മാരുടെ സഹായത്തോടുകൂടി ദുര്യോധനാദികളെ തോല്പിക്കുന്നതായാൽ തങ്ങളുടെ സാമർത്ഥ്യം കൊണ്ടുമാത്രമാണ് കാര്യം സാധിച്ചത് എന്നു അവർ ആത്മപ്രശംസ ചെയ്തുകൊണ്ടു നടക്കാതിരിക്കില്ലയെന്നു കണ്ടിട്ടാണ അർജ്ജുനൻ വിരാടന്റെ സഹായം ആവശ്യമില്ലെന്നു പറഞ്ഞത്.

ഇങ്ങിനെ ഇരുഭാഗക്കാരും യുദ്ധത്തിനു ഒരുങ്ങിയെങ്കിലും നിവൃത്തിയുള്ളെടത്തോളം സന്ധിയിൽ കഴിയുന്നതിനായി ധർമ്മപുത്രർ ഒട്ടധികം പിന്നെയും പ്രവർത്തിക്കയുണ്ടായി. പക്ഷെ ആവക ഉദ്യമങ്ങളൊന്നും ഫലിച്ചില്ല. ഒടുവിൽ അതിഘോരമായ ഭാരതയുദ്ധം നടത്തേണ്ടതായിത്തന്നെ വന്നുകൂടി.

ഭീഷ്മർ എന്ന മഹാപുരുഷനാണ് കൌരവരുടെ സേനാധിപനായി ആദ്യം അഭിഷേകം ചെയ്യപ്പെട്ടത്: ഭീഷ്മരും അർജ്ജുനനും തമ്മിലുണ്ടായ ആദ്യത്തെ ഒൻപതുദിവസത്തെ യുദ്ധം അതിഘോരമെന്നുതന്നെ പറയണം. എന്തെന്നാൽ ശരപ്രയോഗപരിചയത്തിൽ ഭീഷ്മർ അദ്വിതീയനായിരുന്നുവെന്നു മാത്രമല്ല ബ്രഹ്മചര്യബലത്താൽ അദ്ദേഹം അമാനുഷികശക്തിയുള്ളവനുമായിരുന്നു. മൂന്നാംദിവസത്തെ യുദ്ധത്തിൽ നിരന്തരമായ ശരപ്രയോഗത്താൽ ഭീഷ്മരുടെ രണ്ടു വില്ലുകൾ മുറിച്ചുകളഞ്ഞു. ഇതു കണ്ടു കുപിതനായിത്തീർന്ന ഭീഷ്മർ കൂർത്തുമൂർത്തുള്ള ശരങ്ങളെ അർജ്ജുനന്റെയും ശ്രീകൃഷ്ണന്റെയും നേർക്കു ധാരമുറിയാതെ വർഷിച്ചു. ശരനിരയെ സഹിക്കവാൻ വയ്യാതായിട്ട് ശ്രീകൃഷ്ണൻ തന്റെ ചക്രായുധമെടുത്തു പ്രയോഗിക്കുവാൻ ഭാവിച്ചു. എത്രതന്നെ പരിശ്രമിച്ചിട്ടും അർജ്ജുനനു ഭീഷ്മരെ യുദ്ധത്തിൽ മടക്കുവാൻ സാധിക്കുന്നില്ലെന്നു വന്നപ്പോൾ പാണ്ഡവന്മാർ ശിഖണ്ഡിയെന്നു പേരായ മഹാരഥനെ ഭീഷ്മരോടു നേരിട്ടു യുദ്ധം ചെയ്യാനായി ഒരുക്കിനിർത്തി. തന്നോടു യുദ്ധം ചെയ്വാൻ സന്നദ്ധനായി

നില്ക്കുന്ന ശിഖണ്ഡിയെ കണ്ടപ്പോൾ ഭീഷ്മർ മുൻപ്രതിജ്ഞ പ്രകാരം ആയുധം പെട്ടെന്നുപേക്ഷിച്ചു നില്പായി. ആ തക്കം നോക്കി അർജ്ജുനൻ തെരുതെരെ ഭീഷ്മരുടെ നേർക്കസ്ത്രം പ്രയോഗിച്ചു. ആസന്നമൃത്യുവായ ഭീഷ്മർ ഉടനെ സ്വരഥത്തിൽ നിന്നു താഴെ വീഴുകയും ചെയ്തു.

യുദ്ധക്കളത്തിൽ വീണു മരിക്കുവാൻ ആഗ്രഹിക്കുന്ന അതിശൂരന്മാരായ യോദ്ധാക്കൾക്കുചിതമായ ശരശയ്യമേൽ കിടക്കുമ്പോൾ തന്റെ തല അല്പമൊന്നുയർത്തി കിട്ടണമെന്നു ഭീഷ്മർ ആവശ്യപ്പെട്ടു. ഉടനെ പട്ടുചാവട്ടയും തലയണയും മറ്റും കൊണ്ടുവരുവാൻ ദുര്യോധനൻ ആളെ പറഞ്ഞയച്ചതു കണ്ടിട്ട് ദുര്യോധനന് ഔചിത്യബുദ്ധി പോരെന്നു ഭീഷ്മർ പറഞ്ഞു ചിരിച്ചു. അർജ്ജുനനാകട്ടെ ഗാണ്ഡീവമെന്ന പേരായ തന്റെ വില്ലിൽ മൂന്നു ശരംതൊടുത്തുവിട്ടു ഭീഷ്മരുടെ തലയുയർത്തിവച്ചുകൊടുത്തു. അതിന്റെശേഷം ഭീഷ്മർ വെള്ളംകുടിക്കണമെന്നു പറഞ്ഞപ്പോൾ പ്രത്യേകതരത്തിൽ തയ്യാറാക്കപ്പെട്ടിട്ടുള്ള പാനീയങ്ങളെ കൊണ്ടുവരുവാൻ ദുര്യോധനൻ ബദ്ധപ്പെട്ടു. എന്നാൽ അർജ്ജുനൻ ശരശയനം പ്രാപിച്ചു ആസന്നമരണനായി തീർന്നിരിക്കുന്ന ഭീഷ്മർ ഗംഗാനദിയിലെ നല്ല പച്ചവെള്ളം ശരപ്രയോഗംകൊണ്ടുതന്നെ വരുത്തികൊടുത്തു് അദ്ദേഹത്തിന്റെ ദാഹം ശമിപ്പിച്ചു. ഹിതാനുസരണമാവശ്യമറിഞ്ഞു പ്രവർത്തിക്കുവാൻ അർജ്ജുനനു നല്ല വിരുതുണ്ടായിരുന്നു എന്നു് നാം അദ്ദേഹത്തിന്റെ ഈവക ഉചിതപ്രവൃത്തികളെക്കൊണ്ടറിയുന്നു.

ഭീഷ്മർക്കുശേഷം ദുര്യോധനാദികളുടേയും പാണ്ഡവന്മാരുടേയും ശസ്ത്രാചാര്യനായ ദ്രോണർ സേനാധിപനായിട്ടു വാഴിക്കപ്പെട്ടു. ദ്രോണർ ഏതുവിധമെങ്കിലും ധർമ്മപുത്രരെ പിടിച്ചു കെട്ടിക്കൊണ്ടുവരാമെന്നു് അദ്ദേഹം ദുര്യോധനനോടു ശപ

ഥംചെയ്ത വിവരം അൎജ്ജുനൻ നേരത്തെതന്നെ അറിയുകയാൽ ധൎമ്മപുത്രരുടെപുറവും നിന്നുകൊണ്ടു് അദ്ദേഹത്തെ ഭദ്രമായിസൂക്ഷിച്ചുകൊള്ളുവാൻ സാത്യകിയേയും സഹോദരനായ ഭീമനേയും പ്രത്യേകം ഏല്പിച്ചിട്ടാണു് അൎജ്ജുനൻ അന്നു പോൎക്കളത്തിലേക്കു തിരിച്ചതു്. കൌരവപക്ഷത്തിലുള്ള ത്രിഗൎത്തനും സംശപ്തകന്മാർ എന്ന ശ്രേഷ്ഠാധിപന്മാരും കൂടി അൎജ്ജുനനോടു കഠിനമാംവണ്ണം പോരുചെയ്തു. ഇതിനിടയ്ക്കു് അൎജ്ജുനനെ സഹായിക്കുന്നതിനായി ധൎമ്മപുത്രരാൽ നിയോഗിക്കപ്പെട്ട ഭീമൻ വന്നു കൌരവസംഘപ്രമാണിയായ ഭഗദത്തനോടേറ്റു. ഭഗദത്തൻ ഒരു വലിയ കൊമ്പനാനയുടെ പുറത്തു കയറിക്കൊണ്ടായിരുന്നു യുദ്ധംചെയ്തതു്. ഈ യോദ്ധാവു നല്ല ആയുധശിക്ഷ കഴിച്ചിട്ടുള്ള ഒരു മഹാബലശാലി ആയിരുന്നു. പലവിധത്തിലുള്ള പ്രയോഗങ്ങൾ നോക്കീട്ടും ഭീമസേനനു ഭഗദത്തനെ തോല്പിക്കുവാൻ സാധിച്ചില്ല എന്നു മാത്രമല്ല, ആനയുടെ ഉപദ്രവം ഏററു ഭീമസേനൻ വല്ലാതെ വലയുകയും ചെയ്തു. ഒടുവിൽ ഭഗദത്തന്റെ ആന തുമ്പിക്കൈകൊണ്ടു് ഭീമനെ ചുററിയെടുത്തു മേല്പോട്ടെറിയുകയും താഴെ വീഴുംമുൻപു കൊമ്പിന്റെ അഗ്രംകൊണ്ടു ഭീമൻ പിളൎന്നു പോകത്തക്കവണ്ണം തല ഉയൎത്തിപ്പിടിച്ചു നില്ക്കുകയും ആയിരുന്നു. ഭീമസേനൻ ആനയുടെ കൊമ്പിന്മേൽ കുത്തിവീണു് നിശ്ചയമായും അപായപ്പെട്ടുപോകുമെന്നുള്ള നില ദൈവാധീനംകൊണ്ടു് അൎജ്ജുനൻ കണ്ടെത്തി പെട്ടെന്നു അദ്ദേഹം ലാക്കുനോക്കി പ്രയോഗിച്ച ഒരസ്ത്രം ആനയുടേയും, പുറത്തിരുന്ന ഭഗദത്തന്റെയും കണ്ഠങ്ങളെ ഭേദിച്ചതോടുകൂടി ആനയുടെ ഉയൎത്തിപ്പിടിച്ചിരുന്ന വാലുംകൂടി അറിഞ്ഞുകളഞ്ഞു; ഭീമസേനൻ രക്ഷപ്പെടുകയും ചെയ്തു. അൎജ്ജുനന്റെ അസാമാന്യമായ അസ്ത്രപ്രയോഗസാമൎത്ഥ്യത്തിനു ഈ ഭഗദത്തവധം ഒരുത്തമസാക്ഷ്യം തന്നെ. പണ്ടത്തെക്കാലത്തു് ആനകളെ യുദ്ധത്തിനു ഉപകരിക്കമാറു് എത്ര നല്ലവണ്ണം പരിശീലിപ്പിച്ചു വന്നിരുന്നു എന്നു ഇത്തരം യുദ്ധവൎണ്ണനകൊണ്ടു സ്പഷ്ടമാകുന്നു.

പിറേറദിവസത്തെ യുദ്ധത്തിൽ അൎജ്ജുനന്റെ പുത്രനായ അഭിമന്യുവിനെ കൌരവപക്ഷത്തിൽചേൎന്നിരുന്ന സൈന്ധവരാജാവായ ജയദ്രഥനും കൎണ്ണനും ശല്യനുംകൂടി ധൎമ്മംവിട്ട പ്രതിപ്രയോഗത്താൽ തീരെ നിഷ്ഠുരണമായി കൊന്നുകളഞ്ഞു. അൎജ്ജുനനു സുഭദ്രയിൽ ജനിച്ചിട്ടുണ്ടായിരുന്ന ഏററവും വാത്സല്യഭാജനമായ ഏകപുത്രനായിരുന്നു അഭിമന്യു. ഈ അഭിമന്യുവിന്റെ മരണംനിമിത്തം അൎജ്ജുനനും സോദരന്മാൎക്കും ദുസ്സഹമായ താപം നേരിട്ടു. അഭിമന്യുവിനെ കൊല്ലുവാനുള്ള പ്രധാനകാരണക്കാരൻ ജയദ്രഥനാണെന്നു കൃഷ്ണൻ പറഞ്ഞറിഞ്ഞപ്പോൾ നാളെ അസ്തമയത്തിനു മുമ്പ് ജയദ്രഥനെ കൊല്ലുമെന്ന് അൎജ്ജുനൻ വളരെ പാരുഷ്യത്തോടുകൂടി ഉള്ളത്തിൽസത്യംചെയ്തു. ഈ ശപഥവൃത്താന്തം പിറേറദിവസം പുലച്ചയായപ്പോഴേക്കു ശത്രുപക്ഷക്കാരുടെ ഇടയിൽ പരന്നതുകൊണ്ട് അവർ അന്നു ജയദ്രഥനെ പുറത്തിറക്കാതെ സൂക്ഷിച്ചു. അൎജ്ജുനൻ യുദ്ധരംഗത്തിൽ പിറേറന്നു ചെന്നസമയം മുതൽ സൈന്ധവരാജാവായ ജയദ്രഥനെ അന്വേഷിച്ചുകൊണ്ട് ഓരോരോ ശത്രുരാജാക്കന്മാരെ തോല്പിച്ചു ഒട്ടുകളി. അപ്പോഴാണ് സാത്യകിയെ വെട്ടിക്കൊല്ലുവാൻ ഉദ്യമിച്ചു നില്ക്കുന്ന ഭൂരിശ്രവാവെന്ന രാജാവിന്റെ ഹസ്തത്തെ ലക്ഷ്യമാക്കിഅൎജ്ജുനൻ ഒരമ്പെയ്തു ഖഡ്ഗം നിലത്തുപതിപ്പിച്ചത്. സാത്യകി അവസരോചിതമായഈ സഹായംകണ്ടു ധൈൎയ്യപ്പെട്ടിട്ടു തവാൾതന്നെ കൈയിലെടുത്തു ശത്രുവായ ഭൂരിശ്രവാവിനെ നിഷ്പ്രയാസം കൊന്നുവീഴ്ത്തി. ഇത്രയെല്ലാം ആയിട്ടും ജയദ്രഥനെ കണ്ടുകിട്ടായ്കയാൽ അൎജ്ജുനനും കൃഷ്ണനും ഉള്ളിൽ പരിഭ്രമമായി. ഏകദേശം നേരം അസ്തമിക്കാറായപ്പോൾ ഒരു വലുതായ മഴക്കാറുനിമിത്തം ആകാശമണ്ഡലം ആകപ്പാടെ ഒന്നുമങ്ങി. വാസ്തവത്തിൽ അസ്തമയമായി എന്നുവിചാരിച്ച് ജയദ്രഥൻ താനൊളിച്ചിരുന്ന സ്ഥലത്തുനിന്നുകൊണ്ടു തല ഉയൎത്തിനോക്കി. ആ നോട്ടത്തിനു കൃഷ്ണൻകാണാനിടയായി. ആ മാത്രയിൽ തന്നെ—തല താഴ്ത്തുന്നതിനു മുമ്പ്—ശിരച്ഛേദം

നിവ്വഹിച്ചുകൊള്ളുമാറു് അൎജ്ജുനൻ ഒരു അസ്ത്രം പ്രയോഗി
ക്കുകയും ജയദ്രഥന്റെ കഥകഴിക്കുകയുംചെയ്തു. അൎജ്ജുനൻ
ശപഥം ചെയ്തിരുന്നപ്രകാരം ജയദ്രഥവധം ഇങ്ങിനെസാധി
ച്ചുകഴിഞ്ഞപ്പോൾ കാറുനീങ്ങി ഒഴിഞ്ഞു പിന്നെയും ആകാശം
സുപ്രസന്നമായി തെളിഞ്ഞുവിളങ്ങി. ദ്രോണാചാൎയ്യരുടെ വൈ
രിയും പാണ്ഡവസൈന്യത്തിലെ പ്രധാനിയും പാഞ്ചാലരാജാ
വിന്റെ പുത്രനും ആയ ധൃഷ്ടദ്യുമ്നൻ കൌരവസേനാധിപ
നായ ആചാൎയ്യനെ കൊന്നു. പിന്നെ ആ സൈന്യത്തിന്റെ
അധിപനായി വരിക്കപ്പെട്ടതു കൎണ്ണനാകുന്നു. കൎണ്ണൻ യുദ്ധ
ക്കളത്തിൽ എത്തിയ സമയം ആദ്യമായി ഏററതു ധൎമ്മപുത്ര
രോടായിരുന്നു. ശരപ്രയോഗത്തിൽ വളരെ വിദഗ്ദ്ധനായി
രുന്ന കൎണ്ണനോടേറ്റു വല്ലാതെ വലഞ്ഞുതുടങ്ങിയ ധൎമ്മപുത്ര
രെ ഭീമസേനൻ ചെന്നു രക്ഷിച്ചു. അൎജ്ജുനൻ ഈ വിവരം അ
റിഞ്ഞു തന്റെ ജ്യേഷ്ഠസഹോദരനെ അന്വേഷിക്കുവാൻ യു
ദ്ധരംഗത്തിൽനിന്നും വളരെ ബദ്ധപ്പെട്ടുപോയി ധൎമ്മപുത്രരു
ടെ അടുക്കലേക്കു ചെന്നു. ധൎമ്മപുത്രരാകട്ടെ, അൎജ്ജുനൻ ക
ൎണ്ണനെ കൊല്ലാതെയാണു വന്നിരിക്കുന്നതെന്നറിഞ്ഞു് ദുഃഖി
കം അൎജ്ജുനനെ ശകാരിക്കയാണു ചെയ്തതു്. കേവലം
അലങ്കാരത്തിനായിട്ടുമാത്രം കയ്യിൽപിടിച്ചിരിക്കുന്ന ഗാണ്ഡീ
വചാപത്തെ വലിച്ചെറിയുകയാണു നല്ലതെന്നുംമറ്റും അധി
ക്ഷേപമായി ധൎമ്മപുത്രർ പ്രസ്താവിച്ചുകേട്ടപ്പോൾ അൎജ്ജുനന
അത്യന്തം കോപമുണ്ടായിരുന്നെങ്കിലും ഗുരുഭക്തിയോൎത്തൊടുവിൽ
ക്ഷമിച്ചു മാപ്പുചോദിച്ചു. എന്നുമാത്രമല്ല, ജ്യേഷ്ഠസഹോദര
നോടു് ഇപ്രകാരം കോപംഭാവിച്ച മഹാപാപത്തിനു പരി
ഹാരം എന്താണെന്നു കൃഷ്ണനോടു വളരെ പശ്ചാത്താപത്തോ
ടുകൂടി ചോദിക്കയുംചെയ്തു. ശ്രീകൃഷ്ണന്റെ സമാധാനവാക്കു
കൾകേട്ടു രണ്ടുപേരും സന്തുഷ്ടന്മാരാകുകയുംആനന്ദാശ്രുക്കൾ
പൊഴിച്ചു് അന്യോന്യം ആലിംഗനംചെയ്കയും ചെയ്തതിന്റെ
ശേഷം അൎജ്ജുനൻ ജ്യേഷ്ഠന്റെ അനുവാദം വാങ്ങി കൃഷ്ണന

യൊരുമിച്ചു കർണ്ണനോടു യുദ്ധംചെയ്യാനായി പോർക്കളത്തിലേക്കു തിരിച്ചു.

അർജ്ജുനൻ പിന്നെനടത്തിയ വലിയ യുദ്ധം കർണ്ണനുമായിട്ടാണു്. ധർമ്മപുത്രരെ മുറിവേല്പിച്ചതും അഭിമന്യുവിനെ ചതിച്ചുകൊന്നതും എല്ലാംകൂടി ഓർത്തു അർജ്ജുനൻ കർണ്ണനോടു വളരെ നിർദ്ദാക്ഷിണ്യമായ മട്ടിലാണ യുദ്ധം തുടങ്ങിയതു്. കർണ്ണനും ഒട്ടുംകുറയ്ക്കാതെ തന്നെ എതിർത്തുനിന്നു യുദ്ധംചെയ്തു. ഒടുവിൽ കർണ്ണനു നിവൃത്തിയില്ലാതെ വന്നപ്പോൾ ഒരു അസ്ത്രം എടുത്തു അർജ്ജുനന്റെ നെററിത്തടം ലക്ഷ്യമാക്കി പ്രയോഗിച്ചു. ആയതു് അർജ്ജുനനു ഏൽക്കാതെ പോകില്ലെന്നുകണ്ടു് കൃഷ്ണൻ തൽക്ഷണം തേരിന്റെ നിലയെ കനുതാഴ്ത്തി. അക്കാരണം അർജ്ജുനന്റെ കിരീടവും മുടിയും മാത്രം ഛേദിച്ചുകൊണ്ടു അസ്ത്രം നിർഗ്ഗമിക്കുവാൻ ഇടയായി. ഈ അപമാനത്താൽ വർദ്ധിച്ച കോപംകൊണ്ടു് അർജ്ജുനൻ തെരുതെരെ അസ്ത്രം അയച്ചു കർണ്ണന്റെ കർണ്ണഭൂഷണങ്ങളേയും മററും ഓരോന്നായി ഛേദിച്ചു താഴെ വീഴ്ത്തി തന്റെ ശത്രുവിനെ പകരം അപമാനിച്ചു. കർണ്ണൻ മുൻപുപ്രയോഗിച്ച അസ്ത്രം, ശല്യർ പറഞ്ഞപ്രകാരം, അർജ്ജുനന്റെ കണ്ഠപ്രദേശത്തെ ലക്ഷ്യമാക്കി വിട്ടിരുന്നുവെങ്കിൽ തീർച്ചയായും അന്നു അർജ്ജുനനെ അപായപ്പെടുത്തുമായിരുന്നുവല്ലോ എന്നുള്ള പശ്ചാത്താപവും, തനിക്കു ആഭരണനാശത്താലും അംഗവൈകല്യത്താലുമുണ്ടായ മാനഹാനിയും, മററും ഓർത്തു കർണ്ണൻ ഒന്നിനുമാകല്ലാത്ത അന്ധനെപ്പോലെ അവിടെ സ്തംഭിച്ചു നിന്നുപോയി. ശല്യർ തെളിച്ചുകൊണ്ടിരുന്ന തന്റെ രഥത്തിലെ ചക്രങ്ങൾ അതേ മുഹൂർത്തത്തിൽതന്നെ എങ്ങിനെയോ ഭൂമിയിൽ പൂണ്ടുപോവുകയും ചെയ്തു. ഈ അവസരത്തിൽ തന്റെ തേരുയർത്തിക്കിട്ടുന്നതുവരെ യുദ്ധം ചെയ്യാതെയിരിക്കണമെന്നു അർജ്ജുനനോടു കർണ്ണൻ അപേക്ഷിച്ചു. അർജ്ജുനന്റെ ധർമ്മശ്രദ്ധനോക്കുക. പലവിധത്തിലും തന്റെ സംഘക്കാരെ ദ്രോഹിക്കുവാൻ ഉദ്യോ

ധനനെ അപ്പഴപ്പോൾ ഉത്സാഹിപ്പിച്ചുവന്നവനും, തന്റെ വത്സലപുത്രനായ അഭിമന്യുവിന്റെ നേൎക്ക ധൎമ്മംവിട്ട നിഷ്ഠൂരനായി ശസ്ത്രം പ്രയോഗിച്ചവനും, കിരീടധ്വംസനത്താലും മററും തന്നെ പോൎക്കളത്തിൽ വെച്ചു അവമാനിച്ചവനുമായ പരമശത്രു തന്നോടു തല്ക്കാലം യുദ്ധവിരാമത്തിന്നാവശ്യപ്പെട്ടപ്പോൾ അൎജ്ജുനൻ ഈ അപേക്ഷയെ കൈക്കൊണ്ടതു യുദ്ധപ്രയോഗം ചെയ്യാതെതന്നെനിന്നു. പക്ഷെ, എത്ര അധികം ആളുകൾ ഒത്തൊരുമിച്ചു പ്രയത്നിച്ചിട്ടും കൎണ്ണന്റെ രഥംതറയിൽനിന്നും ഇളകി ശരിപ്പെട്ടു കിട്ടിയില്ല. അതിനാൽ കൎണ്ണൻ വീണ്ടും ഭഗ്നാശയനായി യുദ്ധം തുടങ്ങുകയും, ഏറത്താമസിയാതെ അൎജ്ജുനന്റെ ശരമേററു മരിക്കുകയുംചെയ്തു.

കൌരവന്മാരാൽ സേനാനായകനായി പിന്നെ അഭിഷേകം ചെയ്യപ്പെട്ട ശല്യരെ ധൎമ്മപുത്രർ കൊന്നുകഴിഞ്ഞുവെന്നു കണ്ടപ്പോൾ ദുൎയ്യോധനൻ അന്തസ്താപം നിമിത്തം ഒളിച്ചുനടിനടക്കയും, ഒടുവിൽ പിടികൂടപ്പെട്ട ദുൎയ്യോധനൻ ഭീമനോടു ഗദായുദ്ധത്തിലേൎപ്പെടുകയും ചെയ്തു. ഭീമൻ പഠിച്ചപണി പതിനെട്ടും പ്രയോഗിച്ചു നോക്കിയതിൽ തനിക്കു ക്ഷീണംവൎദ്ധിച്ചെന്നതല്ലാതെ പ്രതിയോഗിയായ ദുൎയ്യോധനനെ തോല്പിക്കാൻ നിവൃത്തിയില്ലെന്നു കണ്ടു ആൎത്തനായി നില്ക്കുമ്പോൾ അൎജ്ജുനൻ തുടയ്ക്കടിച്ചു ശത്രുവിന്റെ ദൌൎബ്ബല്യമൎമ്മം കാണിച്ചുകൊടുക്കുകയും, അതുകണ്ടു കാൎയ്യം മനസ്സിലാക്കി ഭീമൻ ദുൎയ്യോധനനെ അപ്രകാരം തുടയ്ക്കടിച്ചു താഴെ വീഴ്ത്തികൊല്ലുകയും ചെയ്തു.

---

# XX

## ബാലലീല.

---

ഒട്ടുവെള്ളക്കമ്പോളമെഴും ബാലനെ.
തെറെറന്നു കാലും മുഖവും കഴുകിച്ചു
ചാലവേ ഒസ്സുകോറിയുമണിയിച്ചു
കാലിൽച്ചിലമ്പുകൾ ചുററുമുറപ്പിച്ചു
നാലഞ്ചുവട്ടം തഴുകിക്കനിവോടു
പീലിത്തിരുമുടി തന്നിലും ചുംബിച്ചു
ചാലേ വരുന്നൊരു ചങ്ങാതിമാരോടു
താലോലിച്ചുണ്ടു കളിപ്പാനയക്കയും;
അഞ്ചാറുനാഴിക ചെല്ലുന്ന നേരത്തു
പഞ്ചാരക്കുട്ടികലർന്നൊരു ചോറുമായ്
ചഞ്ചലനേത്രനെക്കൊണ്ടന്നു മാതാവു
കൊഞ്ചി വിളിച്ചുണ്ടു നീളെനടക്കയും
പിന്നെയുമുണ്ണികൾ ചങ്ങാതിമാരോടു.
മൊന്നിച്ചു മുററത്തിരുന്നു കളിക്കയും
കണ്ണൻ ചിരട്ടയിൽ പൂഴിനിറച്ചിട്ടു
കണ്ണും തുളിച്ചുണ്ടയത്തിപ്പിടിക്കയും;
മണ്ണുപൊഴിയുന്ന കണ്ടുരസിക്കയും,
മണ്ണിൽ കരംകൊണ്ടു നീളെവരക്കയും;
കൊച്ചുകരംരണ്ടും കുത്തിപ്പൊടിതന്നിൽ
കൂച്ചുകരണം മറിഞ്ഞു കളിക്കയും;
മെച്ചത്തിൽ നല്ലൊരു പൂഴിച്ചോറുണ്ടാക്കി-
ക്കൊച്ചുകൾക്കെല്ലാം വിളമ്പിക്കൊടുക്കയും;
അച്ചിളിമെലിച്ചു മേനിവിയർക്കയും;
കച്ചകൊണ്ടച്ചിമാർ ചെന്നിട്ടു തുടക്കയും;
കച്ചിലൊളിച്ചു ചിലരെന്നു പാർക്കയും

മെല്ലാം തിരഞ്ഞു കണ്ടെച്ചുത്തിലാക്കിയും
മല്ലമിഴിമാരെ വഞ്ചിപ്പതിന്നായി
കല്യാണരൂപൻ മുതിൎന്നു തുടങ്ങിനാൻ.
എല്ലാതമോരോരൊ കോപ്പിന്നു പോയപ്പോൾ
മെല്ലക്കടന്നാനൊരാലയം തന്നിലും
മററൊരു ബാലൻെറ തോളിൽ കരയേറി-
ക്കെററൊന്നെടുത്തുടൻ വെണ്ണയുണ്ണുമ്പോൾ
ചെന്നങ്ങടിയിൽ നിന്നീടുന്ന ബാലക-
ന്നൊട്ടും കൊടാഞ്ഞവനിട്ടുള്ളുണ്ടിനാൻ.
ചാടുവാൻ മേലാഞ്ഞു കണ്ണീരറിപിടി-
ച്ചാടിയുഴന്നു നിന്നീടുന്ന ബാലകൻ
കേഴുന്നകേട്ടിട്ടു ബാലനെച്ചെന്നുടൻ
ചാലേപിടിച്ചുതിറക്കി നിൎത്തീടിനാൻ.
“ശിക്യം പിടിച്ചു നിന്നാടീടുവാനിന്നു
ശക്യമായെങ്ങിനെ വന്നു കുമാരക”
ഏവം യശോദ പറഞ്ഞതു കേട്ടപ്പോൾ
ബാലൻ മുഖം താഴ്ത്തിനിന്നു ചൊല്ലീടിനാൻ: —
“അമ്മേ ഉറിയിലെന്തെന്നു നോക്കീടുവാൻ
ചെമ്മേപിടിച്ചതുയൎന്നു നിന്നേനഹം
ഉണ്മായതൊന്നുമറിഞ്ഞതുമില്ല ഞാൻ.
നന്മയിലേതും പൊളിയല്ല ചൊല്ലുന്നു.
പാലിൽ കൊതിയെനിക്കില്ലെന്നറികനീ,
പാലെന്നു ചൊല്ലുന്നതെന്തെന്നറിഞ്ഞില്ല
ബാലതകൊണ്ടു ഞാൻ കണ്ടറിയേയുള്ളു
പാലിന്നു കൈപ്പോ പുളിയോ മധുരമോ?
പാലുപാലെന്നു കേൾക്കാമതെന്തെന്നു
ചാലവേ നോക്കാൻ കരയേറി ഞാനറി
കൊള്ളുതരീക്ഷണം തന്നിലെപ്പാലിന്നു
കള്ളം പറകയല്ലമ്മ ബോധിക്കണം;

ഉള്ളിവ്വണ്ണമൊന്നു വെളുത്തതങ്ങനെ
തള്ളിനടക്കുന്നതെന്തെന്നറിഞ്ഞതില്ല.
നന്നായടച്ചുള്ള ഗ്ലാസ്സുകാരണം
പന്നിയെന്നത്രേ നമുക്കു തോന്നീടുന്നു."

കുഞ്ഞുലീല ഇങ്ങർ കണ്ണൻനമ്പ്യാർ.

---

## XXI

## പടകളിയും ഓണത്തല്ലും.

യുദ്ധങ്ങളില്ലാതിരുന്ന കാലങ്ങളിൽ നായന്മാരുടെ യുദ്ധവീര്യം നിലനില്ക്കുന്നതിന്നായി പല പയററുകളും പടകളികളും നടത്തുക പതിവായിരുന്നു. ഈ പയററുകളിൽ അനേകം ശതം—ചിലപ്പോൾ ആയിരം തന്നെ—ജനങ്ങൾവാളും പരിചയുമായി ഒന്നിച്ചുകൂടി മറുപക്ഷത്തിൽ അത്രയും ജനത്തിന്റെ നേരെ എതിർത്തുകയറുകയും കളിവിട്ടു ഏറെക്കുറെ ഗൌരവമുള്ള മുറികളെ അന്യോന്യം ഏല്പിക്കുകയും ചെയ്യാറുണ്ടായിരുന്നു. ചിലപ്പോൾ മരണംതന്നെ സംഭവിക്കാറില്ലെന്നില്ല. ഓണക്കാലത്താണ് സാധാരണയായി ഈവക പടകളികൾ നടത്തിവന്നിരുന്നത്.

പടകളിയുടെ ഒരു അനുകരണം മാത്രമാണ്, കയ്യാങ്കളി അല്ലെങ്കിൽ "ഓണത്തല്ല്". ഓണക്കാലത്തു കയ്യാങ്കളി മലയാളത്തിൽ—മദ്ധ്യകേരളത്തിന് വടക്കോട്ടുള്ള പ്രദേശങ്ങളിൽ വിശേഷിച്ചും—അടുത്തകാലംവരെ വളരെ പ്രചാരമുള്ള ഒരു വിനോദവിഷയമായിരുന്നു. നാട്ടുപുറങ്ങളിൽ ചിലേടത്തു ദുർല്ലഭമായിട്ടു ഇപ്പോഴും അതുനടത്തിവരുന്നുണ്ട്. ഒരു

വെളിമ്പറമ്പിലാണ് കയ്യാങ്കളി സാധാരണയായി നടത്താറു
ള്ളത്. കല്ലും കരടും വഴിതടവും ഇല്ലാതെ നിരപ്പുള്ളതായ ഒരു
സ്ഥലം തല്ലുനടത്തുന്നതിന്നായിട്ടൊഴിച്ചിട്ടിരുന്നുണ്ട്. കയ്യാങ്ക
ളിക്കൊരുങ്ങീട്ടുള്ളവരും അതിന്റെ ശ്രമക്കാരുമായിട്ടുള്ളവരും
തൽക്കാലം രണ്ടുകക്ഷികളായിട്ടു തിരിഞ്ഞു കളത്തിന്റെ സ്ഥ
ലത്തിന്റെ ഇരുപുറത്തുമായി വന്നുചേരുന്നു. ആ സ്ഥലത്തി
ന്നു ചുററുമായി ഇരുകക്ഷിക്കാരുടെ കൂറുകാരും സ്വന്തക്കാരു
മായ കാണികൾ വന്നു നിറയുന്നു. ഒരു കക്ഷിയിൽനിന്നും
ഒരാൾ വന്നു മെയ്യും തലയും മുറുക്കി ചേരിയിലിറങ്ങി കളി
ച്ചു മറുകക്ഷിയിലുള്ള ഒരുവനെ പോരിന്നു വിളിക്കുന്നു. അ
പ്പോൾ മറുകക്ഷിയിലെ തലവൻ ഇറങ്ങിക്കളിക്കുന്നവനു ഇണ
യായിട്ടൊരുവനെ വിളിക്കുന്നു. അവനും മററവനെപ്പോ
ലെ ഒരുങ്ങി ചേരിയിൽ വന്നു കളിച്ചതിന്റെശേഷം രണ്ടുപേ
രും ഗുരുവിനേയും സദസ്യരേയും വന്ദിച്ച് അന്യോന്യം ഇണ
ക്കത്തോടുകൂടി മാറോടുമാറും മുട്ടോടുമുട്ടും കയ്യോടുകയ്യും ചേ
ർത്തു വിട്ടുപിരിഞ്ഞു യുദ്ധത്തിന്നായി സന്നദ്ധന്മാരാകുന്നു. രണ്ടു
പേരും തട്ടത്തുകൊണ്ടു എതിരാളിയുടെ എണ്ണം പറഞ്ഞ ഒരു
സ്ഥാനത്തു നല്ലവണ്ണം ഒന്നു കൊടുക്കുവാൻ ലാക്കുനോക്കുന്നു.
കയ്യാങ്കളിയിൽ ചെകിട്ട്, കടകം, ഗളം മുതലായസ്ഥാനങ്ങ
ളിൽ കയ്യ് പരത്തി അടിക്കുക എന്നതാണ് ഏററവും മര്യാദ
യോടുകൂടിയ പ്രയോഗം. കയ്യ് ചുരുട്ടി ഇടിക്കുക, കുത്തുക, മാ
ന്തുക മുതലായത് മര്യാദവിട്ട പ്രയോഗങ്ങളാകുന്നു. ആ വക
അപമര്യാദപ്രയോഗങ്ങളെ തടുക്കുവാൻ വേണ്ടി ഇരുകക്ഷിയി
ലെയും തലവന്മാർ ചൂരിക്കോലും പിടിക്കുവാനായി കയ്യാങ്കളി
ക്കാരുടെ ഇരുപുറത്തുമായി നില്പായിരിക്കും. തട്ടത്തു ലാ
ക്കുനോക്കി നില്ക്കുന്നതിന്നിടക്ക് ഒരുവൻ മററവന്റെ ചെകി
ട്ടത്തു കണക്കിലൊന്നുകൊടുക്കുന്നു. അപമര്യാദപ്രവൃത്തികൾ
വരാതിരിപ്പാൻ മദ്ധ്യസ്ഥന്മാർ, രണ്ടുപേരേയുംവേർപെടുത്തുന്നു.
അവർ പിന്നേയും നടക്കുന്നു, ലാക്കുനോക്കുന്നു. മുമ്പുകൊണ്ട
വൻ മററവന്റെ കടകത്തിൽ കടകംനോക്കിക്കൊ എന്നു മു

ബിൽകൂട്ടി പറഞ്ഞുകൊണ്ടു താങ്ങുന്നു. ഏറ്റവുംപടക്കം പൊട്ടു ന്നപോലെയുള്ള ശബ്ദത്തോടുകൂടി അവൻെറ കടകംതകരുന്ന പോലെ തോന്നുന്നു. മദ്ധ്യസ്ഥന്മാർ അവരെ വേർപെടുത്തുന്നു. ഇങ്ങനെ രണ്ടുമൂന്നു മറി തല്ലുകഴിയുമ്പോഴേക്കും ഒരുവൻ തീരെതോ റ്റുവെന്നുവരാം. അല്ലെങ്കിൽ രണ്ടുപേരും സമനിലയിൽനി ന്നുവെന്നും വരാം. എങ്ങിനെയായാലും അവരുടെ പ്രയോ ഗം നിൽക്കുന്നു. അവൎക്കു യഥോചിതം സമ്മാനംകൊടുത്തുവി ടുന്നു. പിന്നെ വേറെ ഒരു ജോടി മുമ്പത്തെ വിധത്തിൽ ചേരിയിലിറങ്ങുന്നു. മോശക്കാരായിട്ടുള്ളവരുടെ തല്ലു ആദ്യ മാദ്യമായി കഴിക്കുന്നു. തലവന്മാരുടെ പ്രയോഗമാണ ഒടുക്ക ത്തിൽ നടക്കും. അപ്പോഴേക്കും തിരക്കു സഹിക്കവയ്യാതാ കുന്നു. ജനങ്ങൾ തിരക്കിത്തള്ളിക്കയറി ചേരിസ്ഥലത്തുപ്ര യോഗത്തിന്നിടം നന്നെ കുറഞ്ഞുപോകുന്നു. അപ്പോഴേക്കു ഇരുകക്ഷിയിലുമുള്ള ചില മല്ലന്മാർ ഇറങ്ങി മുട്ടൻ വടികൾ കൊണ്ടു ജനങ്ങളുടെ മാറത്തുമറ്റും തിക്കിതിക്കി പിന്നാക്കംത ള്ളിനീക്കുന്നു. തലവന്മാരുടെ തല്ലു കഴിയുമ്പോഴേക്കും നേരം സന്ധ്യാസമയമാകും. ഉടനെ ജനസംഘം പിരിയുകയും ജ നങ്ങൾ കക്ഷിമത്സരത്തോടുകൂടി അന്നത്തെ ജയാപജയങ്ങ ളെപ്പററി സംസാരിച്ചുകൊണ്ട് ആൎത്തുവിളിച്ചുപോകുകയും ചെയ്യുന്നു.

---

## XXII

## മനോരാജ്യം.

---

പണ്ടൊരു ശുദ്ധബ്രഹ്മചാരി സുഖം
പൂണ്ടൊരു വിപ്രന്റെ മന്ദിരംപുക്കുടൻ
ശ്രാദ്ധം ഭുജിച്ചു മലർപ്പൊടികൂടിന
മാത്രം ലഭിച്ചു മൺപാത്രത്തിലാക്കിനാൻ

തവിട്ടുപൊടി വടിവിനൊട്ടു ഘടമതിൽ നിറച്ചവൻ
താനേ തലയിൽ ചുമന്നു നടന്നിതു
മാർഗ്ഗമനോരാജ്യമോരോന്നു ചിന്തിച്ചു
മാണവൻ മെല്ലെ നടന്നു തുടങ്ങിനാൻ:—
ആപണേ ചെന്നു മലർപ്പൊടി വിററു പെ-
ണ്ണാടിനെ മേടിച്ചുകൊണ്ടുപോമിങ്ങു താൻ
സരസതൃണസലിലമിവ സതതമപി നൽകിടുന്താൻ
സാദരം തന്നാൽ പുലർത്തിക്കൊണ്ടീട്ടവൻ.
സംവത്സരത്തിലീരണ്ടു ശിശുക്കളെ-
സ്സംഭവിപ്പിക്കുമപ്പെണ്ണാടുമിങ്ങനെ;
ആട്ടിൻകിടാങ്ങളെ വിററു പശുവിനെ-
പ്പാട്ടിൽ നമുക്കൊന്നു മേടിക്കണം ദ്രുതം,
പശുവിനൊരു ശിശു ഭവതി, ശിശുവിനശിശുക്കളും
പാരാതെ നാലഞ്ചുകാളക്കിടാങ്ങളും.
അങ്ങനെ വന്നാൽ കൃഷി തുടങ്ങാനുള്ള
സംഗതിവന്നു ഭവിക്കും നമുക്കിനി;
നല്ല കണ്ടത്തിൽ കൃഷിചെയ്തുകൊണ്ടു താൻ
നെല്ലും വളരെ സമ്പാദിച്ചനന്തരം,
ഇരവുപകലധികതരസുഖമൊടു വസിക്കയും
ഇല്ലവും പുത്തനായിപ്പണിയിക്കയും;
നല്ലോരു പെണ്ണിനെ വേളി കഴിക്കയും,
ഇല്ലത്തു മെല്ലെക്കുടിവച്ചുകൊൾകയും,
അപ്രകാരം രമിക്കുംവിധൌ ഭാര്യയ്ക്കു
ഗർഭമുണ്ടാകും പ്രസവിക്കുമുണ്ണിയേ;
സുതനുടയ ജനനമതിലുൾക്കരമവന്നു താൻ
സോദരന്മാരെയും ചേർത്തിട്ടുകൊള്ളുവൻ.
കൊച്ചുണ്ണിയെ നോക്കാതെ മാതാവു
കൈ പകർപ്പാനതു പൊയ്ക്കളഞ്ഞാകിൽ താൻ
കോപിച്ചു കോൽകൊണ്ടു താഡനം കൂട്ടുവൻ
ഗോശാലയിൽ ചെന്നകത്തു പുക്കീടിവൻ.

പൊണ്ണനീവണ്ണം മനോരഥം ചിന്തിച്ചു
മണ്ടുകൊണ്ടൊന്നങ്ങടിച്ചു കുംഭോദരെ,
മൺകുടംപൊട്ടിത്തകൎന്ന മലൎപ്പൊടി
മണ്ണിലും തന്നുടെ കണ്ണിലും മൂക്കിലും
അടിമുടികൾ മുഴുവനഥ വെളുവെളെയണിഞ്ഞുകൊ-
ണ്ടങ്ങനെ ചെന്നു ഗൃഹംപൂക്കു മാണവൻ.

(പഞ്ചതന്ത്രം)

---

## XXIII

## കൊച്ചിരാജ്യത്തെ നെൽകൃഷി

ഈ രാജ്യത്തെ പ്രധാനകൃഷി നെല്ലുതന്നെയാകുന്നു; ഇവിടെ വേറെയുള്ള ഭക്ഷണധാന്യങ്ങൾ ഒന്നുംതന്നെ പറയത്തക്കവണ്ണം കൃഷി ചെയ്യുന്നില്ല. ജനങ്ങളെല്ലാവരും ധാന്യന്നം കൊണ്ടുതന്നെയാണുപജീവിക്കുന്നതും. പലതരത്തിലുമുള്ള നെല്ലുകൾ ഉണ്ടാകാറുണ്ട്. അല്പം ചില സമ്പ്രദായഭേദങ്ങളോടുകൂടിയാണ് അവയെ ഒരോരു ദിക്കുകളിൽ കൃഷി ചെയ്തുവരുന്നതു. വിളവു കിട്ടുന്നതു കാലാകാലങ്ങളിൽ മഴ പെയ്യുന്നതിന്റെ അവസ്ഥപോലെയായിരിക്കും. മഴ കുറവുള്ള ദിക്കുകളിലൊക്കെത്തന്നെ സൗകൎയ്യമായിട്ടില്ലാത്ത ചിറ്റൂർ താലൂക്കിൽ മാത്രമേ മഴവെള്ളത്തിന്റെ പോരായ്മ തീൎക്കുന്നതിനുവേണ്ടി പുഴവെള്ളം തിരിച്ചുകൊണ്ടുപോകുന്നതിനു വിസ്തരിച്ചിട്ടുള്ള പണിത്തരങ്ങൾ ചെയ്തിട്ടുള്ളു.

### ഇരുപ്പൂനിലങ്ങൾ.

ഏറ്റവും വിലപിടിച്ചതും എല്ലാററിലുമധികമാവശ്യപ്പെടുന്നതും ആയ ഭൂമി ഇരുപ്പൂനിലങ്ങളാകുന്നു. കൽപ്രദേ

ദേശങ്ങളുടെ കിഴക്കെ ഭാഗത്തുള്ള കുന്നിൻ ചെരിവുകളിലും മലവാരങ്ങളിലും ചിറ്റൂർ താലൂക്കിലും ആണ് അവ മുഖ്യമായി കാണപ്പെടുന്നതു്. ഏകദേശം മേടമാസത്തിന്റെ ആരംഭത്തോടുകൂടി (ഏകദേശം മേടം 15-ാംനു-യോടുകൂടി) ആദ്യത്തെ വിളവിറക്കിത്തുടങ്ങുന്നു. ആ കാലത്തു് കാലവർഷത്തിന്നു മുമ്പായിട്ടുണ്ടാവുന്ന ഇടിവെട്ടോടുകൂടിയ ഇടമഴകളെക്കൊണ്ടു ഭൂമിയെല്ലാം കുതിർന്നിരിക്കുന്നതാണ്. അപ്പോൾ കണ്ടങ്ങൾ ഉഴുതുപൊടിച്ചു നിരത്തുകയോ അല്ലെങ്കിൽ നല്ലവണ്ണം ഉഴുതു അമർക്കുകയോ ചെയ്യുകയും വർഷത്തിന്നു മുമ്പോ പിമ്പോ ആയി വിത്തു വിതക്കുകയും ചെയ്യുന്നു. വിതച്ചിട്ടുള്ള വിത്തിന്റെ തരഭേദംപോലെ സെപ്തമ്പർ മാസത്തിന്റെ ആദിയിലോ അവസാനത്തിലോ (ചിങ്ങം 15-ാംനു-ക്കൊ കന്നി 15-ാംനു-ക്കൊ) ആണ് വിളവു കൊയ്തെടുക്കുന്നതു്. ഈ വിളവിന്നു കന്നിവിളവ് എന്നാണ് സാധാരണ പറഞ്ഞുവരുന്നതു്; എന്തെന്നാൽ പ്രായേണ ആ മാസത്തിലാണ് അതു കൊയ്തെടുക്കാറുള്ളതു്. അപ്രകാരംതന്നെ മകരത്തിൽ (ജനവരി ഫെബ്രുവരി മാസങ്ങളിൽ) കൊയ്യുന്ന രണ്ടാം വിളവ് മകരവിളവു എന്നും പറഞ്ഞുവരുന്നു. കന്നിവിളവു കൊയ്തെടുത്ത ഉടനെതന്നെ രണ്ടാം വിളവിന്നായി നിലങ്ങളെല്ലാം പണികഴിപ്പിച്ചൊരുക്കുന്നു. ഈ സമയത്ത് ആദ്യത്തെ വിളവിന്നുള്ളതിനേക്കാൾ അധികം വളം നിലത്തിൽ ചേർക്കാറുണ്ടു്. വിതക്കുന്നതിന്നു പകരം ഞാറ്റുപാട്ടികളിൽ പാകി നിർത്തീട്ടുള്ള ഞാറുകളെ ഒക്ടോബർ മാസാരംഭത്തിലായി (കന്നി ഒടുവിലായി) വലിച്ചു നടുകയാണ് പതിവു്. ഇങ്ങിനെ ആ രണ്ടു വിളവുകളും കാലവർഷത്തിൽ പെയ്യുന്ന മഴയുടെ സമൃദ്ധിയേയും തുലാവർഷത്തിലെ മഴയുടെ കാലോചിതമായ പെയ്ത്തിനേയും ആശ്രയിച്ചാണിരിക്കുന്നതു്. മഴ—വിശേഷിച്ചും കാലവർഷത്തിൽ പെയ്യുന്നതു—അധികമാകുന്നുവെങ്കിൽ വെള്ളപ്പൊക്കംകൊണ്ടു ആദ്യത്തെ വിളവു നശിച്ചുപോകുവാനെളുപ്പമാകുന്നു. തുലാവർഷം അമാന്തമാകു

ന്നതായാൽ രണ്ടാം വിളവിന്നു ഉണക്കവും വന്നുകൂടും. ഇരുപ്പൂനിലങ്ങളെ ജനുവരി മുതൽ മെയ്മാസംവരെ സാമാന്യേന തരിശിട്ടുവരുന്നു. എന്നാൽ അങ്ങുമിങ്ങും അപൂർവം ചില കുളങ്ങളിൽനിന്നും, കിണറുകളിൽനിന്നും, പുഴകളിൽനിന്നും തേവിത്തിരിച്ചുകൊണ്ടു പുഞ്ച എന്നു പേരായ മൂന്നാമതൊരു വിളവുകൂടി എടുക്കാറുണ്ടു്. ഈ തരം കൃഷിക്കുള്ള ചിലവു വളരെ അധികമാണ് എന്നുമാത്രമല്ല മൂന്നാം വിളവെടുക്കുന്നതുകൊണ്ടു നിലത്തിന്റെ വളക്കൂറു കുറഞ്ഞുപോവുകയും ചെയ്യുന്നു. പുഞ്ചകൃഷിയുടെ മുഖ്യ ഉദ്ദേശ്യം ലാഭത്തിനേക്കാൾ കൃഷിപ്പണിക്കാർക്കു വേലയുണ്ടാക്കിക്കൊടുക്കുക എന്നതാകുന്നു.

## ഒരുപ്പൂനിലങ്ങൾ.

ഒരുപ്പൂനിലങ്ങളുടെയും ഇരുപ്പൂനിലങ്ങളുടെയും കൃഷിക്ക പല ഭേദഗതികളും ഉണ്ടു്. രണ്ടുവർഷങ്ങളുടെയും ഇടയ്ക്കുള്ള തോർച്ചകാലത്തു ചില നിലങ്ങൾ സ്ഥാനഭേദം നിമിത്തം ഉണക്കം തട്ടത്തക്ക സ്ഥിതിയിലാണു് കിടക്കുന്നതു്. എന്നാൽ വേറെ ചിലതു്, വളരെ താണപ്രദേശങ്ങളിൽ കിടക്കുകയാൽ, വർഷകാലത്തിൽ പലപ്പോഴും മുങ്ങിപ്പോകത്തക്ക നിലയിലുമാകുന്നു. രണ്ടുതരം നിലങ്ങളിൽനിന്നും ഒരു വിളവുമാത്രം എടുക്കുവാനേ തരമുള്ളു. ഇവയിൽ വിരിപ്പു നിലങ്ങൾ എന്നു പറയുന്ന ആദ്യത്തെ നിലങ്ങളിൽനിന്നു കന്നിവിളയും, മുണ്ടകനിലങ്ങൾ എന്നു പറഞ്ഞുവരുന്ന മറ്റെ തരത്തിൽനിന്നു മകരവിളയും എടുക്കുന്നു. വിതയ്ക്കുന്ന കാലവും കൊയ്യുന്ന കാലവും കൃഷിചെയ്യുന്ന രീതിയും എല്ലാം ഇരുപ്പൂനിലങ്ങളിലുള്ള അതാതു വിളകളെ അനുസരിച്ചുതന്നെയാകുന്നു. കട്ടാടൻ നിലം എന്നു പറഞ്ഞുവരുന്ന മറ്റൊരുതരം ഒരുപ്പൂ ഭൂമിയുണ്ടു്. ചളിപ്രധാനങ്ങളാകയാലും താണ പ്രദേശങ്ങളിൽ കിടക്കുന്നവയാകയാലും വർഷകാലം പിറന്നാൽ ഉടനെതന്നെ ഈവക നിലങ്ങളിൽ വെള്ളം നിറഞ്ഞുപോകുന്നു;

അതിനാൽ മേൽപറഞ്ഞ സാധാരണ രണ്ടു വിളവുകൾക്കുപ
കരം വൈലാത്തു് അല്ലെങ്കിൽ കട്ടാടൻ എന്ന വളരെ മൂപ്പു
ള്ള വിത്തുകളാണു് കൃഷിചെയ്യപ്പെടുന്നതു്. ഈ കൃഷിയിൽ
ഏപ്രിൽ മാസത്തിൽ (മേടത്തിൽ) വിത്തു വിതയ്ക്കുകയും ജ
നുവരിയിൽ (ധനുമകരം) കൊയ്ത്തുകഴിക്കുകയും ചെയ്യുന്നു. ഇ
വ കൂടാതെ പ്രധാനപ്പെട്ട വേറെ രണ്ടുതരം കൃഷിനിലങ്ങളും
കൂടിയുണ്ടു്. അവയെപ്പററി പ്രത്യേകം പറയേണ്ടിയിരിക്കുന്നു.
അവ തൃശ്ശിവപേരൂർ, മുകുന്ദപുരം, തലപ്പിള്ളി എന്നീ താലൂ
ക്കുകളിലുള്ള കോൾനിലങ്ങളും കൊടുങ്ങല്ലൂർ, കൊച്ചി, എ
റണാകുളം എന്നിവയിലുള്ള കരി, പുളി, ചാലു് എന്ന നില
ങ്ങളും ആകുന്നു. ഈ രണ്ടുവക നിലങ്ങൾക്കും ഉഴവോ വ
ളം ചേർക്കലോ ആവശ്യമില്ല എന്നതാണു് അവയ്ക്കു സാമാന്യ
മായിട്ടൊരു സ്വഭാവമുള്ളതു്.

## കോൾനിലങ്ങൾ.

കോൾനിലങ്ങൾ വാസ്തവത്തിൽ മുൻവിവരിച്ചിട്ടുള്ള
ശുദ്ധജലമുള്ള കായലുകളാകുന്നു. അവ ഈ രാജ്യത്തെ ഏററ
വും വിലപിടിച്ചതായ സ്വത്തുക്കളിൽ ഒന്നാകുന്നു. അവ
യിൽവെച്ചു് ഏററവും പ്രധാനമായിട്ടുള്ളതു് ഏനാമാക്കൽ-
തൃശ്ശിവപേരൂർ കായലാണു്. അതിന്നു് ൧൩,൦൦൦ അധി
കം ഏക്കർ വിസ്താരമുണ്ടു്. അതിൽ ഏകദേശം ൧,൫൦൦ ഏ
ക്കർസ്ഥലം ബ്രിട്ടീഷ് മലബാറിൽ ചേർന്നതും ശേഷമുള്ളതെല്ലാം
കൊച്ചിശ്ശീമയിൽ പെട്ടതുമാകുന്നു. ഇതിനെപ്പററി മിസ്റ്റർ
ലോഗൻ ഇങ്ങിനെ പറയുന്നു: "വെള്ളം വററിച്ചു കൃഷിചെ
യ്യേണ്ട കാര്യത്തിൽ പ്രകൃത്യാ ഉള്ള ശക്തികൾക്കെതിരായി
ചെയ്യേണ്ടിവരുന്ന സാമാന്യത്തിലധികം ക്ലേശത്തോടുകൂടിയ
മനുഷ്യപ്രയത്നം മാത്രം നോക്കിയാൽതന്നെ ഈ കായലിനെ
പ്പററി പ്രത്യേകം പറയുന്നതിന്നുള്ള വകയുണ്ടു്. ഒരു കൊ
ല്ലത്തിൽ പൊങ്ങുന്ന വെള്ളം ഇറങ്ങീട്ടു പിന്നത്തെ വർഷം

ആരംഭിക്കുന്നതുവരെയുള്ള കാലം ഒരു വിളവു കൊയ്തെടുത്തു് നെല്ലു് അറയിലാക്കുന്നതിനു വളരെ കഷ്ടിയാകുന്നു. എന്നാ മാക്കൽ ഒരു കൽകെട്ടുകൊണ്ടു് ഏററിറക്കങ്ങൾ കൊള്ളാതെ സൂക്ഷിക്കപ്പെട്ടിട്ടുള്ള അതിലെ വെള്ളം, മഴ അവസാനിക്കുന്നതോടുകൂടി, ചക്രംവെച്ചു രാവും പകലും ഇടമുറിയാതെ ചവിട്ടി വററിക്കുന്നു. ഇയ്യിടയിലായി ആവിയന്ത്രങ്ങളെക്കൊണ്ടു വേലചെയ്യുന്ന പമ്പുകളും വെള്ളം വററിക്കുവാൻ സാധാരണയായി ഉപയോഗിച്ചുതുടങ്ങീട്ടുണ്ടു്. ആ ആവിയന്ത്രങ്ങളിൽനിന്നു പുറപ്പെടുന്ന തീയ്യ് കൂരിരുട്ടായ രാത്രി സമയങ്ങളിൽ പരപ്പായിക്കിടക്കുന്ന വെള്ളത്തിൽകൂടി ദീപ്തതയോടെ പ്രകാശിക്കുന്നു; എങ്കിലും വേല നടക്കുന്ന സമയത്തെല്ലാം ഉണ്ടായിക്കൊണ്ടേയിരിക്കുന്ന യന്ത്രങ്ങളുടെ ഏറ്ചച്ച ശബ്ദവും കുലുക്കവും അപ്രകാരമുള്ള (ദീപ്തതാ)ഭംഗിയെ ഇല്ലാതാക്കുകയും ചെയ്യുന്നു. ഈ വിധം വെള്ളം വററിച്ചിട്ടുള്ള ഭൂമിയാസകലവും, കററി തറച്ചു പെല* മാതിരി ചളി കുത്തിനിറച്ചിട്ടുള്ള വരമ്പുകളെക്കൊണ്ടു നല്ലവണ്ണം രക്ഷിക്കപ്പെടുന്നു. അവകനിലങ്ങളിൽ പിന്നെ നല്ല പുഷ്ടിയുള്ള ഞാറുകൾ വലിച്ചു നടുന്നു. * പല പടവുകളായി കിടക്കുന്ന കോൾനിലങ്ങളുടെ ഇടയിലെല്ലാം ചാലുകൾ ഉണ്ടു്. ഈ ചാലുകളിലേക്കാണു് നിലത്തിൽനിന്നുള്ള വെള്ളം ചാമ്പിക്കയറുന്നതു്. ഇടയ്യു ചാലുകളുള്ളതിനാൽ അതാതു നിലങ്ങളെ പോയി പരിശോധിക്കുന്നതിനു തോണികൾ വേണ്ടിവരുന്നു, നിലങ്ങൾ ചാലുകളിലെ വെള്ളമാനത്തിൽനിന്നു മൂന്നോ നാലോ അടി

---

* തവിടിച്ചിരാന്തയുടെ പുളിങ്കുരുപ്പൊടിയും ചോറപ്പുല്ലും മുളവാരിയും കൂടി തട്ടിക്കപ്പാല നിലത്തിൽ കെട്ടിയുണ്ടാക്കുന്നതിനാണു് പെല എന്നു കോൾകൃഷിക്കാർ പറഞ്ഞുവരുന്നതു്. (പരിഭാഷകൻ.)

* കോൾനിലങ്ങളിൽ സാധാരണയായിട്ടു വിത്തു വിതയ്ക്കുകയാണു് പതിവു്. അധികം വെള്ളം നിൽക്കുന്ന ചതുപ്പായ സ്ഥലങ്ങളിൽ മാത്രമേ ഞാറിട്ടു നടാറുള്ളൂ. (പരിഭാഷകൻ.)

താഴെയായുമിരിക്കും. വേനൽക്കാലത്തു് ഈ കായലാസകലം തട്ടിത്തകൎത്തുപിടിച്ചിരിക്കുന്ന നെല്ലുകളെക്കൊണ്ടു് ഏററവും മനോഹരമായിരിക്കുന്ന ഒരു പച്ചപ്പരപ്പായി കാണുന്നതാണു്. അതുകൊണ്ടു നോക്കുന്ന നയനാനന്ദം, അസംഖ്യം കൊക്കുകളുടേയും മററു ജലപക്ഷികളുടേയും തൂവെള്ളയായ ചിറകുകളുടെ നിറഭേദംകൊണ്ടു ഒന്നുകൂടി വൎദ്ധിച്ചുവരികയും ചെയ്യുന്നു; എന്തെന്നാൽ അക്കാലത്തു തീററ ധാരാളമുള്ള ആ പ്രദേശങ്ങളിൽ അതിഥിപക്ഷികൾ കൂട്ടത്തോടെവന്നു സുഖമായി ഭക്ഷണം കഴിച്ചാനന്ദിച്ചു പറന്നു നടക്കുന്നതു കാണാം. കാലവൎഷസൂചകമായ 'ഏപ്രിൽ'മാസത്തിൽ ഉണ്ടാകുന്നഇടിവെട്ടോടുകൂടിയ കടുമഴതുടങ്ങുന്നതോടുകൂടി സാവധാനത്തിലുണ്ടാകുന്ന വെള്ളപ്പൊക്കമായിട്ടു യുദ്ധം പിന്നേയുമാരംഭിക്കുന്നു. കോളെല്ലാംമുങ്ങിപ്പോകുമോ എന്നുള്ള ഭയം സൎവ്വത്ര വ്യാപിക്കുന്നു; ചക്രം ചവിട്ടിന്നായി മുളകൊണ്ടു നിൎത്തീട്ടുള്ള നിലകളുടെ ഇടയിൽകൂടിചക്രങ്ങളെല്ലാം ഉടനെ ചുററിത്തിരിയുന്നു. കാലംപോയിട്ടുള്ള കണ്ടങ്ങളിൽ വിളഞ്ഞു തുടങ്ങിയിരിക്കുന്ന തങ്ങളുടെപുഞ്ചകളെ വെള്ളപ്പൊക്കത്തിൽനിന്നു രക്ഷിക്കുന്നതിനുവേണ്ടി അനേകായിരം ജനങ്ങൾ — അസംഖ്യം ഉത്തമജാതി നായർ സ്ത്രീകളുംകൂടി — ഈ വക ചക്രങ്ങളിന്മേൽ കയറി ഇടമുറിയാതെ രാവും പകലും വേലചെയ്യുന്നതു കാണാം. കോൾ വരമ്പുകൾ മുറിഞ്ഞു വിളവെല്ലാം മുങ്ങിപ്പോവുക എന്നതു് ഒട്ടും അസാധാരണമല്ല. കുറെ അധികം ഭാഗം പലപ്പോഴും തോണികളിൽ ഇതുകൊണ്ടു കതിരുമാത്രംകൊയ്യേണ്ടതായിട്ടും വരുന്നു. എങ്കിലും അസാധാരണമായ ഈ ഉദ്യമത്തിന്റെ ഫലമായി കൃഷിക്കാൎക്കു സാമാന്യേന നല്ല വിളവു കിട്ടാറുണ്ടെന്നുതന്നെ പറയാം." * മുകുന്ദപുരത്തുള്ള മുരിയാട്ടു കാ

---

* "മലബാർ ഡിസ്ത്രിക്ട് മാനുവൽ" പേജ് 16 മിസ്റ്റർ ലോഗന്റെ കാലം കഴിഞ്ഞതിൽപിന്നെ ആവിയന്ത്രങ്ങളെക്കൊണ്ടു് വേലചെയ്യുന്ന പമ്പുകൾ വളരെ അധികം ഉപയോഗിച്ചുതുടങ്ങീട്ടുണ്ടു്.

യലും തലപ്പിള്ളിയിലുമുള്ള കാട്ടകമ്പാട്ടു കായലും ഇതേമാതിരി തന്നെ കൃഷിചെയ്തുവരുന്നു; പക്ഷെ വലിപ്പത്തിൽ അവ മറേറതിനേക്കാൾ വളരെ ചെറിയതാകുന്നു.

## കരിനിലം, പുളിനിലം, ചാലുനിലം.

കരി, പുളി, ചാലു് എന്നീ നിലങ്ങൾ കടലോരത്തുള്ള മണൽപ്രദേശങ്ങളുടേയും ആഴം കുറഞ്ഞ കായലുകളുടെ വക്കത്തുള്ള തെങ്ങിൻതോട്ടങ്ങളുടേയും ഇടയിലായി കിടക്കുന്ന ചളിപ്രധാനമായ ഭൂമിയാകുന്നു. ഈ ഭൂമി, കൊച്ചി, കണയന്നൂർ, കൊടുങ്ങല്ലൂർ, മുകുന്ദപുരം എന്നീ താലൂക്കുകളിൽ നെൽകൃഷിക്കായിട്ടുപയോഗപ്പെടുത്തിവരുന്നു. ആ മണ്ണിൽ ഉപ്പുരസത്തോടുകൂടിയ പദാർത്ഥങ്ങൾ ധാരാളമായി കലർന്നിരിക്കുന്നു; ആ വക നിലങ്ങളിൽ ഉപ്പുവെള്ളം കടക്കുകയും ചെയ്യും. അതിനാൽ വർഷകാലത്തു മാത്രമേ അവയിൽനിന്നു വിളവെടുക്കുവാൻ തരമുള്ളു; ആ സമയം ശുദ്ധജലത്തിന്റെ ആധിക്യംകൊണ്ടു് മണ്ണിൽ ഉപ്പുരസത്തിന്റെ ശക്തി കുറഞ്ഞുപോകുന്നു. ആദ്യംതന്നെ നിലങ്ങളിൽനിന്നു് ഉപ്പുവെള്ളമെല്ലാം വാററിക്കളയുകയും പിന്നേയും അതു കടക്കാതിരിക്കുന്നതിന്നു ചുററും ചിറ കെട്ടിയുറപ്പിക്കുകയും ചെയ്യുന്നു. അതിന്റെശേഷം നീളമുള്ള തായകളോടുകൂടിയ തൂമ്പാകൾകൊണ്ടു് ഭൂമിയെല്ലാം കിളച്ചു് അരയടിച്ചുററും രണ്ടടിപൊക്കവും ഉള്ള കണ്ണികൾ നിരത്തി കൂട്ടുകയും വർഷം പിറക്കുന്നതിന്നു കുറച്ചുമുമ്പായി ആ കണ്ണികളിന്മേൽ വിത്തു വിതയ്ക്കുകയും ചെയ്യുന്നു. ഞാറു് ഏകദേശം ആറിഞ്ചു് ഉയരുമ്പോൾ അതു തൂമ്പ കൊണ്ടുതന്നെ കൊത്തിയെടുത്തു ചുററും എറിയുകയും കണ്ണികളെയെല്ലാം ഉടച്ചുനിരത്തി കണ്ടമാസകലം ഒരേ സമമാക്കുകയും ചെയ്യും. ഈ നിലങ്ങളിൽ കൃഷിചെയ്തുവരുന്ന നെല്ലിന്നു് പൊക്കാളി എന്നാണു് പേരുപറയുക. അതു കൊച്ചിരാജ്യത്തുണ്ടാകുന്ന മറെറല്ലാതരം നെല്ലിനെക്കാളും വലിപ്പമു

ള്ളതാകുന്നു. അതു വിളയുന്നതിന്നു വളരെക്കാലം വേണം. സാധാരണയായി ഒക്ടോബർ മാസത്തിൽ മാത്രമെ അതു കൊയ്യുവാൻ കഴികയുള്ളു. ഉപ്പു കടന്നിട്ടോ അല്ലെങ്കിൽ അതിവർഷംകൊണ്ടുള്ള വെള്ളപ്പൊക്കംകൊണ്ടോ—രണ്ടും പലപ്പോഴും സംഭവിക്കാറുണ്ടു്—വിളവിന്നു ദോഷം പററിയില്ലായെങ്കിൽ സമൃദ്ധിയായിട്ടുള്ള കൊയ്ത്തുറപ്പിക്കാവുന്നതാണ്; എന്തെന്നാൽ നിലം സ്വഭാവേന വളരെ വളക്കൂറുള്ളതാകുന്നു. അതിൽ ഉഴവോ വളം ചേർക്കലോ ആവശ്യമില്ല; കൃഷിക്കുള്ള ചിലവും വളരെക്കുറയും. ചാവുനിലങ്ങൾ എന്നതു് കടപ്പുറസമീപമുള്ള ആഴംകുറഞ്ഞ കായലുകളുടെ ചില ഭാഗങ്ങൾ മാത്രമാകുന്നു. ഇതേ മാതിരിതന്നെയാണ് ഒരുവയും കൃഷിചെയ്യുന്നതു്. പക്ഷെ കിഴപ്പുകൊണ്ടു് ഒരുവയ്ക്കു വെള്ളപ്പൊക്കംകൊണ്ടുള്ള ദോഷം അധികം പററുന്നതാണ്.

## അസ്ഥിരമായ കൃഷി.

മോടൻ, പൊനംവക എന്നിവയാണ് കൊച്ചിരാജ്യത്തുള്ള അസ്ഥിരവിളവുകളിൽ പ്രധാനമായിട്ടുള്ളവ. മോടൻ പൊക്കം കുറഞ്ഞ കുന്നുകളിന്മേലാണ് കൃഷി ചെയ്യാറുള്ളതു്; മുകുന്ദപുരം, തൃശ്ശിവപേരൂർ, തലപ്പിള്ളി എന്നീ താലൂക്കുകളിൽ അതു അതിധാരാളവുമാകുന്നു. ഒക്ടോബർ മാസത്തിന്റേയും ഏപ്രിൽമാസത്തിന്റേയും (തുലാമാസത്തിന്റേയും മേടമാസത്തിന്റേയും) ഇടയ്ക്കു ഭൂമിയാസകലം പത്തോ പന്ത്രണ്ടോ പ്രാവശ്യം ഉഴുതുമറിക്കുന്നു. കാലവർഷത്തിന്നു മുമ്പുണ്ടാകുന്ന ചില ഇടമഴകളെക്കൊണ്ടു ഭൂമിക്ക് കുതിർമ്മതട്ടിത്തുടങ്ങുമ്പോൾ വിത്തു കഴിക്കയും ചാണകപ്പൊടിയും വെണ്ണീറും അതോടുകൂടിത്തന്നെ വിതറുകയും ചെയ്യുന്നു. കന്നിമാസമാദ്യമാണ് അതു കൊയ്യുക പതിവു്. വർഷം നന്നായാൽ സാധാരണയായി നല്ല വിളവും കിട്ടാറുണ്ടു്. കൊയ്ത്തുകഴിഞ്ഞതിന്റെ ശേഷം ഭൂമിക്കു കുതിർമ്മയുണ്ടെന്നു കണ്ടാൽ എള്ളോ

മുതിരയോ വിതച്ചെടുക്കാറുണ്ടു്. പിന്നെ, മണ്ണിന്റെ ഗുണം പോലെ രണ്ടോ മൂന്നോ കൊല്ലം ആ ഭൂമി തരിശിടുകയും ചെയ്യുന്നു. പൊരുവാക പുന്നെല്ലു് മലമ്പ്രദേശത്തു പലേടങ്ങളിലായി മാറി മാറി കൃഷി ചെയ്തുവരുന്നു. ആ വക ഭൂമികളിലുള്ള കാടും മുടിലും ആദ്യംതന്നെ വെട്ടിച്ചുടുന്നു. മേടമാസത്തിലാണു് വിതയ്ക്കുന്നതു്. കന്നിമാസമാദ്യം കൊയ്തെടുക്കുകയും ചെയ്യുന്നു. പുത്തനായിരിക്കുന്ന ആ മണ്ണിൽ വളം സമൃദ്ധിയായിട്ടുള്ളതിനാൽ ആ വിളവിനെ കളവന്നു മൂടാതെയും കാട്ടുജന്തുക്കൾ നശിപ്പിക്കാതെയും സൂക്ഷിക്കുന്നതായാൽ അനവധി നെല്ലു സാധാരണയായിട്ടുണ്ടാകാറുണ്ടു്. ഒരു കാലത്തു് അതിസാധാരണയായിരുന്ന ഈ കൃഷി കാട്ടുമലകളുടെ വളർച്ചയ്ക്കു ദോഷം തട്ടുന്നുവെന്ന കാരണത്താൽ ഇപ്പോൾ വിരോധിക്കപ്പെട്ടിരിക്കുന്നു.

---

## XXIV

## പിതൃഭക്തി

---

ശ്രീരാമദേവനും ചോദിച്ചിതന്നേരം
"കാരണമെന്തോന്നു താതദുഃഖത്തിനു?
നേരെ പറവിനറിഞ്ഞവ"രെന്നതു
നേരം പറഞ്ഞിതു കേകയപുത്രിയും.
"കാരണം താതദുഃഖത്തിനു നീതന്നെ;
പാരിൽസ്വപുത്രദുഃഖം ബഹുലമല്ലോ നൃണാം.
ചേതസി നീ നിരുപിക്കിലെളുതിനി-
ത്താതന്നു ദുഃഖനിവൃത്തിവരുവാനും.
ഭർത്തൃദുഃഖോപശാന്തിക്കിങ്ങിതുപായം

കർത്തവ്യമായൊരുകർമ്മമെന്നോർത്തും.
സത്യവാദിശ്രേഷ്ഠനായ പിതാവിനെ
സത്യപ്രതിജ്ഞനാക്കീടുകനീയത്രെ
ചിത്താഹിതം നൃപതീന്ദ്രനിർണ്ണയം
പുത്രരിൽജ്യേഷ്ഠനാകുന്നതുനീയല്ലോ.
രണ്ടുവരംമമ ദത്തമായിട്ടന്നു
പണ്ടുനിൻതാതനാൽസന്തുഷ്ടചേതസാ,
നിന്നാലസാദ്ധ്യമായുള്ളൊന്നുരണ്ടു.
മിന്നതംമന്നനെന്നർത്ഥിക്കയുംചെയ്തേൻ.
നിന്നോടതുപറഞ്ഞീടുവാൻനാണിച്ചു
ചിന്നനായ്നിന്നുതാതനറികനീ.
സത്യപാശേനസംബദ്ധനാംതാതനെ
സത്വരംരക്ഷിപ്പതിന്നയോഗ്യൻഭവാൻ.
പുന്നാമമാകുംനരകത്തിൽനിന്നുടൻ
തന്നുടെതാതനെത്രാണനംചെയ്കയാൽ
പുത്രനെന്നുള്ളശബ്ദംവിധിച്ചതെ-
പത്രസമുദ്ഭവനെന്നുമറികനീ."
മാതൃവചനശ്രവണാദിതനായ
മേദിനീപാലകമാരനാംരാമനും
ഏറ്റവുമേററംവ്യഥിതനായ്‌ചൊല്ലിനാർ.
"ഇത്രയെല്ലാംപറയേണമോമാതാവേ!
താതാർത്ഥമായിട്ടുജീവനെത്തന്നെയും
മാതാവുതന്നെയും സീതയെത്തന്നെയും
ഞാനുപേക്ഷിപ്പതിനില്ലസംശയം
മാനസേഖേദമതിന്നിനിക്കില്ലേതും.
രാജ്യമെന്നാകിലുംതാതൻനിയോഗിക്കിൽ
ത്യാജ്യമെന്നാലെന്നറികനീമാതാവേ!
ലക്ഷ്മണൻതന്നെത്യജിക്കെന്നുചൊൽകിലും
തൽക്ഷണംഞാനുപേക്ഷിപ്പനറികനീ.
പാവകൻതങ്കൽപതിക്കെന്നതെങ്കിലു-

മേവംവിഷംകുടിക്കേണമെന്നാകിലും
താതൻനിയോഗിക്കിലേതുമേസംശയം
ചേതസിചേരില്ലെനിക്കെന്നറികന.
താതകാൎയ്യമനോജ്ഞമല്പമെന്നാകിലും
മോദേനചെയ്യുന്നനന്ദനനുത്തമൻ;
പിതൃനിയുക്തനായിട്ടുചെയ്യുന്നവൻ
മദ്ധ്യമനായുള്ളപുത്രനറിഞ്ഞാലും,
ഉക്തമെന്നാകിലുമിക്കാൎയ്യമെന്നാലെ
കൎത്തവ്യമല്ലെന്നുവച്ചുടക്കുന്നവൻ,
പിതൃമലമെന്നുചൊല്ലുന്നുസജ്ജന-
മിതരമെല്ലാംപരിജ്ഞാതംമയാധുനാ.
ആകയാൽ താതനിയോഗമനുഷ്ഠിപ്പാ-
നാകുമതെല്ലുമെനിക്കില്ലനിൎണ്ണയം.
സത്യംകരോമ്യഹം സത്യംകരോമ്യഹം
സത്യംമയോക്തമറിച്ചുചെയ്യേണമോ.”
രാമപ്രതിജ്ഞകേട്ടോരുകൈകേയിയും
രാമനോടാശുചൊല്ലിനാളാദരാൽ.
“താതൻനിനക്കഭിഷേകാൎത്ഥമായുട-
നാദരാൽസംഭരിച്ചോരുസംഭാരങ്ങൾ
കൊണ്ടഭിഷേകംഭരതനെചെയ്യണം
രണ്ടാംവരംപിന്നെയൊന്നുണ്ടുവേണ്ടുന്നു.
നീപതിന്നാലുസംവത്സരംകാനനേ
താപസവേഷേണവാഴ്കയുംവേണം;
നിന്നോടതുനിയോഗിപ്പാൻമടിയുണ്ടു
മന്നവനിന്നതുദുഃഖമാകുന്നതും”
എന്നതുകേട്ടുശ്രീരാമനുംചൊല്ലിനാൻ
“ഇന്നതിനെന്തൊരുവൈഷമ്യമായതും,
ചെയ്കഭിഷേകംഭരതനെ ഞാനിനി
വൈകാതെപോവൻവനത്തിന്നുമാതാവേ!
എന്തതെന്നോടുചൊല്ലാഞ്ഞുപിതാവതു-

ചിന്തിച്ചുദുഃഖിപ്പതിന്നെന്തുകാരണം?
രാജ്യത്തെ രക്ഷിപ്പതിന്നു മതിയവൻ;
രാജ്യമുപേക്ഷിപ്പതിന്നു ഞാനും മതി,
ദണ്ഡകത്തു രാജ്യഭാരം വഹിപ്പതു;
ദണ്ഡകാവാസത്തിനേറ്റമെളുതല്ലൊ.
സ്നേഹമെന്നെക്കുറിച്ചേറുമെത്രയുമി-
ദ്രോഹമാത്രം ചെയ്കെന്നു വിധിക്കയാൽ.
ആകാശഗംഗയെപ്പാതാളലോകത്തു
വേധനംകൊണ്ടു ചനാക്കിയ ഭഗീരഥൻ
ഇച്ഛിവണ്ണമിപ്പിതൃക്കൾക്കു തൃപ്തവും
ഇഷ്ടനാക്കീടിനാൻ താതന്തന്നുടെ
യൌവനം നല്ലിളംതന്നെയും വാങ്ങി-
ട്ടിഷ്ടനായാൻ പിതൃപ്രസാദത്തിനാൽ.
അല്പമായുള്ളൊരു കാര്യം നിരൂപിച്ചു
മൽപിതാജ്ഞ ലംഘിപ്പതിനില്ലവകാശം."

അദ്ധ്യാത്മരാമായണം — തുഞ്ചത്തു എഴുത്തച്ഛൻ

—:*:—

## XXV

## കൊച്ചി രാജ്യത്തെ
## കൈത്തൊഴിലും കച്ചവടവും.

---

### അവയുടെ വിഭാഗം.

ഇന്ത്യയിൽ മറ്റുള്ള ദിക്കുകളിലെന്നപോലെ കൊച്ചിയിലും ജനങ്ങളുടെ മുഖ്യമായിട്ടുള്ള തൊഴിലും അവരുടെ ഉപജീവനത്തിന്നു പ്രധാനമായിട്ടുള്ള മാർഗ്ഗവും കൃഷിയാകുന്നു. എ

നാൽ ഈ രാജ്യത്തെ സംബന്ധിച്ചു മറ്റുള്ള രാജ്യങ്ങളിലെപ്പോ
ലെതന്നെ കൃഷി പ്രധാനമായിരിക്കുന്നില്ല. മദ്രാസ് സംസ്ഥാ
നത്തിൽ സാമാന്യേന നൂറ്റുക്ക് എഴുപതിലധികം ജനത്തോ
ളം കൃഷികൊണ്ടുപജീവനം കഴിക്കുന്നവരും നൂറ്റിൽ പതി
നെട്ടുവീതം ജനത്തോളം വേറെയുള്ള വ്യവസായങ്ങളെക്കൊ
ണ്ടുപജീവനം കഴിച്ചുവരുന്നവരും ആകുന്നു. എന്നാൽ കൊ
ച്ചിയിൽ നൂറ്റുക്കു ൩൫ വീതം ജനങ്ങൾ മാത്രമേ കൃഷികൊ
ണ്ടുപജീവനം കഴിച്ചുവരുന്നുള്ളു. ബാക്കിയുള്ള സംഖ്യയിൽ
നൂറ്റുക്കു ൬൫ വീതം ജനങ്ങൾ മറ്റുള്ള തൊഴിലുകളെക്കൊ
ണ്ടാണു നിത്യവൃത്തി കഴിച്ചുപോരുന്നതു്. തുല്യാവസ്ഥയി
ലിരിക്കുന്ന അയൽരാജ്യങ്ങളായ തിരുവിതാംകൂറിലും ബ്രിട്ടീഷു
മലബാറിലുംകൂടി കൃഷികൊണ്ടുപജീവനം കഴിക്കുന്നവർ ക്രമ
ത്തിൽ നൂറ്റുക്ക് അറുപതും അറുപത്തിരണ്ടും വീതമുണ്ടു്. അ
വിടങ്ങളിൽ ഇതരവ്യവസായങ്ങളെക്കൊണ്ടു കാലക്ഷേപം ചെ
യ്യുന്നവർ ക്രമത്തിൽ നൂറ്റുക്ക് ഇരുപത്തഞ്ചും ഇരുപത്തിനാ
ലും വീതവുമാകുന്നു. അയൽരാജ്യങ്ങളെ അപേക്ഷിച്ചു കൊ
ച്ചിരാജ്യത്തു് ഇതരവ്യവസായങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ജന
ങ്ങളുടെ സംഖ്യയ്ക്കുള്ള ഈ ആധിക്യം അവിടത്തെ ഭൂമി ഫല
വത്തല്ലാഞ്ഞിട്ടോ കൃഷിക്ക യോഗ്യമല്ലാഞ്ഞിട്ടോ അല്ല; അ
രാജ്യത്തിനു സ്വഭാവേന ചില മെച്ചങ്ങൾ ഉള്ളതുകൊണ്ടുമാ
ത്രമാകുന്നു. തന്നിമിത്തം ദക്ഷിണഇന്ത്യയിൽ മറ്റുള്ള ദിക്കു
കളിലേക്കാൾ കുറെ അധികം വീതം ജനങ്ങൾ കൃഷിവിട്ടു മ
റ്റുള്ള വ്യവസായങ്ങളിൽ പ്രവേശിച്ചിരിക്കുന്നു. കൊച്ചിയെ
സ്വരാജ്യമായി സ്വീകരിച്ചിട്ടുള്ള ഉദ്യമശാലികളായ ബോം
ബെക്കാരുടെ പ്രാബല്യവും ഉത്സാഹവും ഈ പ്രകാരമായിത്തീരു
ന്നതിനു വളരെ സഹായിച്ചിട്ടുണ്ടു്. ഈ രാജ്യത്തു് ആകെ
യുള്ള പുരുഷന്മാരിലും സ്ത്രീകളിലും ക്രമത്തിൽ നൂറ്റുക്ക് നാ
ല്പത്തേഴും മുപ്പത്തൊമ്പതും വീതം ആളുകൾ തങ്ങളുടെ ഉപജീ
വനത്തിന്നായിക്കൊണ്ടു വേലചെയ്യുന്നു. ശേഷമുള്ളവർ തൊ
ഴിലെടുക്കുന്നവരുടെ സഹായംകൊണ്ടാണു കഴിഞ്ഞുകൂടുന്നതു്.

എന്നാൽ മദ്രാസ് സംസ്ഥാനത്തു് ഒട്ടുക്ക വേലയെടുത്തുപജീവനംകഴിക്കുന്ന പുരുഷന്മാരുടേയും സ്ത്രീകളുടേയും സംഖ്യ ക്രമത്തിൽ ഏറക്കുറെ അമ്പതിനാലും നാല്പത്തിരണ്ടും വീതമാകുന്നു. അതിനാൽ കൊച്ചിരാജ്യത്തു ദക്ഷിണഇന്ത്യയിൽ മറ്റുള്ള ദിക്കുകളിലുള്ളതിനേക്കാൾ അധികം വീതം ബാലന്മാർക്കും വൃദ്ധന്മാർക്കും സ്വസ്ഥമായിരുന്നു കാലക്ഷേപം ചെയ്യുവാനുള്ള തരമുണ്ടു്.

## വ്യാവസായികമായിട്ടുള്ള തൊഴിലുകൾ.

വളരെ വിസ്താരത്തിൽ കിടക്കുന്ന കായലുകൾ, അനവധി തോടുകൾ, വിലപിടിച്ച മലംപ്രദേശങ്ങൾ, തെങ്ങിൻകൃഷിക്കുള്ള തരം എന്നിവയെല്ലാം മുഖ്യമായ സ്വഭാവേനയുള്ള മെച്ചങ്ങളുടെ കൂട്ടത്തിലുള്ളവയാകുന്നു. കായലുകളിലും തോടുകളിലും കൊച്ചിക്കരയിൽ വന്നടിക്കുന്ന സമുദ്രത്തിലും മത്സ്യങ്ങൾ ധാരാളമായിട്ടുണ്ടു്. അവ അസംഖ്യം മത്സ്യംപിടിത്തക്കാർക്കും മത്സ്യം ഉപ്പിട്ടുണക്കി ശേഖരിക്കുന്ന കൂട്ടർക്കും മത്സ്യക്കച്ചവടക്കാർക്കും തോണിക്കാർക്കും ജോലിയുണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നു. ൩൭,൦൦൦ ജനം ഈവക തൊഴിലുകളെക്കൊണ്ടു ഉപജീവനം കഴിച്ചുവരുന്നുണ്ടു്. അപ്രകാരംതന്നെ ഈ രാജ്യത്തിന്റെ കിഴക്കെ പകുതി ഭാഗമായ മലംപ്രദേശങ്ങൾ അസംഖ്യം മരംവെട്ടുകാർക്കും അറക്കക്കാർക്കും ആശാരിമാർക്കും വനദ്രവ്യങ്ങളെ ശേഖരിക്കുന്നവർക്കും ജോലിയുണ്ടാക്കിക്കൊടുക്കുന്നു. ഏകദേശം ൨൭,൦൦൦ ആളുകൾ ഈവക പ്രവൃത്തികളെക്കൊണ്ടും ഉപജീവനംകഴിച്ചുവരുന്നുണ്ടു്. എന്നാൽ അതിലേറെ മുഖ്യമായിട്ടുള്ളതും ധാരാളമായി നടത്തിവരുന്നതും ആയ വ്യവസായങ്ങൾ തെങ്ങിൽനിന്നു കിട്ടുന്ന പദാർത്ഥങ്ങളെ സംബന്ധിച്ചുള്ളവയാകുന്നു—കള്ളുചെത്തുക, ചക്കരയുണ്ടാക്കുക, ചാരായം കാച്ചുക, വെളിച്ചെണ്ണയാട്ടുക, കയറുപിരിക്കുക മുതലായവയാകുന്നു. സ്ത്രീകളും പുരുഷന്മാരുംകൂടി ഏകദേശം

൫൦,൦൦൦ ജനങ്ങളോളം ഈവക പ്രവൃത്തികളിൽ ഏൎപ്പെട്ടിരിക്കുന്നു. ഈ രാജ്യത്താനകമുള്ള ജനസംഖ്യയിൽ പത്തിലൊരു ഭാഗം ജനങ്ങൾക്ക് ഉപജീവനത്തിന്നുള്ള മാൎഗ്ഗവും അവയുണ്ടാക്കിക്കൊടുക്കുന്നു. കൊച്ചിരാജ്യത്തുള്ള ജനങ്ങൾക്കെല്ലാവൎക്കും വേണ്ട ഭക്ഷണധാന്യങ്ങൾ ഇവിടെ ഉണ്ടാകുന്നില്ല. എങ്കിലും തെങ്ങിൽനിന്നു കിട്ടുന്ന സാധനങ്ങളെക്കൊണ്ടുണ്ടാക്കുന്ന പദാൎത്ഥങ്ങളുടെ വിക്രയംകൊണ്ട് അന്യരാജ്യങ്ങളിൽനിന്ന് ആണ്ടുതോറും ഇങ്ങോട്ടു കൊണ്ടുവരുന്ന ധാന്യങ്ങളുടെ വിലകഴിച്ചു മിച്ചമുണ്ടാകുന്നുണ്ട്. വിവിധവ്യവസായങ്ങളെക്കൊണ്ടു കാലക്ഷേപം ചെയ്തുവരുന്നവരിൽ നൂറുക്കു നാല്പത്തഞ്ചുവീതം ജനങ്ങൾക്കു മാത്രമേ ശേഷമുള്ള എല്ലാ വ്യവസായങ്ങളും ഉപജീവനത്തിന്നു വഴിയുണ്ടാക്കിക്കൊടുക്കുന്നുള്ളു.

## നെയ്ത്ത്.

നെയ്ത്തുവേലകളിൽ പരുത്തിനൂൽകൊണ്ടുള്ള നെയ്ത്തു മാത്രമേ കൊച്ചിരാജ്യത്തു നടത്തിവരുന്നുള്ളു. ചാലിയർ, കൈക്കോളർ, ചേടർ എന്നിങ്ങിനെ പരമ്പരയായ നെയ്ത്തുകാരാണു മുഖ്യമായിട്ടു ചെയ്തുവരുന്നതും. ഈ കൂട്ടർ തൃശ്ശിവപേരൂരൊഴിച്ചു മറ്റെല്ലാ താലൂക്കുകളിലും ഉണ്ട്. ഏകദേശം ൨,൩൦൦ പുരുഷന്മാരും ൩൦൦ സ്ത്രീകളും ഈ ജോലിയിൽ ഏൎപ്പെട്ടിരിക്കുന്നു. ഈ നെയ്ത്തുകാരെല്ലാവരും സാധാരണ നാടൻനെയ്ത്തു യന്ത്രങ്ങളെ മാത്രമേ ഉപയോഗിക്കുന്നുള്ളു. ഫ്ളൈഷട്ടിൽ എന്ന യന്ത്രവിശേഷം കൂട്ടിയിണക്കീട്ടുള്ള നെയ്ത്തുയന്ത്രം ആരുംതന്നെ ഉപയോഗിക്കാറില്ല.

## ചകിരിപ്പണി.

ചകിരികൊണ്ടു കയറ്, ചവിട്ടി, കയറുപായ് മുതലായവയുണ്ടാക്കുക എന്നതു കൊച്ചിശ്ശീമയിൽ കടൽവക്കത്തും കായൽവക്കത്തും ഉള്ള പ്രദേശങ്ങളിലെ ഏററവും പ്രധാനമാ

യ വ്യവസായങ്ങളിൽ ഒന്നാകുന്നു. അതു പിന്നപ്പിന്നെ വൎദ്ധിച്ചുവരുന്ന ഒരു വ്യവസായവുമാകുന്നു. ൧൯൦൮-൯-ൽ പലതരത്തിലുമായി ൮൬ ലക്ഷം രൂപ വിലയ്ക്കുള്ള കയറു കൊച്ചിത്തുറമുഖത്തുനിന്നു കയററി അയച്ചിട്ടുണ്ട്. ൧൮൭൦-൧-ൽ ൩൬ ലക്ഷം രൂപ വിലയ്ക്കുള്ളതേ അയയ്ക്കുകയുണ്ടായുള്ളു. ഏകദേശം ൫,൦൦൦ പുരുഷന്മാരും ൨൦,൦൦൦ സ്ത്രീകളും ഈ തൊഴിലിൽ ഏൎപ്പെട്ടിരിക്കുന്നു. കൃഷിയൊഴിച്ചു ബാക്കിയുള്ള എല്ലാ തൊഴിലുകളിലേക്കാൾ ഇതിലാണു വളരെ അധികം സ്ത്രീകൾ ഏൎപ്പെട്ടുകാണുന്നതു്. ഈ വ്യവസായത്തിൽ പ്രവേശിച്ചിരിക്കുന്ന വേലക്കാരിൽ അധികഭാഗവും ഈഴവരാകുന്നു. ശേഷമുള്ളവർ ക്രിസ്ത്യാനികളും വാലന്മാരും കണക്കന്മാരും ആണു്. മടലു തല്ലി ചകിരിയാക്കുന്നതും കയറു പിരിക്കുന്നതും വളരെ ബുദ്ധിമുട്ടുള്ള പണിയാകുന്നു. ചകിരി മിക്കതും അതു തല്ലിയുണ്ടാക്കുന്നവർ തന്നെ കയ്യുകൊണ്ടു ചൂടിക്കയറാക്കിപ്പിരിക്കുന്നു. അവർ ആ ചൂടികൊണ്ടുപോയി മട്ടാഞ്ചേരിയിലുള്ള നാട്ടുകച്ചവടക്കാൎക്കു വില്ക്കുകയും ചെയ്യുന്നു. ആ കച്ചവടക്കാർ പിന്നെ യൂറോപ്യൻകച്ചവടക്കാരായിട്ടിടപാടു ചെയ്യുന്നു. ശേഷം ചകിരി അതുപോലെതന്നെ നാട്ടുകച്ചവടക്കാൎക്കു വില്ക്കുകയും അവർ അതു തങ്ങളുടെ കച്ചവടസ്ഥലത്തുവെച്ചു റാട്ട് അല്ലെങ്കിൽ ചക്രം എന്നു പറയുന്ന ഒരു യന്ത്രംകൊണ്ടു ചെറുകയറു പിരിക്കുകയും ചെയ്യുന്നു. ഇവിടെ ഉണ്ടാക്കിവരുന്ന കയറിൽ അധികഭാഗവും ചൂടിക്കയറായിട്ടു ലോകത്തിലെല്ലാദിക്കുകളിലേക്കും —പ്രത്യേകിച്ചു ബ്രിട്ടീഷ്‌രാജ്യത്തേക്കും ജൎമ്മനിക്കും— കയററി അയയ്ക്കുന്നു. ശേഷമുള്ളതുകൊണ്ടു് എറണാകുളത്തും മട്ടാഞ്ചേരിയിലുംകൊച്ചിയിലുംവെച്ചു് വലിയ ആലാസ്സുകയറുകൾ പിരിക്കുകയും ചവിട്ടിയുണ്ടാക്കുകയും കയറുപായ് നെയ്യുകയും ചെയ്യുന്നു. പലവൎണ്ണത്തിലുമുള്ള കയറുകൾ കയ്യുകൊണ്ടു നടത്തുന്ന ലഘുവായ ഒരു യന്ത്രംകൊണ്ടാണു് പിരിക്കുന്നതു്. ചായമിട്ടിട്ടുള്ളവയും ഇടാത്തവയുമായ പലതരത്തിലുള്ള കയറുപായ്കളും ചവി

ട്ടികളും കയ്യുകൊണ്ടുതന്നെ നടത്തുന്ന ഒരു നെയ്ത്തുയന്ത്രം കൊണ്ടു നെയ്യുണ്ടാക്കുന്നു. എന്നാൽ മട്ടാഞ്ചേരിയിൽ ഒരു പാണ്ടികശാലയിൽ ആവിയന്ത്രമാണ് കയറുപിരിക്കുന്നതിന്നും ചവിട്ടിയുണ്ടാക്കുന്നതിന്നും ഉപയോഗപ്പെടുത്തുന്നതു്. ആ മാതിരിയിൽ ഉള്ള ഒരു വലിയ യന്ത്രം അതൊന്നേയുള്ളു. അവിടെ ആവികൊണ്ടാണു് അവയ്ക്കു ചായംകൊടുക്കുന്നതു്. ഈ പാണ്ടികശാലയിൽ ആണ്ടൊന്നുക്കു ശരാശരി ൨൦,൦൦൦ ചവിട്ടിയും ൫൦,൦൦൦ വാര കയറുപായയും ഉണ്ടാക്കിവരുന്നു. കയറുപായയുടെ വീതി എല്ലാം ഒരു വാരയാകുന്നു.

## പുല്പായ.

തലപ്പിള്ളി താലൂക്കിലും തൃശ്ശിവപേരൂർ താലൂക്കിലും കുറവന്മാരും കാക്കാലന്മാരും അതിവിശേഷമായ പുല്പായകളുണ്ടാക്കുന്നുണ്ടു്. പക്ഷെ ആ വ്യവസായം ഒട്ടുംതന്നെ പുഷ്ടിയായ നിലയിലല്ല ഇരിക്കുന്നതു്. പുരുഷന്മാരും സ്ത്രീകളുംകൂടി മുപ്പതോ നാല്പതോപേർ മാത്രമേ അതിൽ ഇപ്പോൾ ഏർപ്പെട്ടിട്ടുള്ളു. പായ നെയ്യുന്നതിന്നുള്ള പുല്ല് പുഴവക്കത്തും കായൽവക്കത്തും പടുമുളച്ചുണ്ടാകുന്നു. നെയ്ത്തുകാർക്ക് അതു വകയ്ക്കു യാതൊരു ചെലവുമില്ല.

പലമാതിരിയിൽ ചായംകൊടുത്തുകൊണ്ടു പല വലിപ്പത്തിലുള്ള പായകൾ അവർ നെയ്യാറുണ്ടു്. എത്ര നീളത്തിലെങ്കിലും പായ നെയ്യാവുന്നതാണ്. പക്ഷെ പുല്ലു മൂന്നോ നാലോ അടിയിൽ കവിഞ്ഞു വളരുന്നതു് അപൂർവമാകയാൽ സാധാരണയായി ഒരു വാരയിലധികം വീതിയിൽ പായ നെയ്യുവാൻ കഴിയുന്നതല്ല. പായയുടെ വില വലിപ്പത്തേയും ഗുണത്തേയും അനുസരിച്ചു ഭേദപ്പെടുന്നു. നല്ല വിരിപ്പായക്കു ൧൦ രൂപ മുതൽ ൧൫ രൂപ വരെയും ഒളിക്ക കനം കൂടുതലുള്ള പായക്കു ഒരു രൂപ മുതൽ മൂന്നു രൂപ വരെയും വിലയുണ്ടു്.

## തഴപ്പായ, പരമ്പു്, കൊട്ട.

ഈ രാജ്യത്തു കടലോരപ്രദേശങ്ങളിലൊഴിച്ചു ശേഷം എല്ലാടിക്കിലും മുളകൊണ്ടും കൈതോലകൊണ്ടും പരമ്പും തഴപ്പായും കൊട്ടയും വട്ടിയും അനവധി ഉണ്ടാക്കിവരുന്നുണ്ടു്. യാതൊരു യന്ത്രവുംകൂടാതെ വെറുംകൈകൊണ്ടാണു് അവയെ നെയ്യുണ്ടാക്കുന്നതു്. ഈ രാജ്യത്തു് അവയെ ധാരാളമായി പലവിധത്തിലും ഉപയോഗിക്കുന്നു; വളരെ ചുരുങ്ങിയ വിലയ്ക്കു വിററുംവരുന്നു. പരമ്പും കൊട്ടയും മുഖ്യമായി ചെറുമക്കളും പറയരും വേട്ടുവരുമാണുണ്ടാക്കുന്നതു്. തഴപ്പായയും വട്ടിയും നെയ്യുന്നതു് ഈഴവസ്ത്രീകളും കമ്മാളസ്ത്രീകളും ആകുന്നു. ഏകദേശം ൫,൦൦൦ പുരുഷന്മാരും ൪,൦൦൦ സ്ത്രീകളും ഈ വ്യവസായത്തിൽ ഏർപ്പെട്ടിരിക്കുന്നു. വിലച്ചുരുക്കവും പ്രയോജനാധിക്യവും ആണു് ഈ വക പായകളുടെയും പരമ്പുകളുടെയും മററും മുഖ്യഗുണങ്ങൾ; അല്ലാതെ നെയ്ത്തിലുള്ള വിശേഷമോ പണിത്തരത്തിലുള്ള വൈചിത്ര്യമോ അല്ല.

## വെളിച്ചെണ്ണ.

കൊച്ചിയിലുള്ള വ്യവസായങ്ങളിൽ ഒന്നാമതായിട്ടുനിൽക്കുന്നതു വെളിച്ചെണ്ണ ഉണ്ടാക്കലാകുന്നു. ൧൮൯൫-൬-ൽ കൊച്ചിയിലുള്ള ബ്രിട്ടീഷ് തുറമുഖത്തുകൂടി കയററി അയച്ച വെളിച്ചെണ്ണയുടെ വില നാല്പത്തിനാലുലക്ഷത്തി നാല്പതിനായിരം രൂപയായിരുന്നു. അതിൽ ചുരുങ്ങിയതു പകുതിഭാഗവും ഈ രാജ്യത്തുണ്ടാക്കുന്നതാകുന്നു. ൧൯൦൫-൬-ാമതായപ്പോഴേക്കും അതു പെരുത്തു് ഒരു കോടി ഒരു ലക്ഷത്തി നാല്പതിനായിരം രൂപയോളം കയറി. ൧൮൭൦-൧ മുതൽക്കാണു് പിണ്ണാക്കു പുറംദിക്കുകളിലേക്കു ഒന്നാമതായി കയററി അയച്ചുതുടങ്ങിയതു്. ൧൯൦൫-൬-ൽ പന്ത്രണ്ടുലക്ഷത്തി അറുപതിനായിരം രൂപ വിലയുള്ള പിണ്ണാക്കു കയററി അയച്ചു. ൧൮൮൫-ാമതിൽ ഏക

ദേശം ൧൨ ലക്ഷം രൂപാ വിലയ്ക്കുള്ള വെളിച്ചെണ്ണ തീവണ്ടി വഴിക്കും അയയ്ക്കുകയുണ്ടായി. ഇവയ്ക്കുപുറമെ വെളിച്ചെണ്ണയാട്ടിയെടുക്കുന്ന കൊപ്രയും അനവധി കയറ്റി അയയ്ക്കുന്നുണ്ട്. വെളിച്ചെണ്ണയാട്ടുന്നതിന്ന് ഇപ്പോൾ പത്ത് ആവിയന്ത്രശാലകളുണ്ട്. എല്ലാം കൊച്ചി കണയന്നൂർ താലൂക്കിലുമാകുന്നു. അവയിലെല്ലാംകൂടി ഏകദേശം ൭൦൦ വേലക്കാർ പണിയെടുത്തുവരുന്നു. ഒരു കൊല്ലത്തിൽ ൫൦,000ത്തിലധികം ടൺ വെളിച്ചെണ്ണയും ആട്ടിയെടുക്കുന്നു.

## വേറെതരം എണ്ണകൾ.

ഇഞ്ചിപ്പുല്ല്, എള്ള്, ആവണക്ക്, നെൽക്കടല മുതലായവയിൽനിന്നുംകൂടി എണ്ണ ആട്ടിയെടുക്കാറുണ്ട്. പക്ഷേ വളരെ കുറച്ചുമാത്രമേ ഉള്ളൂ. ഇഞ്ചിപ്പുല്ല് ഇവിടത്തെ കാടുകളിൽ പട്ടുള്ളച്ചുണ്ടാവുന്നു. മുഖ്യമായി മട്ടാഞ്ചേരിയിലും അതിന്നു സമീപത്തുള്ള പ്രദേശങ്ങളിലും കാച്ചിയൂറ്റുക എന്നൊരു സമ്പ്രദായപ്രകാരം അതിൽനിന്നു എണ്ണയെടുത്തുവരുന്നുണ്ട്. കിട്ടുന്ന എണ്ണ മുഴുവനും യൂറോപ്പിലേക്കു കയറ്റിഅയയ്ക്കുകയാണ് ചെയ്യുന്നത്. ഇവിടെ അതുപയോഗിക്കാറില്ല. മറ്റുള്ള എണ്ണകൾ വിളക്കുകത്തിക്കുന്നതിന്നു വളരെ ആവശ്യപ്പെടുന്നുണ്ട്. എള്ളാട്ടിയെടുക്കുന്ന എണ്ണ മലയാളികൾക്കു മതാപത്ഥ്യമായ തേച്ചുകുളിക്കു ധാരാളമായി ഉപയോഗിച്ചുവരുന്നു.

## കള്ളുചെത്തൽ.

കള്ളുചെത്തുക എന്നതു കൊച്ചിസ്റ്റേറ്റിൽ ഒരു വലിയ തൊഴിലാകുന്നു. ആണുങ്ങളും പെണ്ണുങ്ങളുംകൂടി പതിനാറായിരംപേർക്ക് അതു വേലയുണ്ടാക്കിക്കൊടുക്കുന്നു. ഏകദേശം മുപ്പതിനായിരം ജനങ്ങൾ ഉപജീവനം കഴിക്കുന്നതും അതുകൊണ്ടാകുന്നു. തെങ്ങിൽനിന്നാണ് സാധാരണയായി കള്ളു

ചെത്തിയെടുക്കാറുള്ളതു്. എന്നാൽ ചിറ്റൂർ താലൂക്കിൽ തെങ്ങിന്നു പകരം കരിമ്പനയാണു്. ചെത്തുന്ന സമ്പ്രദായം മറ്റുള്ള ദിക്കുകളിൽ ഉള്ളതുപോലെതന്നെയാകുന്നു.

അല്പിക്കള്ളുകൊണ്ടാണു് ചാരായമുണ്ടാക്കുന്നതു്. അതു ചെത്തിയെടുക്കുന്നതും സാധാരണ കള്ളുപോലെതന്നെയാണു് പക്ഷെ അതു പുളിക്കാതിരിക്കുന്നതിന്നു കുടത്തിന്നകത്തു കുറച്ചു ചുണ്ണാമ്പു തേക്കുന്നു. ചാരായം, തെക്കൻതാലൂക്കുകളിൽ പലേടത്തുമുള്ള ഡിസ്റ്റിലറികളിലും (ചാരായം കാച്ചുന്ന സ്ഥലങ്ങളിലും) വടക്കൻതാലൂക്കുകളിൽ ഒരു സെൻട്രൽ ഡിസ്റ്റിലറിയിലും കാച്ചിയെടുക്കുന്നു.

### അടയ്ക്കാപ്പണി.

അടയ്ക്കാപ്പണി കുറെ പ്രധാനമായ ഒരു വ്യവസായമാകുന്നു. തലപ്പിള്ളി, തൃശ്ശിവപേരൂരു്, മുകുന്ദപുരം എന്നീ താലൂക്കുകളിൽ അസംഖ്യം പുരുഷന്മാരും സ്ത്രീകളും കന്നിമുതൽ മകരംവരെ ഈ തൊഴിലിൽ ഏർപ്പെടുക പതിവാകുന്നു.

വെട്ടടയ്ക്ക അധികവും തമിഴ്ജില്ലകളിലേക്കും തെലുങ്കുജില്ലകളിലേക്കും കയററി അയയ്ക്കുകയാകുന്നു. അവിടങ്ങളിൽ അതിന്നു ധാരാളം ചിലവുണ്ടു്. (അടയ്ക്കു വലിയ കേടുപററിയ കാലമായിരുന്നു) ൧൦൯൭-ാമാണ്ടിൽ കൊച്ചി തീവണ്ടിയിൽകൂടി—ഇവിടന്നു കൊച്ചീസ്റ്റേഷനിൽനിന്നു മറെറാരു സ്റ്റേഷനിലേക്കായിട്ടും അല്ലെങ്കിൽ പുറം ദിക്കുകളിലേക്കായിട്ടും—കയററിക്കൊണ്ടുപോയ അടയ്ക്ക എഴുപതിനായിരത്തിലധികം മന്നോളമുണ്ടായിരുന്നു. അതിന്നു് ഉദ്ദേശം ൫ ലക്ഷം ഉറുപ്പിക വിലയുമുണ്ടു്.

### തടിക്കച്ചവടം

കൊച്ചിസ്റ്റേറ്റിലെ തടിക്കച്ചവടം വളരെ പ്രധാനമായിട്ടുള്ളതാകുന്നു. ഈ രാജ്യത്തെ വിലപിടിച്ച കാടുകളിൽനി

ന്നു കൊല്ലന്തോറും കലമേനിക്ക് ൬൩,000 കണ്ടി തേക്കുമരവും ൨,000 കണ്ടി വീട്ടിമരവും ൩൪,൫൦൦ കണ്ടി പാഴ്മരങ്ങളും ഇതോടുകൂടി ൫൦,000 ടൺ വിറകും ൩ ലക്ഷം മുളയും വെട്ടിയിറക്കുന്നുണ്ട്. ഇവയിൽ അധികഭാഗവും കൊച്ചിശ്ശീമയിലുള്ള തടിക്കച്ചവടത്തിൽ ഏററവും പ്രധാനമായ തൃശ്ശിവപേരൂക്ക് കൊണ്ടുവരുന്നു. ശേഷമുള്ളവയും തിരുവിതാംകൂറ് മലയിൽ നിന്നു വരുന്ന അനവധി തടികളും എറണാകുളത്തും ചെന്നു ചേരുന്നു.

## ഇഷ്ടികയും ഓടും.

പഴയ ബ്രാഹ്മണസമ്പ്രദായത്തിലുള്ള ഓടും ഇഷ്ടികയും ഉൾനാടുകളിൽ കുശവജാതിയിൽ പെട്ടവർ ഉണ്ടാക്കിക്കൊണ്ടിരുന്നു. എന്നാൽ ഇഷ്ടികയ്ക്കു ചിറാകട് കഴിച്ചു വേറെ എന്നും അത്ര ചിലവില്ല. ആ ദിക്കിൽ വീട്ടുപണിക്കുള്ള മുഖ്യസാധനം ഇഷ്ടികയാകുന്നു. (കുറിയോട്ട് എന്നും പാത്തിയോട്ട് എന്നും പറഞ്ഞുവരുന്ന) ബ്രാഹ്മണയോട് നടപ്പില്ലാതായിത്തീർന്നിരിക്കുന്നുവെന്നു തന്നെ പറയാം. ആ സ്ഥാനത്തിപ്പോൾ മംഗലാപുരം ഓടായിരിക്കുന്നു. അതുകാരണം ഇവിടത്തെ ആവശ്യങ്ങളെ നിവൃത്തിപ്പിക്കുന്നതിന്നു വേണ്ടി കുറച്ചുകാലത്തിന്നുള്ളിൽ കുറെ ഓട്ടുശാലകൾ ഉണ്ടായിത്തീർന്നിട്ടുണ്ട്. തൃശ്ശിവപേരൂരുമാതിന്നു സമീപത്തുമായി ആറു തരം പതിന്നാലു ശാലകളും ചിറുക്കട്ടുള്ള ചൈണ്ണുവുമുണ്ട്. അവകളിലെല്ലാററിലുംകൂടി ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളുമായി ൩൫൦-ൽ അധികം പേർ ദിവസേന വേലചെയ്തുവരുന്നു. അഞ്ചണ മുതൽ രണ്ടണവരെ അവർക്ക് കൂലിയും കിട്ടുന്നുണ്ട്. ഇതന്ത്യകൊണ്ടുള്ള അച്ചുകളും ശീഘ്രപ്പണിപ്രകാരമുള്ള ചൂളകളും ആറ് എല്ലാ ശാലകളിലും ഉപയോഗിച്ചുവരുന്നത്. എന്നാൽ അവയിൽ രണ്ടെണ്ണത്തിൽ മാത്രമെ ആവിയന്ത്രംകൊണ്ടു വേല നടത്തുന്നുള്ളൂ. അവയിൽ എല്ലാററിലും കൂടി ഒരുകൊല്ലത്തിൽ ഇരുപതുലക്ഷത്തോളം ഓട് ഉണ്ടാക്കുന്നുണ്ട്. ഈ രാജ്യത്തെ ആ

വശ്യങ്ങൾക്കപുറമെ തെക്കേമലബാറിലേയും വടക്കൻതിരുവിതാംകൂറിലേയും ഏതാനും ആവശ്യങ്ങൾക്കുംകൂടി അരി മതിയാകുന്നതാണു്. തമിഴുരാജ്യത്തെ അയൽജില്ലകളിലേക്കും അരി സാധാരണയായി കയററി അയച്ചുവരുന്നു.

## നെല്ലുകുത്തുന്ന യന്ത്രം.

ഈ രാജ്യത്തു സ്ററീം എഞ്ചിൻകൊണ്ടു വേലനടത്തുന്നതായിട്ടു നെല്ലുകുത്തുന്ന മൂന്നു യന്ത്രങ്ങളുണ്ടു്. എങ്കിലും പലകാരണങ്ങളെക്കൊണ്ടു് കുഴികളിലിട്ടു നെല്ലുകുത്തിവരുന്ന ഏൎപ്പാടിന്നു പറയത്തക്ക ഭേദഗതി അതുനിമിത്തം വന്നുതുടങ്ങിട്ടില്ല.

## ശില്പികൾ.

മരയാശാരി, കല്ലാശാരി, കരുവാൻ, തട്ടാൻ, മൂശാരി, തോൽക്കൊല്ലൻ എന്നിവരെല്ലാവരും ശില്പികളാകുന്നു. താന്താങ്ങളുടെ പരമ്പരയായ തൊഴിലുകളെ അവരെല്ലാവരും ചെയ്തുവരുന്നു. ആ കാൎയ്യത്തിൽ മററുള്ള ജാതിക്കാരുടെ മത്സരം അവരെ ബാധിക്കുന്നില്ല. ആ വകക്കാർ എല്ലാദേശങ്ങളിലും ഉണ്ടു്. നല്ല പണിക്കാരെ അധികവും പട്ടണങ്ങളിലാണു് കാണുക.

അവരുടെ പണികൾക്കും മററുള്ള രാജ്യങ്ങളിൽനടത്തിവരുന്ന ആ വക പണികൾക്കും തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ല.

## ഓട്ടുവാൎപ്പു്.

ശില്പിജാതിക്കാരുടെ വേലകളിൽ പ്രത്യേകം എടുത്തുപറയത്തക്കതായിട്ടുള്ളതു് ഓട്ടുവാൎപ്പുപണിയാണു് ആ പണിക്കാർ മൂശാരികളാകുന്നു. മററുള്ള ശില്പികളോളംതന്നെ അധികമില്ലെങ്കിലും അവർ ഈ രാജ്യത്തു മിക്ക ഭാഗങ്ങളിലും കാണപ്പെടുന്നു. പെണ്ണുങ്ങളും കുട്ടികളുമുൾപ്പെടെ എല്ലാംകൂടി ആ

വർ ൻററ പേരോളമുണ്ടു്. ചിററൂർതാലൂക്കിൽ ആ പണിക്കാരിൽ ചിലർ തമിഴ്ദേശത്തുനിന്നുവന്നു കുടിപാർക്കുന്ന കന്നാൻ ജാതിക്കാരിൽ പെട്ടവരാകുന്നു. അവർ ചെറിയ കിണ്ണം മുതൽ വലിയ വട്ളംവരെ പലതരത്തിലുമുള്ള ഓട്ടുപാത്രങ്ങൾ വാർക്കുന്നു. വലിയതായ ചില വട്ളങ്ങൾക്കു ൧൦ അടി മദ്ധ്യരേഖയുള്ള വട്ടവും അരടൺ തൂക്കവുമുണ്ടായിരിക്കും, അവറ്റുപുറമെ പല മാതിരിയിലും വലിപ്പത്തിലുമുള്ള വിളക്കുകൾ മണികൾ മുതലായവയും വാർത്തുവരുന്നു. ഓട്ട് എന്ന ലോഹം ചെമ്പും ഇയ്യവുംകൂടി ചേർന്നിട്ടുള്ള ഒരു കൂട്ടുവിശേഷമാകുന്നു. രണ്ടുമുതൽ രണ്ടരവരെ അംശം കറുത്തീയ്യവും പത്തംശം ചെമ്പും ആണു് കൂട്ടിന്റെ കണക്കു്. ഇയ്യം മൂന്നംശം കൂട്ടുന്നതായാൽ ഓട്ട് കുറെ അധികം വെളുത്തു മിനുങ്ങിക്കൊണ്ടിരിക്കും. പക്ഷെ വാർക്കുന്നസമയം പൊട്ടുവാനെളുപ്പമാകുന്നു. അതിനാൽ അപൂർവ്വമായിട്ടു ചെറിയ പാത്രങ്ങൾ വാർക്കുന്നതിനു മാത്രമേ ഈ കൂട്ടുപയോഗിക്കാറുള്ളൂ. അതുതന്നെ വളരെ മിടുക്കന്മാരായ പണിക്കാരേ ചെയ്യുകയുമുള്ളൂ.

## കച്ചവടം.

### കടൽകച്ചവടം.

വലിപ്പത്തിന്റെ അവസ്ഥയ്ക്കു കൊച്ചിയിൽ വലിയ കടൽവ്യാപാരം നടക്കുന്നുണ്ടു്. പക്ഷെ അതിന്റെ ശരിയായ കണക്കു കിട്ടുവാൻ പ്രയാസമാകുന്നു. ഈ രാജ്യത്തെ കച്ചവടം മുഴുവനും കൊച്ചിയിലുള്ള ബ്രിട്ടീഷ് തുറമുഖത്തുകൂടിയാണു് നടത്തപ്പെടുന്നതു്. കച്ചവടസംബന്ധമായിട്ടുള്ള അവിടത്തെ കണക്കിൽ മലബാറിലേയും തിരുവിതാംകൂറിലേയും പോക്കുവരവു ചരക്കുകളുടെ ഒരു വലിയ അംശം ഉൾപ്പെടുന്നതാണു്. എന്നാൽ ആ രാജ്യങ്ങൾക്കു വേറെയും തുറമുഖങ്ങളുള്ളതിനാൽ ബ്രിട്ടീഷ് കൊച്ചിയിൽകൂടി നടത്തപ്പെടുന്ന വ്യാപാരത്തിന്റെ മുതലിൽ പകുതി സംഖ്യേ കൊച്ചിസ്റ്റേറ്റിലെ

കച്ചവടമൂലമായി കണക്കാക്കാവുന്നതാണ്. ൧൦൮൯-ാമാ
തിൽ അന്യരാജ്യങ്ങളിലേക്കു കയററി അയച്ച ചരക്കുകളുടെ
ഒട്ടുക്കുള്ളവില ഇരുനൂററി തൊണ്ണൂറെറട്ടു ലക്ഷത്തി അൻപതി
നായിരം രൂപയും പുറംദിക്കുകളിൽനിന്നു വന്നവയുടെ വില
ഇരുനൂററി മുപ്പത്തൊമ്പതുലക്ഷത്തി മുപ്പതിനായിരം രൂപയും
ആയിരുന്നു. ഇങ്ങിനെ കച്ചവടത്തിൽ പുറംദിക്കുകളിലേക്കു
ചരക്കുകൾ കയററി അയയ്ക്കുക എന്ന അംശമാണ് കുറെ അ
ധികം മുൻതൂക്കമായി നില്ക്കുന്നതു്.

## പുറമെക്കു കയററി അയക്കുന്ന പദാർത്ഥങ്ങൾ.

കൊച്ചിരാജ്യത്തുനിന്നു കയററി അയയ്ക്കുന്ന പദാർത്ഥങ്ങ
ളിൽ മുക്കാൽഭാഗവും തെങ്ങിൽനിന്നു കിട്ടുന്ന സാധനങ്ങളെ
ക്കൊണ്ടുണ്ടാക്കിട്ടുള്ളവയാകുന്നു. അവ (ഒരു കോടി ഒരു ലക്ഷ
ത്തി നാല്പതിനായിരം രൂപ വിലയ്ക്കുള്ള) വെളിച്ചെണ്ണ, (എ
ഴുപത്തിനാലുലക്ഷത്തി നാല്പതിനായിരം രൂപ വിലയ്ക്കുള്ള) ക
യറും ചൂടിയും, (മുപ്പത്തൊന്നുലക്ഷത്തി മുപ്പതിനായിരം രൂപ
യ്ക്കുള്ള) കൊപ്ര, (പതിനഞ്ചുലക്ഷത്തി അറുപതിനായിരം രൂപ
വിലയ്ക്കുള്ള) പിണ്ണാക്ക് എന്നീ പദാർത്ഥങ്ങളാകുന്നു. പുറമെ
ക്കയയ്ക്കുന്നവയിൽ പിന്നെ പ്രധാനമായിട്ടുള്ള പദാർത്ഥങ്ങൾ
തേയിലയും കുരുമുളകുമാകുന്നു. പക്ഷെ അവ മുഴുവനും തി
രുവിതാംകൂറിലുണ്ടാവുന്ന സാധനങ്ങളാണ്. വെളിച്ചെണ്ണ മു
ഖ്യമായിട്ടും ഇംഗ്ലണ്ട്, സ്കോട്ട്ലണ്ട്, അയർലണ്ട് എന്നിവ
മൂന്നും കൂടി ചേർന്നിട്ടുള്ള ബ്രിട്ടീഷ് രാജ്യം, അമേരിക്ക, ജർമ്മ
നി, ബെൽജിയം, ബർമ്മ, കൽക്കത്ത, ബോമ്പായി എന്നീ ദിക്കുക
ളിലേക്കും, കയറ് ബ്രിട്ടീഷ് രാജ്യത്തേക്കും അമേരിക്കയിലേ
ക്കും ജർമ്മനിക്കും, കൊപ്ര ജർമ്മനിക്കും പരന്ത്രീസ്സ് (ഫ്രാൻ
സ്) രാജ്യത്തേക്കും ബെൽജിയമിലേക്കും, പിണ്ണാക്കു ജർമ്മനി
ക്കും ബോമ്പായിക്കും കയററി അയയ്ക്കുന്നു. അധികവും ഈ വ
ക രാജ്യങ്ങളിലേക്കാണയക്കുന്നതു് എങ്കിലും കൊച്ചിക്കു ലോക
ത്തിലെല്ലാദിക്കിലും കച്ചവടക്കാരുണ്ടെന്നുതന്നെ പറയാം.

## ഈരാജ്യത്തേക്ക പുറമെ നിന്നുവരുന്നപദാൎത്ഥങ്ങൾ.

മറ്റുള്ള ദിക്കുകളിൽനിന്ന് ഈ രാജ്യത്തേക്ക കൊണ്ടുവരുന്ന പദാൎത്ഥങ്ങൾ മുഖ്യമായി (ഒരുകോടി നാല്പത്തിനാലു ലക്ഷത്തി അയ്മ്പതിനായിരം രൂപ വിലയ്ക്കു) നെല്ലും അരിയും, (പതിനേഴുലക്ഷത്തി അയ്മ്പതിനായിരം രൂപയ്ക്കു) ഉണിച്ചരക്കുകൾ, (പതിനാറുലക്ഷത്തിമുപ്പതിനായിരം രൂപയ്ക്കു) മണ്ണെണ്ണയും വേറെ എണ്ണകളും, (ഒമ്പതുലക്ഷത്തി എൺപതിനായിരം രൂപയ്ക്കു) നെല്ലല്ലാതെയുള്ള വേറെ ധാന്യങ്ങൾ, (എട്ടുലക്ഷം രൂപ വിലയ്ക്കുള്ള) ലോഹങ്ങൾ, (അഞ്ചുലക്ഷത്തി എൺപതിനായിരം രൂപ വിലയ്ക്കുള്ള) മരംകൊണ്ടുള്ള പണിത്തരങ്ങൾ, (നാലുലക്ഷത്തിമുപ്പതിനായിരംരൂപയ്ക്കുള്ള) പരുത്തിനൂല്, (മൂന്നുലക്ഷം രൂപയ്ക്കു) ഇരുമ്പ്, ചെമ്പു മുതലായ ലോഹങ്ങളെക്കൊണ്ടുള്ള സാമാനങ്ങൾ എന്നീ പദാൎത്ഥങ്ങളാകുന്നു. നെല്ലിൽ നൂറുക്ക തൊണ്ണൂറുവീതവും ബൎമ്മയിൽനിന്നാണ് വരുന്നത്. ശേഷിയുള്ളതു ബോംബായിൽ നിന്നുമാകുന്നു. ഉണിച്ചരക്കുകൾ ഒട്ടു മുഴുവനും ബോംബായിൽ നിന്നും എണ്ണകൾ മുഖ്യമായി ബൎമ്മ, അമേരിക്ക, യൂറോപ്പ് എന്നീ രാജ്യങ്ങളിൽനിന്നും ലോഹങ്ങൾ യൂറോപ്പിൽ നിന്നും ബോമ്പായിൽനിന്നും മരംകൊണ്ടുള്ള പണിത്തരങ്ങൾ ബോമ്പെ, ബങ്കാൾ, യൂറോപ്പ് എന്നീ രാജ്യങ്ങളിൽനിന്നും ഇരുമ്പു സാമാനങ്ങളും മററും ബോമ്പെ, യൂറോപ്പ് എന്നീ ദിക്കുകളിൽ നിന്നും ആകുന്നു.

## ഉൾപ്രദേശങ്ങളിൽഉള്ള കച്ചവടം

കടൽ വ്യാപാരത്തെ അപേക്ഷിച്ചു കൊച്ചിരാജ്യത്തെ ഉൾനാട്ടുകളിലുള്ള കച്ചവടം നിസ്സാരമാകുന്നു. പുറമേയ്ക്കയയ്ക്കുന്നവ വെളിച്ചെണ്ണ, തടി, ഉപ്പിട്ടുണക്കിയ മത്സ്യം, വെട്ടെണ്ണ, നെല്ലു എന്നീ പദാൎത്ഥങ്ങളാകുന്നു. പുറരാജ്യത്തേക്കയയ്ക്കു

ന്ന നെല്ലു കൊച്ചിയിലുണ്ടാകുന്നതല്ല; ബർമ്മയിൽ നിന്നു വന്നിട്ടുള്ളതുതന്നെ രണ്ടാമതും കൊച്ചിയിൽനിന്നു കയററി അയയ്ക്കുന്നതാകുന്നു. ഈ വക പദാർത്ഥങ്ങളെ മുഖ്യമായി മദ്രാസ് സംസ്ഥാനത്തിലെ തെക്കൻ ജില്ലകളിലേയ്ക്കാണയയ്ക്കുന്നത്. എന്നാൽ ഉപ്പിട്ടുണക്കിയ മത്സ്യത്തിൽ ഒരംശം മദ്രാസ്സിൽ കൂടി ബർമ്മക്കുപോകുന്നു. ഇങ്ങോട്ടു വരുന്ന പദാർത്ഥങ്ങൾ നെല്ലും കറിക്കൂട്ടുസാധനങ്ങളും ആകുന്നു.

---

## XXVI

## മനസ്വി.

---

തന്നുടെയുദരത്തെപ്പൂരിക്കവേണ്ടുവെങ്കി-
ലന്യവസ്തുക്കൾപലതുണ്ടല്ലോ ഭൂപൃഷ്ഠത്തിൽ.
യാതൊരപമാനമിഹ ജീവിച്ചുവസിക്കയോ
ആതുരന്മാരാം ബഹുജന്തുക്കൾ ജീവിക്കുന്നു;
അല്പമാനന്മാരുമേ കേവലം ജീവിക്കുന്നു;
സല്പമാനവൻതന്നെ സാധുമാനവൻതന്നെ.
തക്കത്തിൽതന്റെ ഉൾക്കതിമാത്രമേവേണ്ടുവെങ്കിൽ
പക്കത്തിൽചോറുംതിന്നുകോയിക്കൽപാർക്കേണമോ?
പൊക്കത്തിൽപറക്കുന്ന പരുന്തുംകിളികളും
ഒക്കവേ തന്നെത്താനേപോററിക്കഴിക്കുന്നില്ലേ?
അക്കണക്കുള്ള ജനം ചത്താലും ജീവിച്ചാലും
മിക്കതുമുപേക്ഷണമാർക്കുമുണ്ടാമല്ല്യോ?
ഒക്കവേനിരൂപിച്ചാൽ ഭൂപതിസേവകൊണ്ടു
തൽക്കളത്രത്രാണംതാനസാദ്ധ്യമെന്നറിഞ്ഞാലും.

# XXVII

## ആസ്പത്രി.

മനുഷ്യസമുദായത്തിനുണ്ടാകാവുന്ന സകല ബുദ്ധിമുട്ടുകളുടെയും ജനനി ദാരിദ്ര്യമാണെന്നു പറയുന്നതിൽ ഭിന്നാഭിപ്രായമുണ്ടാകുമെന്നു തോന്നുന്നില്ല. ഒരു സമുദായത്തിലെ ഒരംശമാണു് മനുഷ്യൻ എന്നുള്ളതുകൊണ്ടുതന്നെ ഒരുവൻ തനിയെ ജീവിച്ചിരിക്കേണമെന്ന ഉദ്ദേശത്തോടുകൂടിയല്ല ജഗദീശ്വരൻ മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നതെന്നും തെളിയുന്നു. ജനനം മുതൽ മരണംവരെ അന്യാശ്രയംകൊണ്ടല്ലാതെ ഒരുവനു ജീവിച്ചിരിപ്പാൻ സാധിക്കുന്നതുമില്ല. ബാല്യചാപല്യങ്ങളിൽ നിന്നും നമ്മെ യഥാവിധി രക്ഷിച്ചുവളർത്തുന്ന മാതാവിന്റെ കഷ്ടപ്പാടുകളും അതിനുപരി നമ്മെ സജ്ജനമാക്കിത്തീർക്കാൻ വേണ്ടി നമ്മുടെ ഗുരുജനങ്ങൾ ചെയ്യുന്ന യത്നങ്ങളും ഇത്രയെന്നു ഗണനീയമല്ല. അവരുടെയെല്ലാം സഹായത്തോടുകൂടി നാം വളർന്നുവോ അവരോടെല്ലാം നാം കടപ്പെട്ടവരാണു്.

മാതാപിതാക്കന്മാരുടെ വയസ്സുകാലത്തു അവരേയും നമ്മുടെ സഹോദരസഹോദരിമാർ വലയുന്ന നേരത്തു് അവരേയും നമ്മെക്കൊണ്ടാവുന്ന വിധം സഹായിക്കേണ്ടതു മനുഷ്യന്റെ കർത്തവ്യകർമ്മമാണെന്നുള്ള ബോധം പൊതുജനങ്ങൾക്കുണ്ടാകുവാൻ വളരെക്കാലം വേണ്ടിവന്നില്ല. സഹജീവികളേയും അവരുടെ അപൽക്കാലത്തു സഹായിക്കേണ്ടതു തങ്ങളുടെ കർത്തവ്യകർമ്മമാണെന്നു മനുഷ്യർ ധരിച്ചതു് അനന്തരകാലങ്ങളിലാണു്. ഈ ബോധം അവരുടെ ഇടയിൽ ഉദിച്ചതോടുകൂടി സാധുസംരക്ഷണത്തിനുവേണ്ടുന്ന ഏർപ്പാടുകൾ ചെയ്യാനും അവർ തല്പരന്മാരായി ദാരിദ്ര്യസാഗരത്തിൽ കിടന്നു വല

യുന്ന അയൽവാസികളെയും ബന്ധുക്കളേയുംമററും സഹായിക്കുന്നതിൽ മനുഷ്യൎക്ക് അഭിരുചി ജനിച്ചു.

ജനസമുദായത്തിന്റെ സുഖജീവിതത്തിനുണ്ടാകാവുന്ന രണ്ടാമത്തെ വിഘ്നം രോഗബാധയാകുന്നു. കാടായകാട്ടതോറും നടന്നു കായ്കനികൾ പറിച്ചുഭക്ഷിച്ചുഉപജീവനം കഴിച്ചിരുന്ന കാലത്തും, ഗോപന്മാരായി അങ്ങുമിങ്ങുംതെണ്ടിനടന്നുപശുക്കളേയും ആടുകളേയും മേച്ചും ദിവസം നയിച്ചിരുന്ന കാലത്തും മനുഷ്യരുടെ ഇടയിൽപ്രബലമായ ഒരു രോഗബാധയുണ്ടായിരുന്നുവെന്നു വിചാരിപ്പാൻ ന്യായം കാണുന്നില്ല അതുകൊണ്ടു രോഗാതുരന്മാരുടെ ശുശ്രൂഷയ്ക്കുള്ള ഏൎപ്പാടുകൾ, ദരിദ്രന്മാരെ സഹായിക്കുന്നതിനുള്ള ഏൎപ്പാടുകൾ ചെയ്തകാലത്തും, ഉണ്ടായതായി വിചാരിച്ചുകൂടാ.

സത്രങ്ങൾ, ഊട്ടുപുരകൾ, മുതലായ ധൎമ്മാലയങ്ങൾ സ്ഥാപിക്കുന്നതിൽ പുരാതനകാലം മുതൽക്കുതന്നെ ഭാരതീയർ ശ്രദ്ധ വച്ചിരുന്നു. തങ്ങളുടെ ദിവസവൃത്തി യഥാവിധി നടത്തിവന്നതുകൊണ്ടു തന്നെയായിരിക്കാം അവരുടെ ഇടയിൽ രോഗബാധ ഇല്ലാതിരുന്നതും. കാലാന്തരത്തിൽ ജനസംഖ്യ വൎദ്ധിച്ചതോടുകൂടി ജീവിതായോധനം പൂൎവ്വാധികം വൈഷമ്യമുള്ളതായി പരിണമിക്കുകയും കാലക്ഷേപം ചെയ്യുന്നതിന് അത്യധികമായ കായക്ലേശം അത്യാവശ്യമായി ഭവിക്കയും ചെയ്തു. അതോടുകൂടി മനുഷ്യരുടെ ഇടയിൽ രോഗബാധയും ഉണ്ടായി.

ഇങ്ങിനെ രോഗാതുരന്മാരായവരുടെ രോഗശമനം വരുത്തുവാനുള്ള ഉപായങ്ങളെപ്പററി അപ്പോൾ മനുഷ്യൻ ചിന്തിച്ചുതുടങ്ങി. അതിന്റെ ഫലമായി നാനാതരത്തിലുള്ള ചികിത്സാക്രമങ്ങൾ ഉണ്ടായി. മനുഷ്യന്റെ ദേഹസ്ഥിതി അവൻ വസിക്കുന്ന പ്രദേശത്തിലെ കാലാവസ്ഥക്കനുസരിച്ചിരിക്കുന്നതാണല്ലോ. അതുകൊണ്ടു ഓരോ രാജ്യ

ക്കാരുടെ ഇടയിലുണ്ടായ ചികിത്സാക്രമങ്ങളും ഭിന്നങ്ങളായി
വെച്ചു. പൌരസ്ത്യന്മാരുടെ ഇടയിൽ ഒരു തരത്തിലുള്ള
വൈദ്യവും പാശ്ചാത്യന്മാരുടെ ഇടയിൽ മറെറാരു തരത്തിലു
ള്ള വൈദ്യവും ആവിർഭവിച്ചു.

രോഗാതുരന്മാരെ സക്കാരിൽനിന്നും ചികിത്സിക്കേണ്ട
താണെന്നുള്ള ബോധം അന്നും മനുഷ്യർക്കുണ്ടായിരുന്നുവെന്നു
വിശ്വസിപ്പാൻ ന്യായം കാണുന്നില്ല. യുദ്ധത്തിൽ മുറിവേല്ക്കു
ന്നവരുടെ ചികിത്സക്കുള്ള ഭാരമാണ് സക്കാരിൽനിന്നു ഈ
സംഗതിയിൽ ആദ്യം കയ്യേററതെന്നു വിശ്വസിക്കേണ്ടിയിരി
ക്കുന്നു. യുദ്ധം ചെയ്യുന്നതു രാജകല്പനയനുസരിച്ചാണല്ലൊ.
പ്രാചീനകാലത്തെ ഹിന്ദുക്കൾ ശത്രുരാജാക്കന്മാരെ ആഹ
വത്തിൽ തോല്പിക്കുന്നതു് തങ്ങളുടെ മുറയാണെന്നുകൂടി വിശ്വ
സിച്ചിരുന്നു. തന്റെ രാജ്യം പൂർവ്വാധികം വലുതാക്കേണ്ടതു ഏ
തൊരു രാജാവിന്റെയും ചുമതലയായിരുന്നു. ഇപ്രകാരം ത
ന്റെ ധർമ്മമനുസരിച്ചാണ് അശോകമഹാരാജാവു് കലിംഗ
ത്തെ ആക്രമിച്ചതു്. ആ ആഹവത്തിലുണ്ടായ നരബലിയുടെ
കാഠിന്യം കണ്ടാണത്രേ അദ്ദേഹം "അഹിംസാപരമോധർമ്മഃ"
എന്ന തത്വം പ്രതിപാദിക്കുന്ന ബുദ്ധമതം സ്വീകരിച്ചതും.
എന്നാൽ മുറിവേററ പടയാളികളുടെ ചികിത്സ സക്കാരിൽ
നിന്നും നടത്തേണ്ടുന്ന ഒരു കൃത്യമായിരുന്നുവെന്നും അന്നത്തെ
ഭാരതീയരും ധരിച്ചിരുന്നുവെന്നു തോന്നുന്നില്ല.

ധർമ്മാസ്പത്രികൾ സ്ഥാപിക്കുന്നതു് ആവശ്യമാണെന്ന്
ആദ്യം കണ്ടതു പാശ്ചാത്യന്മാരാണെന്നു ഊഹിക്കുവാനാണ്
അധികം ന്യായം. അതുതന്നെയും യുദ്ധത്തിൽ മുറിവേററ ഭട
ന്മാരുടെ ചികിത്സക്കായിരിക്കണമെന്നു മുൻ പ്രസ്താവിച്ചുവ
ല്ലൊ. യുദ്ധത്തിൽ മുറിവേററ ഭടന്മാരുടെ ചികിത്സമാത്രം
സക്കാരിൽനിന്നു നടത്തിയാൽ പോരാ. രോഗാതുരന്മാരായ
സാധുക്കളുടെ ചികിത്സയുംകൂടി നടത്തേണ്ടതു സക്കാരിന്റെ

ാരമാണ് എന്ന അഭിപ്രായം അചിരേണ ജനങ്ങൾക്കുണ്ടായി ഇതിനുശേഷമാണ് ധർമ്മാസ്പത്രികൾ സ്ഥാപിക്കപ്പെട്ടതു്.

പൊതുജനങ്ങൾക്ക് ഇത്രയും ഉപകാരപ്രദമായ മറെറാരേർപ്പാടുണ്ടോ എന്നു സംശയമാണ്. ഇപ്പോൾ സകല പരിഷ്കൃതരാജ്യങ്ങളിലും ധർമ്മാസ്പത്രികളുണ്ട്. അവയിൽ കിടക്കുന്ന രോഗികളുടെ സംഖ്യയും അസംഖ്യമാണ്. ആസ്പത്രികളിൽ കിടക്കുന്ന രോഗികൾക്ക് മരുന്നുകൾ മാത്രമല്ല സർക്കാരിൽനിന്നു കൊടുക്കുന്നതു്; അവർ ആസ്പത്രികളിൽ കിടക്കുന്ന കാലത്തു് ഭക്ഷണവും സർക്കാരിൽനിന്നുതന്നെയാണ് കൊടുക്കുന്നതു്.

ഇക്കാലത്തു് മിക്ക പരിഷ്കൃതരാജ്യങ്ങളിലും പാശ്ചാത്യന്മാരുടെ ചികിത്സാരീതിയാണ് നടപ്പിലിരിക്കുന്നതു്. വായുസുഖിയായി രോഗികൾക്കു ലഭിക്കത്തക്കവണ്ണമാണ് ഈ ആസ്പത്രികൾ പണിയുന്നതു്. ആസ്പത്രികളുടെ വലിപ്പമനുസരിച്ചു് അവയിലുള്ള രോഗശയ്യകളുടെ എണ്ണം കുറഞ്ഞും അധികമായും ഇരിക്കും. നാനാതരത്തിലുള്ള രോഗം ബാധിച്ചവരെ ആസ്പത്രികളിലുണ്ടായിരിക്കുന്നതാണല്ലോ. രോഗത്തിന്റെ തരംപോലെ രോഗികൾക്കു കിടപ്പാൻ പ്രത്യേക സ്ഥലങ്ങളും മുറികളുമാണ് ഏർപ്പാടുചെയ്യുന്നതു്. ഒരു രോഗിയെക്കൊണ്ടു മറെറാരുത്തനു ശല്യം വരാതിരിപ്പാൻ എത്രമേൽ ശ്രദ്ധ ആവശ്യമാണോ അത്ര ശ്രദ്ധയോടുകൂടിയാണ് ആസ്പത്രികളിൽ രോഗികളെ കിടത്തീട്ടുള്ളതു്.

രോഗി എന്ന നിലയിൽ ആസ്പത്രിയിൽ പ്രവേശിക്കുന്നവൻ അവിടത്തെ വൈദ്യന്മാരുടെ ഉപദേശമനുസരിച്ചു പ്രവർത്തിക്കേണ്ടതാണ്. രോഗികൾക്കു ഇന്നതരത്തിലുള്ള ആഹാരമാണ് പത്ഥ്യമായിട്ടുള്ളതെന്നും, രോഗശമനത്തിന് അവർക്ക് ഇന്നതരത്തിലുള്ള മരുന്നുകളാണ് കൊടുക്കേണ്ടതെന്നും നിശ്ചയിപ്പാൻ വൈദ്യന്മാരുണ്ട്. അവർ ദിവസംപ്രതി രാ

വിലെ രോഗിയെക്കണ്ടതിനുശേഷമാണു് അന്നു അയാൾ കഴിക്കേണ്ടുന്ന ആഹാരവും മരുന്നും ഇന്നതാണെന്നു നിശ്ചയിക്കുന്നതു്. ഒരു രോഗിയുടെ ദീനത്തിനു് ശമനം വരുന്നതുവരെയും അവർ ഇപ്രകാരം പ്രവർത്തിക്കുന്നു. രോഗികൾക്കു വേണ്ടസമയത്തു ആഹാരവും മരുന്നും കൊടുപ്പാൻ സർക്കാരിൽനിന്നും ആളുകളെ നിശ്ചയിച്ചിട്ടുണ്ടു്. അവർ നിശ്ചിതസമയത്തു് രോഗികൾക്കു് ഭക്ഷണവും മരുന്നും കൊടുക്കുന്നു.

രോഗാതുരന്മാരായ പൊതുജനങ്ങൾക്കു ഔഷധം മാത്രം കൊടുക്കുന്നതായ ഔഷധശാലകൾക്കാണു് "ഡിസ്പെൻസറികൾ" എന്നു പറയുന്നതു്. ആ സ്ഥാപനങ്ങളിൽ രോഗികളെ കിടത്തി ചികിത്സിക്കുന്നതല്ല. അവയുടെ മേലന്വേഷണത്തിനു ഒരു വൈദ്യനെ നിയമിച്ചിരിക്കും. രോഗികൾ ഈ വൈദ്യനെ വന്നുകണ്ടു ഔഷധങ്ങൾ വാങ്ങി അവരവരുടെ ആലയങ്ങളിൽ ഇരുന്നു ചികിത്സചെയ്യുന്നു. നമ്മുടെ രാജ്യത്തുള്ള കുഗ്രാമങ്ങളിൽ ഇത്തരത്തിലുള്ള ഔഷധശാലകളാണു് സർക്കാരിൽനിന്നു സ്ഥാപിച്ചിരിക്കുന്നതു്.

സ്ത്രീകളുടെ പ്രത്യേകാവശ്യങ്ങൾക്കായി ഏർപ്പെടുത്തിട്ടുള്ള ആസ്പത്രികളുമുണ്ടു്. അവിടത്തെ വൈദ്യന്മാരും സ്ത്രീകളായിരിക്കും. അനാഥകളായ സ്ത്രീകൾക്കു വൈദ്യസഹായം ചെയ്യുന്നതിൽ സർക്കാരിൽനിന്നും പ്രദർശിപ്പിക്കുന്ന താല്പര്യം എത്രതന്നെയായാലും അധികമായെന്നു വരുന്നതല്ല.

നമ്മുടെ രാജ്യത്തു് വൈദ്യന്മാർ അനവധിയുണ്ടെങ്കിലും രോഗികളുടെ എണ്ണം ദിനംപ്രതി എന്ന മട്ടിൽ വർദ്ധിച്ചു വരുന്നതുകൊണ്ടു രോഗാതുരന്മാരെ യഥാവിധി ചികിത്സിക്കുന്നതിനു് ഇന്നുള്ള വൈദ്യന്മാരെക്കൊണ്ടും സാധിക്കാതെയാണു് കാണുന്നതു്. നഗരവാസികൾക്കു് ആസ്പത്രികളും മററും തങ്ങളുടെ അടുത്തുതന്നെ ഉള്ളതുകൊണ്ടു ഈവക സ്ഥാപനങ്ങ

ഇല്ലാതിരിക്കുന്ന പ്രദേശങ്ങളിലെ നിവാസികളുടെ കഷ്ടപ്പാടും അസൌകൎയ്യവും എത്രത്തോളമാണെന്നു ബോദ്ധ്യമാകുവാൻ പ്രയാസമായിരിക്കും. നമ്മുടെ കൊച്ചിരാജ്യത്ത് അതിന്റെ വലിപ്പത്തിനനുസരിച്ച് ആസ്പത്രികളുണ്ടായിരിക്കാം. എന്നാൽ ബ്രിട്ടീഷിന്ത്യയിൽ ഈവക സ്ഥാപനങ്ങൾ ഇനിയും സമൃദ്ധിയായിട്ടില്ലെന്നാണ് ഭാരതീയനേതാക്കന്മാരുടെ ആവലാതി. വിദ്യാഭ്യാസം, വൈദ്യം, ആദിയായ ഭരണവകുപ്പുകൾ ഇപ്പോൾ നാട്ടുകാരുടെ അധീനത്തിലിരിക്കുന്നതുകൊണ്ടു ചുരുങ്ങിയ ഒരു കാലത്തിനിടയിൽ നാടെങ്ങും വേണ്ടത്ര ആസ്പത്രികൾ സ്ഥാപിക്കപ്പെടുന്നതാണെന്നു നമുക്കു സമാധാനിക്കാം.



## XXVIII

## പഞ്ചായത്തുകൾ.

"സ്വസഹായം സഹായം" എന്നും "അവനവന്റെ പല്ലിനേക്കാൾ അപരന്റെ തൊണ്ണനല്ലൂ" എന്നുമുള്ള പഴഞ്ചൊല്ലുകൾ സാധാരണങ്ങളാണല്ലോ. പരാശ്രയംകൂടാതെ ജീവിക്കുന്നവനാണ് ഉത്തമനെന്നും മറ്റൊരുത്തന്റെ സഹായത്താലുണ്ടാകുന്ന അഭ്യുദയത്തെക്കാൾ മാനകരമായുള്ള സ്വപ്രയത്നംകൊണ്ടുണ്ടാകുന്ന അഭ്യുദയമാണെന്നുമാകുന്നുവല്ലോ ഇവയുടെ സാരം.

ഭരണവിഷയത്തിലും ഈ തത്വത്തെ വിസ്മരിച്ചുകൂടെന്നാണു ബുധമതം. ഭരണകർത്തൃത്വം ജനങ്ങൾക്കു ജന്മസിദ്ധമായ അവകാശമാണെന്നുള്ള ബോധം ഇന്നോ ഇന്നലെയോ ഉണ്ടായിട്ടുള്ളതല്ല. പ്രാചീനാൎയ്യന്മാർ ഈ തത്വം ഗ്രഹിച്ചു

രാജ്യഭരണകാര്യത്തിൽ പ്രജകൾക്ക പ്രവേശനം നൽകിയിരുന്നുവെന്ന കാര്യം പ്രത്യേകം പ്രസ്താവയോഗ്യമാണ്. എന്നാൽ ഭാരതവർഷത്തിൽ പിന്നീടുണ്ടായ കുഴപ്പങ്ങളുടെ ഫലമായി ഇത്തരത്തിലുള്ള ഭരണക്രമം തീരെ നാമാവശേഷമായിപ്പോയെന്നേയുള്ളു.

ജനങ്ങളെ ഭരിക്കുന്നതിനു ഏററവും യോഗ്യരായവർ അവർതന്നെയാണെന്നത്രെ പാശ്ചാത്യന്മാരുടെ അഭിപ്രായം. ഈ അഭിപ്രായത്തിന് അവരുടെ ഇടയിൽ പ്രബലമായ പ്രചാരം സിദ്ധിച്ചിട്ടുള്ളതുകൊണ്ടാണ് അവിടെ പാർല്ലിമെൻറു മുതലായ പൊതുജനസഭകളും സ്ഥാപിതങ്ങളായിട്ടുള്ളത്. എന്നാൽ തങ്ങൾക്കുള്ള അധികാരം വിട്ടുകൊടുക്കുന്നതിൽ ഭരണാധികാരികൾക്കുള്ള വൈമനസ്യവും തങ്ങളുടെ അധികാരസീമ ദിവസംപ്രതി വലുതായിക്കാണണമെന്നു ജനങ്ങൾക്കുള്ള മോഹവും തമ്മിൽ പോരാടിക്കൊണ്ടുതന്നെയാണ് ഇന്നും പാശ്ചാത്യന്മാർ ഭരണം നടത്തുന്നത്.

പുരാതനകാലങ്ങളിൽ ഇന്ത്യയിലുണ്ടായിരുന്ന വില്ലേജുപഞ്ചായത്തുകൾ ചെറുതരം പാർല്ലിമെൻറുകൾ തന്നെയായിരുന്നു. രാജാക്കന്മാർ തമ്മിലുള്ള ഘോരസമരങ്ങളോ ജനങ്ങൾ തമ്മിലുള്ള കക്ഷിമത്സരങ്ങളോ അവയെ ബാധിച്ചിരുന്നില്ലത്രെ. ആദിമകാലത്തെ മനുഷ്യരുടെ ഇടയിൽ പൊതുസ്വത്തല്ലാതെ ഓരോരുത്തനും പ്രത്യേകമായ സ്വത്തു തന്നെ ഉണ്ടായിരുന്നില്ല. കൃഷിചെയ്തും മററു പ്രവൃത്തികൾ നടത്തിയും ലഭിക്കുന്ന ആദായം അവരെല്ലാവരുംകൂടി ഭാഗിക്കുകയായിരുന്നു പതിവ്. എന്നാൽ കാലാന്തരത്തിൽ ഈ ഏർപ്പാടിനു ഭംഗംവന്നു. "എന്റേതു്", നിന്റേതു്" എന്നുള്ള ബോധം മനുഷ്യഹൃദയങ്ങളിൽ ഉദിച്ചതുതന്നെയാണ് ഇതിനു കാരണം. ഈ ബോധോദയത്തോടുകൂടി രാജ്യഭരണക്രമത്തിലും ചില മാററങ്ങൾ സംഭവിച്ചു. മുമ്പുതന്നെ കഴിഞ്ഞുപൊയ്ക്കൊണ്ടിരുന്ന

ബന്ധം ഇതോടുകൂടി പൂർവ്വാധികം വേഗം അഴിവാൻ തുടങ്ങുകയും ചെയ്തു. പതിനെട്ടാം നൂററാണ്ടിന്റെ അപരാർദ്ധത്തിലും പത്തൊൻപതാം നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിലും പഞ്ചായത്തുകൾ ഇന്ത്യയിൽ എവിടേയുമുണ്ടായിരുന്നുവത്രെ. അന്നുണ്ടായിരുന്ന പഞ്ചായത്തുകളെ പുനരുജ്ജീവിപ്പിക്കേണ്ടതു് അത്യാവശ്യമാണെന്നു കണ്ടാണു് രാജ്യഭരണനേതാക്കന്മാർ ഇയ്യിടെ അതിനു യത്നം ചെയ്യുന്നതു്.

പഞ്ചായത്തിന്റെ അതിർത്തിക്കകത്തുപെട്ട സ്ഥലങ്ങളിലെ ഭരണമാണു് പഞ്ചായത്തിൽ സമർപ്പിതമായിരിക്കുന്നതു്. ഭരണസൌകര്യത്തിനുവേണ്ടി രാജ്യത്തെ ചെറുഖണ്ഡങ്ങളായി ഭാഗിച്ചിരിക്കുന്നുവെന്നു നിങ്ങൾക്കു് അറിയാമല്ലോ. ഇവയിൽ ഏററവും ചെറുഖണ്ഡങ്ങൾക്കു് ആണു് വില്ലേജുകളെന്നും അംശങ്ങളെന്നുമാണു് പറയുന്നതു്. മൂന്നോ നാലോ വില്ലേജുകളെ ഒന്നിച്ചുചേർത്തു് ഒരു പഞ്ചായത്തു സ്ഥാപിക്കുന്നു. ആയിരമോ അതിലധികമോ ജനങ്ങളുള്ള ഏതു വില്ലേജിലും ഒരു പഞ്ചായത്തുണ്ടായിരിക്കേണ്ടതാണു് എന്നാണത്രെ ബറോഡയിലെ ഏർപ്പാടു. ഒരു വില്ലേജിൽ അത്ര ജനങ്ങളില്ലെങ്കിൽ മൂന്നോനാലോ വില്ലേജുകളെ ഒന്നിച്ചുചേർത്തും ഒരു പഞ്ചായത്തു്, സ്ഥാപിക്കുന്നു. പഞ്ചായത്തിൽ കുറഞ്ഞതു് അഞ്ചും കവിഞ്ഞതു് [illegible] അംഗങ്ങളുണ്ടാകും. എന്നാൽ നമ്മുടെ രാജ്യത്തു് സാധാരണയായി അഞ്ചംഗങ്ങളാണു് ഒരു പഞ്ചായത്തിൽ ഉണ്ടായിരിക്കുക.

അംഗങ്ങളെ സർക്കാരിൽനിന്നു നിയമിക്കുകയോ ജനങ്ങൾതന്നെ തിരഞ്ഞെടുക്കുകയോ ആവാം. വില്ലേജുകാരുടെ വിദ്യാഭ്യാസം, പരിഷ്കാരം, മുതലായ സംഗതികളെ അടിസ്ഥാനമാക്കിയാണു് ഇതു് ഏതുപ്രകാരം വേണമെന്നു നിശ്ചയിക്കുന്നതു്. നമ്മുടെ ഇടയിലുള്ള വില്ലേജുകാർ മിക്കവാറും നിരക്ഷരകുക്ഷികളും ഭരണതന്ത്രത്തെപ്പററി ജ്ഞാനമില്ലാത്തവരുമാണു്. അതുകൊണ്ടു് ഇവിടങ്ങളിലുള്ള പഞ്ചായത്തുകളിലെ

അംഗങ്ങളെ സക്കാരിൽനിന്നുതന്നെയാണു് തിരഞ്ഞെടുക്കുന്നതു്. കാലാന്തരത്തിൽ ഇതിനുള്ള അധികാരവും നാട്ടുകാക്കു വിട്ടുകൊടുക്കുന്നതായിരിക്കും.

ഈ പഞ്ചായത്തുകാരുടെ അധികാരങ്ങളെന്തെല്ലാമാണെന്നത്രെ നാം ഇനി പര്യാലോചിക്കേണ്ടതു്. ഗ്രാമങ്ങളിലുള്ള വഴികൾ, കുളങ്ങൾ, കിണറുകൾ, മുതലായവയെ സംരക്ഷണം ചെയ്തുപോരുന്നതു് പഞ്ചായത്തുകാരാണു്. പ്രാഥമിക വിദ്യാഭ്യാസം, ധർമ്മസ്ഥാപനങ്ങൾ, സക്കാർവക കെട്ടിടങ്ങൾ മുതലായവയും ഇവരുടെ അധീനത്തിലാക്കേണ്ടതാണു്. ചില രാജ്യങ്ങളിൽ ഇവയും പഞ്ചായത്തുകാരുടെ കീഴിലാണു്.

ചില പഞ്ചായത്തുകൾക്കു ചുരുങ്ങിയ തോതിലുള്ള സിവിലധികാരവും കൊടുത്തിട്ടുള്ളതായി കാണുന്നുണ്ടു്. അത്തരത്തിലുള്ള പഞ്ചായത്തുകളിൽ സാധാരണ കോടതികളിലെന്നപോലെ ന്യായാധിപന്മാരും മറ്റുമുണ്ടു്. പഞ്ചായത്തുകോടതി, വക്കീലന്മാരുടെ യുക്തിയുക്തമായ പ്രസംഗങ്ങൾകേട്ടു് അവർ കേസ്സുതീരുമാനിക്കുന്നു.

ഇതു് പുതുമയും രസകരമായ ഒരു സംഗതിയാണു്. ഭരണവിഷയത്തിൽ ജനങ്ങൾക്കു് ജ്ഞാനവും അഭിരുചിയും ഉണ്ടാകുവാൻ ഇത്ര നല്ലതായ മറ്റൊരു മാർഗ്ഗമില്ലെന്നു തീർച്ചതന്നെ. തങ്ങൾക്കു് വിട്ടുകിട്ടിയിട്ടുള്ള ഭരണവകുപ്പുകളിൽ വിശാലബുദ്ധിയോടുകൂടി പ്രവർത്തിച്ചാൽ പഞ്ചായത്തുകാക്കു് ഇതിലുമുപരിയായ അധികാരങ്ങളും വിട്ടുകിട്ടുന്നതാണു്.

ഗ്രാമ പഞ്ചായത്തുകളുടെ രീതിയിൽ പണിപ്പെടുക്കുന്ന ഒരു സഭയാണു് ടൌൺകൌൺസിൽ, അഥവാ മുൻസിപ്പാലിററി. ഈ സഭകൾ പട്ടണങ്ങളിലെ കാര്യമാണു് അന്വേഷിക്കുന്നതു്. ശുചീകരണം എന്ന വിഷയം അനേകകാലം ഇവരു

ടെ അധീനത്തിലാണു്. വഴികൾ നന്നാക്കുകയും, പുതുതായി വെട്ടിക്കുകയും, ചെയ്യുന്നതിനു് ഇവൎക്കു് അധികാരമുണ്ടു്. നഗരശുചീകരണത്തിന്റെ ആവശ്യത്തിന്നായി കരം പിരിക്കുന്നതും ഇവർതന്നെ. ഈ സഭകളിലെ അംഗങ്ങളെയും ജനങ്ങൾ തിരഞ്ഞെടുക്കുകയോ, സൎക്കാരിൽനിന്നു നിയമിക്കുകയോ ആകാം. പട്ടണവാസികളുടെ വിദ്യാഭ്യാസത്തേയും പരിഷ്കാരത്തേയും ആശ്രയിച്ചാണു് ഈ സംഗതി തീരുമാനപ്പെടുന്നതു്. കല്ക്കത്ത, ബോംബെ, മുതലായ പട്ടണങ്ങളിലെ സഭകൾക്കു കോർപ്പൊറേഷൻ എന്നാണു് പറയുന്നതു്. നമ്മുടെ ഇന്ത്യാരാജ്യത്തുവെച്ചു് ഏററവുമധികം അധികാരമുള്ള നഗരസഭകൾ ഇവകളാണു്. ജനങ്ങളുടെ സുഖത്തിന്നും സൌകൎയ്യത്തിന്നും ആവശ്യമായ എല്ലാ പ്രവൃത്തി ചെയ്യുന്നതിന്നും ഇവൎക്കു് അധികാരമുണ്ടു്. പഞ്ചായത്തുകൾക്കു സിവിൽ മുതലായ അധികാരങ്ങൾ വിട്ടുകൊടുത്തിട്ടുള്ളതുപോലെ ഈ സഭകൾക്കു് വിട്ടുകൊടുത്തിട്ടില്ല. കാലാന്തരത്തിൽ ഈ അധികാരങ്ങളും വിട്ടുകൊടുക്കുമായിരിക്കാം

---

## XXIX

## ദിവാൻ ശങ്കുണ്ണിമേനോൻ.

---

വിശ്രുതനായ ശങ്കരവാരിയർ ദിവാന്റെയും ശ്രീമതി തോട്ടശ്ശേരി കുഞ്ഞിപ്പിള്ള അമ്മ എന്ന വനിതാരത്നത്തിന്റെയും പ്രഥമപുത്രനായി ശങ്കുണ്ണിമേനോൻ കൊല്ലവൎഷം ൧൦൦൩-മാണ്ടു് മേടം ൨-ാംനു (൧൮൨൮-ഏപ്രിൽ ൧൫-ാംനു) ജാതനായി. ശങ്കുണ്ണിമേനോന്റെ ജനനസമയത്തു് മാതാപിതാക്കന്മാൎക്കു് പറയത്തക്കതായ യാതൊരു സമ്പത്തും ഉണ്ടായ.

തന്നില്ല. അന്നു ശങ്കരവാരിയർ ഹജൂരിലെ ശിരസ്തദാരുദ്യോഗമാണു് ഭരിച്ചിരുന്നതു് എന്നു തോന്നുന്നു.

നാട്ടുനടപ്പനുസരിച്ചു് ശങ്കരവാരിയർ പുത്രനെ അഞ്ചാമത്തെ വയസ്സിൽ എഴുത്തിനു വെപ്പിച്ചു; ശംകുണ്ണിമേനവന്നു പതിനൊന്നു വയസ്സായപ്പോൾ അച്ഛനെ റസിഡണ്ടു് ആഫീസിലെ ഒരു ഉദ്യോഗസ്ഥനായി മാററുകയാൽ, അന്നു് ശങ്കരവാരിയരൊന്നിച്ചു പുത്രനും തിരുവനന്തപുരത്തേക്കു പോയി. അക്കാലത്തിനിടയിൽ ശംകുണ്ണിമേനോൻ കുറെ സംസ്കൃതവും ഇംഗ്ലീഷിലെ അദ്ധ്യപാഠങ്ങളും പരിശീലിച്ചിരുന്നു. ൧൦൧൦-ൽ തിരുവനന്തപുരത്തു് ഒരു ഇംഗ്ലീഷുപള്ളിക്കൂടം സ്ഥാപിക്കപ്പെട്ടപ്പോഴാണു് ശങ്കരവാരിയർ തന്റെ പുത്രനായ ശംകുണ്ണിമേനവനേയും ഗോവിന്ദമേനോനേയും തിരുവനന്തപുരത്തേക്കു കൊണ്ടുപോയതു്. ശംകുണ്ണിമേനോന്റെ അനന്തരഗാമിയായി കൊച്ചിയിലെ ദിവാനുദ്യോഗം ഭരിച്ച അനുജൻ ഗോവിന്ദമേനോൻ അദ്ദേഹത്തിന്റെ സഹപാഠിയുമായിരുന്നു. ശംകുണ്ണിമേനോന്നു് കണക്കു് എന്ന പാഠവിഷയത്തിലായിരുന്നു അധികം സാമർത്ഥ്യം. ശംകുണ്ണിമേനോന്റെ പഠനചാതുര്യംകൊണ്ടു് അദ്ദേഹത്തിന്റെ ഗുരുനാഥനായ മിസ്റർ റോബർട്ട്സ് വളരെ സന്തോഷിച്ചു. മിസ്ററർ റോബർട്ട്സിന്റെ പാഠശാലയിൽ മേനവൻ ആറു സംവത്സരം പഠിച്ചു. അത്രയും കാലംകൊണ്ടു് അദ്ദേഹം അദ്വിതീയനായിത്തീൎന്നു. ശംകുണ്ണിമേനോൻ തിരുവനന്തപുരത്തു് ഇനി താമസിക്കുന്നതു് അനാവശ്യമാണെന്നായിരുന്നു മിസ്റററോബർട്ട്സിന്റെ അഭിപ്രായം. ഈ വിവരം ഗ്രഹിച്ചപ്പോൾ ശങ്കരവാരിയൎക്കു വളരെ സന്തോഷമുണ്ടായി. തന്റെ പുത്രന്റെ അസാമാന്യപാണ്ഡിത്യം അദ്ദേഹത്തിന്നു സീമയററ അഭിമാനത്തിന്നു് കാരണമായിത്തീൎന്നതിൽ അത്ഭുതമില്ലല്ലോ.

അന്നു ശങ്കരവാരിയർ കൊച്ചിയിലെ ദിവാനായിരുന്നു.

പുത്രനെ എറണാകുളത്തേക്കു വരുത്തി തന്റെ ആപ്പീസിൽ ജോലി പരിശീലിപ്പിക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ അദ്ദേഹം ചെയ്തു. എന്നാൽ ബ്രിട്ടീഷ് സൎവ്വീസിൽ മാന്യമായ ഒരു ഉദ്യോഗം ശങ്കുണ്ണിമേനോനു ലഭിക്കണമെന്നായിരുന്നു പിതാവിന്റെ ആഗ്രഹം. എറണാകുളത്തുതന്നെ ജോലി പരിശീലിച്ചുകൊണ്ടു താമസിക്കുന്നതിനിടയിൽ ദിവാന്റെ ആപ്പീസിലെ പോലീസ് ഹെഡ്ഗുമസ്തന്റെ പണി ഒഴിവു വരികയും ശങ്കരവാരിയർ പുത്രനെ ആ ജോലിക്കു നിയമിക്കയും ചെയ്തു. ശങ്കുണ്ണിമേനോൻ തന്റെ കൃത്യനിൎവ്വഹണത്തിൽ പ്രദൎശിപ്പിച്ച അത്യധികമായ ശുഷ്കാന്തികണ്ടു് എല്ലാവരും സന്തോഷിച്ചു.

ഈ ജോലിയിൽ അദ്ദേഹം മൂന്നുകൊല്ലമേ ഇരുന്നുള്ളൂ. അപ്പോഴേക്കും കോഴിക്കോട്ടുള്ള സിവിൽ കോടതിയിൽ ഒരു പരിഭാഷകന്റെ പണി ഒഴിവുവന്നു. അതിന് ആരെയാണ് നിയമിക്കേണ്ടതെന്നു തീരുമാനിപ്പാനായി ഒരു പരീക്ഷ നടത്തിയതിൽ ശങ്കുണ്ണിമേനോൻ വിജയിയായതിനാൽ ആ ഉദ്യോഗം അദ്ദേഹത്തിനു പ്രയാസംകൂടാതെ ലഭിച്ചു. അവിടുന്നു ഒരുകൊല്ലം കഴിഞ്ഞപ്പോഴേക്കും അദ്ദേഹം ബ്രിട്ടീഷുകൊച്ചിയിൽ പ്രധാന സദർ അപ്പീൽ കോടതിയിലെ ശിരസ്തദാരായി നിയമിക്കപ്പെട്ടു. അനന്തരം അദ്ദേഹം വെളിയങ്കോട്ടിലെ മുൻസിപ്പായി. ഈ ഉദ്യോഗം അദ്ദേഹം ഏഴുകൊല്ലം ഭരിച്ചു.

൧൦൨൮-ൽ വീരകേരളവൎമ്മത്തമ്പുരാൻ *കൊച്ചിയിലെ മഹാരാജാവായി. യുവാവും വിദ്വാനുമായ ഈ തമ്പുരാനു ഉത്തരേന്ത്യയിൽ ആസകലം സഞ്ചരിച്ചാൽ കൊള്ളാമെന്നാഗ്രഹമുണ്ടായിരുന്നു. തന്റെ എഴുന്നള്ളത്തിനെ സംബന്ധിച്ചു സകല ഏൎപ്പാടുകളും ചെയ്വാൻ ശങ്കുണ്ണിമേനവനെയാണ് തമ്പുരാൻ തിരുമനസ്സിനു് ഏല്പിച്ചതു്. ശങ്കുണ്ണിമേനോൻ തന്റെ ചുമതലകൾ വളരെ ശ്രദ്ധയോടുകൂടി നടത്തിയതി

നാൽ മഹാരാജാവിനു് അദ്ദേഹത്തിൻെറ പേരിൽ വളരെ പ്രീതിയുണ്ടായി. എന്നാൽ ഈ മഹാരാജാവു് കാശിയിൽവച്ചു് പരലോകം പ്രാപിച്ചു.

പോലീസ്സ് ഹെഡ്ഗുമസ്തനായി നിയമിക്കപ്പെട്ടിട്ടു് ഒരുസംവത്സരം കഴിഞ്ഞപ്പോൾ അദ്ദേഹം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു. ശ്രീമതി കുറുപ്പത്തു് നാരായണിയമ്മയായിരുന്നു അദ്ദേഹത്തിൻെറ പത്നി. ഇവർക്കു രണ്ടു പുത്രന്മാരും ഒരു പുത്രിയും ജാതരായി. മക്കളെ പോററിവളർത്തേണ്ട ഭാരത്തെ ഭർത്താവിങ്കൽതന്നെ സമർപ്പിച്ചുകൊണ്ടു് ഈ വനിതാരത്നം ൧൦൭൬-ൽ സ്വർല്ലോകപ്രാപ്തയായി. ഇക്കാലത്തിനിടയ്ക്കുതന്നെയാണു് അദ്ദേഹത്തിൻെറ പിതാവും പരമഗതിയെ പ്രാപിച്ചതു്. ഈ സംഭവങ്ങളോടുകൂടി ശങ്കുണ്ണിമേനോൻെറ സുഖജീവിതം അവസാനിച്ചുവെന്നു പറയാവുന്നതാണു്.

ശങ്കരവാരിയരുടെ നിര്യാണാനന്തരം വെങ്കിട്ടരായരാണു കൊച്ചിയിലെ ദിവാനായതു്. ദിവാൻപേഷ്കാരുടെ ഉദ്യോഗം സ്വീകരിപ്പാൻ മഹാരാജാവു തന്നോടു കല്പിച്ചെങ്കിലോ എന്നൊരു ഭയം ശങ്കുണ്ണിമേനവന്നു് അന്നുണ്ടായിരുന്നു. വെങ്കിട്ടരായരുടെ കീഴിൽ ജോലിയെടുപ്പാൻ കഴികയില്ലെന്നുള്ള സംഗതിതന്നെയായിരുന്നു ഈ ഭയത്തിനു കാരണം.

൧൦൫൬-ൽ ശങ്കുണ്ണിമേനോൻ തിരുനൽവേലിയിലെ ഡിപ്പൂട്ടി കലക്ടരായി നിയമിക്കപ്പെട്ടു. അന്നത്തെ മഹാരാജാവിനു ദിവാൻ വെങ്കിട്ടരായരുടെ പേരിൽ നിർഭാഗ്യത്താൽ അതിയായ അതൃപ്തി തോന്നുവാനിടയായി. അതു ക്രമേണ വർദ്ധിച്ചു് ഒടുക്കം പരസ്പരം ബദ്ധവൈരമായിട്ടു തീൎന്നു. തമ്മിലുള്ള ഈ വൈരത്തിനു് ദിനംപ്രതി മൂച്ഛ കൂടിക്കൊണ്ടു വന്നതേയുള്ളു. എന്നാൽ ദിവാനു് റെസിഡണ്ടിൻെറ സഹായമുണ്ടായിരുന്നു. അതുകൊണ്ടു മഹാരാജാവി

ൻെറ ഇഷ്ടംപോലെ വെങ്കിട്ടരായരെ ദിവാനുദ്യോഗത്തിൽ നി
ന്നു നീക്കംചെയ്‌വാൻ സാധിച്ചില്ല. എങ്കിലും തമ്പുരാ
ൻെറ അവലാതികൾ കേട്ട് സഹിക്കവയ്യാതെയായി മദ്രാ
സ്സ് ഗവൺമെണ്ട് അന്നത്തെ റസിഡണ്ടിനെ തിരികെ വിളി
ച്ചു. പുതിയ റസിഡണ്ട് ചാർജ്ജെടുത്ത ഉടൻതന്നെ വെങ്കി
ട്ടരായരെ ദിവാൻപദത്തിൽനിന്നു നീക്കംചെയ്തു.

പിതാവിൻെറ അനന്തരഗാമിയായിത്തന്നെ ശങ്കുണ്ണിമേ
നോൻ കൊച്ചിയിലെ മന്ത്രിസ്ഥാനത്ത് ആരോഹണം ചെ
യ്യേണ്ടതായിരുന്നു. അതിനു സംഗതിവന്നില്ല എങ്കിലും വെ
ങ്കിട്ടരായർക്കുശേഷം ദിവാനാകേണ്ടതു് ആരാണെന്നുള്ള ചോ
ദ്യത്തിനുതന്നെ പിന്നെ ഇടയുണ്ടായില്ല. ൧൮൬൦ മാർച്ച്
൧൯-ാംതീയതിയാണ് ശങ്കുണ്ണിമേനോൻ കൊച്ചിയിലെ ദി
വാൻ ഉദ്യോഗം സ്വീകരിച്ചതു്. അദ്ദേഹം ഈ ജോലി ൧൯
കൊല്ലവും ൯ മാസവും നോക്കുകയുണ്ടായി.

ശങ്കരവാരിയർ രാജ്യത്തേക്കുവേണ്ടി ചെയ്ത നന്മകൾ
നിമിത്തം കൊച്ചിരാജ്യം പരമപ്രതാപത്തിലുമുള്ള അഭിവൃദ്ധി
യെ ക്രമേണ പ്രാപിക്കുകയും ജനങ്ങൾ ഒട്ടേറെ സംതൃപ്തരായി
ത്തീരുകയും ചെയ്തു. എന്നാൽ വെങ്കിട്ടരായരുടെ ഭരണകാല
ത്തുണ്ടായ അഴിമതികൾ കാരണം അതിൻെറ വിപരീതമായ
ഒരു ഫലം ജനങ്ങൾ അനുഭവിക്കുകയും രാജ്യമാസകലം കനി
ളകിമറിഞ്ഞു വശാവുകയും ചെയ്തു. മഹാശയനായ ശങ്കു
ണ്ണിമേനോന് ഈ അഴിമതികൾ ഒതുക്കുന്നതിന് വളരെകാല
മോ യത്നമോ വേണ്ടിവന്നില്ല. ദിവാൻെറ നിലയിൽ അദ്ദേ
ഹം കൊച്ചി രാജ്യത്തിനുവേണ്ടി ചെയ്ത നന്മകൾ എന്തെല്ലാ
മെന്നു സംക്ഷേപമായി താഴെ വിവരിക്കാം.

റവന്യൂ, വിദ്യാഭ്യാസം, മരാമത്ത്, നീതിന്യായം മുതലാ
യ വകുപ്പുകളിലേതിലെങ്കിലും അദ്ദേഹത്തിൻെറ ശ്രദ്ധ പതി

യാതിരുന്നിട്ടില്ല. ആധാരം രജിസ്റ്റർചെയ്യുക എന്ന സമ്പ്രദായം അദ്ദേഹമാണ് പ്രചാരത്തിൽ വരുത്തിയതു്. ഉപ്പ് പുകയില, മുതലായ പദാർത്ഥങ്ങളിന്മേൽ കരം ചുമത്തി സർക്കാരിലേക്ക് ആവഴിക്കൊരാദായം ഉണ്ടാക്കിത്തീർക്കുന്നതിനുള്ള മാർഗ്ഗം കണ്ടുപിടിച്ചതും അദ്ദേഹമാകുന്നു. ഇന്നു നാം കാണുന്ന അനവധി വിദ്യാലയങ്ങളിൽ പലതും ഹൈസ്കൂളുകളും കോളേജും അദ്ദേഹമാണ് സ്ഥാപിച്ചതു്. വഴികൾവെട്ടിക്കുക, പാലങ്ങൾ പണിയിക്കുക മുതലായ ഏർപ്പാടുകളിൽ അദ്ദേഹത്തിനുണ്ടായിരുന്ന ശ്രദ്ധ കുറച്ചൊന്നുമല്ല. ഇന്നു നാട്ടിൽകാണുന്ന മിക്കപാലങ്ങളും ആദ്യമായികെട്ടിച്ചതു അദ്ദേഹമാകുന്നു. നീതിന്യായവകുപ്പിനെ പരിഷ്കരിക്കുവാനാണ് ദിവാന് അധികം യത്നം വേണ്ടിവന്നതു്. ആ വകുപ്പിൽ നടന്നിരുന്നതുപോലെ അത്ര അധികം കഴിമതികൾ മറ്റു യാതൊരു വകുപ്പിലും ഉണ്ടായിരുന്നില്ല. കോഴവാങ്ങിക്കാതെയും സത്യമായും ന്യായമായും ജോലിചെയ്യാൻ സന്നദ്ധന്മാരും യോഗ്യന്മാരും ആയ ജഡ്ജിമാരെയും മറ്റുദ്യോഗസ്ഥന്മാരെയും നിയമിക്കുന്നതിൽ അദ്ദേഹംപ്രത്യേകം ശ്രദ്ധവെച്ചിരുന്നു. കൊച്ചിരാജ്യത്തു ഇന്നുകാണുന്ന പരിഷ്കാരവൃക്ഷത്തിന്റെ വിത്തു് ആദ്യമായികുഴിച്ചിട്ടതു പിതാവാണെങ്കിൽ അതിനെ യഥാവിധി നനച്ചുവളർത്തിക്കൊണ്ടുപോന്നതു പുത്രനാണെന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല.

൧൦൫൦-ൽ ഉണ്ടായ ഒരു ജ്വരബാധയോടുകൂടി അദ്ദേഹത്തിന്റെ ശരീരസുഖം നാമാവശേഷമായി. ൧൦൫൩-ൽ മുതൽ അദ്ദേഹത്തിന് ഹൃദയരോഗവും ബാധിച്ചു. ഉദ്യോഗത്തിൽനിന്നു പിരിയുവാൻ അദ്ദേഹം അന്നുമുതൽക്ക് യത്നിച്ചുതുടങ്ങിയെങ്കിലും മഹാരാജാവിന് അക്കാര്യത്തിൽ തൃപ്തിയില്ലായ്കനിമിത്തം ശങ്കുണ്ണിമേനോൻ ൧൦൫൪-ൽ മാത്രമേ ദിവാൻപദത്തിൽനിന്നു ഒഴിഞ്ഞുള്ളു. ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതിനുശേഷം നാലുസംവത്സരംമാത്രം അദ്ദേഹം ജീവി

ച്ചിരുന്നു. ഈ മഹാനുഭാവൻ ൧൯൧൩ ആഗസ്റ്റു ൨൫-നു-നാമാവശേഷനായി. അദ്ദേഹത്തിനു സി. എസ്സ്. ഐ. എന്ന സ്ഥാനം ബ്രിട്ടീഷു ഗവര്‍മ്മെണ്ടില്‍നിന്നു നല്‍കുകയുണ്ടായെന്ന സംഗതിയും ഇവിടെ പ്രസ്താവയോഗ്യമാണു.

---

## XXX

## കാശി, അല്ലെങ്കില്‍ വാരാണസി.

---

ധര്‍മ്മക്ഷേത്രമായും കര്‍മ്മക്ഷേത്രമായും വിളികൊള്ളുന്ന ഈ ഭാരതവര്‍ഷത്തിലുള്ള പുണ്യക്ഷേത്രങ്ങളുടെ എണ്ണം അസംഖ്യമാകുന്നു. ഓരോ സ്ഥലത്തിന്റെയും ഉത്ഭവം, മഹിമ മുതലായവയെപ്പററി പ്രതിപാദിക്കുന്ന പുരാണങ്ങളുണ്ടു. ഇവയ്ക്കു സ്ഥലപുരാണങ്ങളെന്നുപേര്‍. ഈ പുരാണകര്‍ത്താക്കന്മാരുടെ അഭിപ്രായം നാം സ്വീകരിക്കുന്നതായാല്‍ ഇന്ത്യയിലുള്ള സകല സ്ഥലങ്ങളും ഒരുപോലെയുള്ള പുണ്യക്ഷേത്രങ്ങളാണെന്നു നാം സമ്മതിക്കേണ്ടിവരും.

എങ്കിലും വാരാണസി അഥവാ കാശിയാണു ഏററവും പ്രധാനമായ പുണ്യക്ഷേത്രമെന്നു സകല ഹിന്തുക്കളും ഐക്യകണ്ഠ്യേന സമ്മതിക്കുന്നതാണു. പിതൃക്കള്‍ക്കു മോക്ഷംവരുത്തുവാനായിട്ടാണല്ലോ ഭഗീരഥന്‍ ആകാശഗംഗയെ ഭൂമിയിലേക്കു പ്രവഹിപ്പിച്ചതു. ഗംഗാപ്രവാഹത്തിന്റെ ശക്തിതടയുന്നതിനു കൈലാസാധിപനായ പാര്‍വ്വതീരമണനു മാത്രമെ സാധിച്ചുള്ളു. അര്‍ത്തരായ ഭാഗീരഥസന്താനങ്ങളുടെ നിലവിളികേട്ടു ഗംഗാദേവി കൈക്കുംകൊണക്ഷമില്ലാതെ ഐശ്വരേഷ്ഠാനം ചെയ്യുവെന്നും, തന്നിമിത്തം വലഞ്ഞുപോരായെന്നും "ഗംഗാനദി" എന്ന പാഠത്തില്‍ പ്രസ്താവിച്ചിട്ടുണ്ടല്ലോ

വഴിഞ്ഞുപോയ തന്നെ രക്ഷിക്കുവാൻ പാർവ്വതീശനുമാത്രമേ സാധിക്കയുള്ളുവെന്നു കണ്ടു ഗംഗാവിശ്വനാഥനെ സ്തുതിക്കയും അദ്ദേഹം ഗംഗയുടെ നിലവിളികേട്ട് നദീതീരത്തു ഇരുന്നരുളുകയുംചെയ്തു. ഗംഗയുടെ പരിതാപശാന്തിക്കായി ജഗദീശൻ ഇരുന്നരുളിയ സ്ഥലമായിരുന്നതുകൊണ്ടായിരിക്കാം ഹിന്ദുക്കൾ കാശിക്ക് ഇത്ര പ്രാധാന്യം കല്പിച്ചിട്ടുള്ളത്. ഇന്ത്യയിലെ ഏററവും പുണ്യമായ നദി ഗംഗയാണെന്നു സർവ്വസമ്മതമാണല്ലോ. ഗംഗാവതരണോദ്ദേശത്തെ അടിസ്ഥാനമാക്കിയായിരിക്കാം ഇത്രമേൽ പുണ്യത്വം ആ നദിക്കു ഉണ്ടെന്നു ഹിന്ദുക്കൾ തീരുമാനിച്ചത്. ഐഹികത്തെക്കാൾ പ്രധാനമായത് പാരത്രികമാണ് എന്നാണല്ലോ ഏതു ഹിന്ദുവിന്റെയും വിശ്വാസം. ഐഹികജീവിതായോധനത്തിൽ ചെയ്തുപോയിട്ടുള്ള പിഴകൾക്കെല്ലാം പരിഹാരമായി ഒരു ഗംഗാസ്നാനം മതിയെന്നും ഗംഗാതീരത്ത് കിടന്നുകാലധർമ്മം പ്രാപിച്ചാൽ മോക്ഷം ലഭ്യമായെന്നും ഹിന്ദുക്കൾ വിശ്വസിക്കുന്നു. ഗംഗാമജ്ജനംകൊണ്ടുണ്ടാകുന്ന ഗുണം ഇത്രയധികമാണെങ്കിൽ, ഗംഗയാലും ആരാധ്യനായിരിക്കുന്ന വിശ്വനാഥനെ ദർശിച്ചാൽ ഉണ്ടാകുന്നഫലം അതിലും ഉപരിയായിരിക്കണമല്ലോ. അതുകൊണ്ടുതന്നെയാണ് ഇത്ര വളരെ ആളുകൾ കൊല്ലംതോറും ഓരോ സമയങ്ങളിലായി അവിടെയെത്തിച്ചേരുന്നതും. സർവ്വസംഗപരിത്യാഗന്മാരും മോക്ഷലബ്ധിക്കായി ഗംഗാസ്നാനംചെയ്തു വിശ്വനാഥദർശനവും കഴിച്ചു കാശിയിൽതന്നെ അധിവസിക്കുന്ന ജനങ്ങളുടെയും എണ്ണം ചുരുക്കമല്ല.

ഉഷസി ഗംഗാസ്നാനംചെയ്തു ഭൂതിലിപ്താംഗരായി കണ്ണടച്ചു സമാധിയിരുന്നു ഈശ്വരധ്യാനംചെയ്യുന്ന മഹർഷിപുംഗവന്മാരെ കാണുന്ന സമയം ഐഹികഭോഗങ്ങളിൽ വിരക്തിവരാത്തവരില്ലത്രെ. വിശ്വനാഥദർശനാർത്ഥം ഭാരതത്തിന്റെ നാനാഭാഗത്തുനിന്നും ആഗതരാകുന്ന ജനങ്ങൾ ഇവ

ക്കു് ദക്ഷിണയായി എന്തെങ്കിലും ദാനംചെയ്യാതെ ഗംഗാതീരം വിടുന്നതുമല്ല. ഐഹികസുഖകാംക്ഷകൂടാതെ ഈശ്വരധ്യാനംചെയ്തു ദിവസം നയിപ്പാൻതക്കവണ്ണം കരളുറപ്പുവന്ന ആ മഹാന്മാരുടെ ചരിത്രം എത്രതന്നെ വൎണ്ണിച്ചാലും മതിയാകുന്നതല്ല.

ഗംഗാതീരത്തു് സ്ഥാപിതങ്ങളായിരിക്കുന്ന മററനേകസ്ഥാനങ്ങളും പുണ്യക്ഷേത്രങ്ങളായിത്തന്നെയാണു് ഹിന്ദുക്കൾ കരുതിവരുന്നതു്. ഗംഗയും യമുനയുംകൂടി സമ്മേളിക്കുന്ന സ്ഥലമായ പ്രയാഗയാണു് ഇവയിൽ ഏററവും പ്രധാനമായതു്.

വാരാണസിയിൽ വസിച്ചരുളുന്ന വിശ്വനാഥനെത്തന്നെയാണത്രെ ശ്രീരാമൻ രാമേശ്വരത്തും പ്രതിഷ്ഠിച്ചിട്ടുള്ളതു്.

രാവണനിഗ്രഹാൎത്ഥം സേതുബന്ധനംചെയ്ത സ്ഥലം എന്നും ഒരു പുണ്യക്ഷേത്രമായിരിക്കേണമെന്നു കരുതിയായിരിക്കാം ഭാരതപുണ്യഭൂമിയുടെ ദക്ഷിണമൂലയിൽ ശ്രീരാമൻ വിശ്വനാഥപ്രതിഷ്ഠ ചെയ്തതു്. ഹിമവത്സേതുപൎയ്യന്തമായികിടക്കുന്ന ഭാരതവൎഷംമുഴുവനും വിശ്വനാഥന്റെ പ്രത്യേകകടാക്ഷത്തിനു പാത്രീഭവിച്ച പുണ്യഭൂമിയാണെന്നു ജനങ്ങൾ ധരിച്ചുകൊള്ളട്ടെ എന്നൊരുദ്ദേശ്യം ശ്രീരാമനുണ്ടായിരുന്നിരിക്കണം. ഉത്തരേന്ത്യയിൽ വസിച്ചരുളുന്ന ആ ജഗദീശനെത്തന്നെ ഈ ദക്ഷിണമൂലയിലും ശ്രീരാമൻ പ്രതിഷ്ഠിപ്പാൻ മററന്താണു കാരണം?

ഗംഗാസ്നാനാനന്തരം സേതുസ്നാനവും സാധിച്ചു് ജനങ്ങൾ അവരവരുടെ വസതികളിലേക്കു പ്രത്യാഗമിച്ചുകൊള്ളട്ടെ എന്നു ശ്രീരാമൻ വിധിച്ചപ്രകാരംതന്നെ ഇന്നും നടന്നുവരുന്നു.

ഇനി രണ്ടുവാക്കു പറയേണ്ടതു കാശിപുരത്തെപ്പററിയാണു്. കൈലാസാധിപനായ ശിവൻ കാശിയിൽ പണ്ടിയാ

ന്ന പാർവ്വതിക്ക് തത്വോപദേശം ചെയ്തുകൊണ്ടിരുന്നപ്പോൾ പുത്രന്മാരായ സുബ്രഹ്മണ്യാദികൾ സമീപത്തു കളിച്ചുകൊണ്ടിരുന്നു. ഭർത്താവിന്റെ പ്രസംഗം ശ്രവിക്കുന്നതിൽ ദേവി ഇടയ്ക്കിടെ അശ്രദ്ധ കാണിച്ചു. കുട്ടികൾ കളിച്ചുകൊണ്ടിരുന്നതു നോക്കിയതിനാലാണ് ഇപ്രകാരം സംഭവിച്ചതു്. പത്നിയുടെ അശ്രദ്ധകണ്ടു് ശിവൻ ഒടുവിൽ കുപിതനായി, വിഷയങ്ങളിലുള്ള ആസക്തി ദേവിക്ക് ഇനിയും വിട്ടിട്ടില്ലെന്നു തോന്നുന്നു, അതിനാൽ ഭൂമിയിൽ ചെന്നു കുറേക്കാലം, വസിച്ചു വൈരാഗ്യം വന്നതിനുശേഷം ഇവിടേക്ക് പ്രത്യാഗമിച്ചാൽ മതി, എന്നു പാർവ്വതിയോടു പറഞ്ഞു. ഭർത്താവിന്റെ ആജ്ഞകേട്ടു് ദേവി ദുഃഖവിവശയായി. ഗത്യന്തരമില്ലെന്നു കണ്ടു ഭൂമിയിലേക്കു ഇറങ്ങിപ്പോരുകയുംചെയ്തു.

അപ്പോൾ പുത്രന്മാരും ദേവിയെ അനുഗമിച്ചു. അവർ കൈലാസമല കടന്നു ഹിമവൽസാനുവിലെത്തി വൈരികളുടെ ആക്രമണങ്ങളിൽനിന്നും മാതാവിനെ രക്ഷിപ്പാനായി കുമാരന്മാർ വാഴപ്പിണ്ടികൊണ്ടു ഒരു ഗോപുരം നിർമ്മിച്ചു. ദേവി ഒരു രാത്രി അതിനകത്തു് കഴിച്ചുകൂട്ടുകയുംചെയ്തു. ദേവി കൈലാസത്തിൽനിന്നും പ്രയാണംചെയ്തതിനുശേഷം ഒരു ദിവസം നാരദമഹർഷികൾ ശിവസന്നിധാനത്തിൽ ചെന്നപ്പോൾ അവിടെ പാർവ്വതിയെ കാണാഞ്ഞു അവർ പരിഭ്രമിച്ചു. ദേവിയെ അവർ എല്ലാടവും തിരഞ്ഞുനടന്നു, ഒടുവിൽ കണ്ടെത്തി. കൈലാസത്തിലേക്കുതന്നെ പ്രത്യാഗമിച്ചാലും കൊള്ളാമെന്നായിരുന്നു മഹർഷിമാരുടെ അപേക്ഷ. എന്നാൽ ആ അപേക്ഷ ദേവി സ്വീകരിച്ചില്ല. തപസ്സുചെയ്തു ഭർത്താവിനെ പ്രത്യക്ഷനാക്കി സന്തുഷ്ടനാക്കിയതിനുശേഷമേ താൻ വെള്ളിമലയിലേക്കു എഴുന്നള്ളുകയുള്ളുവെന്നായിരുന്നു പാർവ്വതിയുടെ ദൃഢമായ നിശ്ചയം. ഭാരതപുണ്യഭൂമിയിലെല്ലാടവും തിരഞ്ഞുനടന്നു ഒടുവിൽ ദേവി കാഞ്ചീപുരത്തെത്തി. അവിടെയിരുന്നു പുത്രന്മാരോടുംകൂടി ശിവനെ തപസ്സുചെയ്തു. ദേവിയു

ടെ തപോനിഷ്ഠകണ്ടു ശിവൻ പ്രത്യക്ഷനായി ഇപ്രകാരം ജഗദൈകകാരണനായ അചിൽപുമാൻ പ്രത്യക്ഷനായ സ്ഥലമാകകൊണ്ടു കാഞ്ചീപുരം ഭാരതവർഷത്തിലെ പുണ്യക്ഷേത്രങ്ങളിൽവച്ചു പരിപാവനമായ ഒന്നാണെന്നു പറയാം.

കംസാദിദുഷ്ടകണ്ടകന്മാരുടെ ഹിംസാൎത്ഥം അവതരണംചെയ്ത ശ്രീകൃഷ്ണഭഗവാന്റെ ജന്മഭൂമി എന്ന നിലയിൽ ദ്വാരക എത്രയോ പാവനമായ ഒരു പുണ്യക്ഷേത്രമാണെന്നാണ് ഹിന്തുക്കളുടെ വിശ്വാസം. എന്നാൽ ദ്വാരകയിൽ പ്രതിഷ്ഠിച്ചിരുന്ന കൃഷ്ണബിംബംയദുകുലനാശാനന്തരം അവിടെനിന്നു ഒഴുകി കേരളത്തിൽ ഒരുസ്ഥലത്തുവന്നണഞ്ഞുവെന്നും, ആ ബിംബപ്രതിഷ്ഠ കേരളത്തിൽ ചെയ്തതു ഗുരുവും വായുവും കൂടിയാകയാൽ ആ പ്രദേശത്തിനു "ഗുരുവായൂർ" എന്നു നാമമുണ്ടായിയെന്നുമാണു ഐതിഹ്യം. ഗുരുവായൂരപ്പന്റെ മാഹാത്മ്യങ്ങൾ അവൎണ്ണനീയങ്ങളാണ്. നാരായണീയകൎത്താവായ മേല്പത്തൂർ നാരായണഭട്ടതിരിയുടെ അത്യസഹ്യമായ രോഗത്തിന്റെ ശമനത്തിനു് ഗുരുവായൂരപ്പന്റെ കടാക്ഷവൈഭവമൊന്നാണ് കാരണം. ഇന്നു അവിടെച്ചെന്നുകൂടുന്ന വിഷ്ണുഭക്തന്മാരുടെ എണ്ണം നിസ്സാരമല്ല.

ഇങ്ങിനെ നോക്കുന്നതായാൽ ഈ ഭാരതപുണ്യഭൂമിയിലുള്ള സകല സ്ഥലങ്ങളും ഒരുപോലെ പരിപാവനമായിട്ടുള്ളവയാണെന്നു കാണാം.



## XXXI

## ശ്രീരംഗപട്ടണം.

---

ദക്ഷിണഗംഗ എന്നുകൂടി വിളിച്ചുവരുന്ന കാവേരി എന്ന നദി തലക്കാവേരി എന്ന സ്ഥലത്തുനിന്നു ഉത്ഭവിക്കുന്നു.

ഈ നദി അനവധിശാഖകളായി പിരിഞ്ഞൊഴുകുന്നതിനാൽ അതിൽ അവിടവിടെയായി ചില തുരുത്തുകൾ കാണാം. ഈ പ്രകാരമുള്ള തുരുത്തുകളിൽ ഒന്നിലാണ് ശ്രീരംഗപട്ടണം സ്ഥാപിതമായിരിക്കുന്നതു്. ഈ തുരുത്തിനു് ഏകദേശം ൩ൽ നാഴിക നീളവും ൨ നാഴികവീതിയുമുണ്ടു്. തുരുത്തിനു ചുററുമായി കെട്ടീട്ടുള്ള കോട്ടക്ക് ൨,൦൦൦ ചതുരശ്രവാര വിസ്താരമുണ്ടു്. കാവേരിതന്നെയാണു് പശ്ചിമോത്തരഭാഗങ്ങളിലെ കിടങ്ങു്. വർഷകാലത്തു് ഈ നദിയിൽക്കൂടി ഗതാഗതത്തിനു് യാതൊരസൌകര്യവുമില്ല. ആദ്യകാലത്തു ഇവിടെ ഒരു വിഷ്ണുക്ഷേത്രവും ചെറിയ ഒരു ഗ്രാമവും മാത്രമെ ഉണ്ടായിരുന്നുള്ളു.

ഈ പട്ടണത്തിനു ചുററുമുള്ള പ്രദേശങ്ങൾ വളരെ ഫലപുഷ്ടിയുള്ളവയാണു്. ഇതിനു കാരണം കാവേരിയിൽ എന്നും വെള്ളമുണ്ടു് എന്ന സംഗതിയത്രെ. നദിയിൽനിന്നു വെള്ളം കൊണ്ടുപോവാൻ അനവധി ചാലുകൾ കുത്തീട്ടുണ്ടു്. മഴയില്ലാത്തകാലത്തും ശ്രീരംഗപട്ടണവും അതിന്റെ അയൽപ്രദേശവും ധാന്യസമൃദ്ധിയോടുകൂടി വിളങ്ങുന്നതു കാണാം.

ഈ പട്ടണം സുഖമായനിവാസത്തിനു യോഗ്യമായ ഒരു പ്രദേശമല്ല. ഇതിനരികുകൂടി ഒഴുകുന്ന കാവേരിനദിയിൽ അവിടവിടെയായി അനവധി പാറകളുണ്ടു്. ആ പാറകളിന്മേൽ സൂര്യകിരണങ്ങൾ തട്ടുമ്പോൾ അതിയായ ഉഷ്ണമുണ്ടാകുന്നു. ഇതിനുപുറമെ അവിടെ ഒരു വിഷക്കാററു ഉത്ഭവിക്കാറുണ്ടു്. ഈ കാററും ആരോഗ്യഹാനിയെ ഉണ്ടാക്കിത്തീർക്കുന്നു.

ഒരു കുഗ്രാമമായിരുന്ന ശ്രീരംഗപട്ടണം ചരിത്രപ്രസിദ്ധമായതു് ഹൈദരാലിയുടെയും ടിപ്പുവിന്റെയും കാലത്താണു്. ആ തുരുത്തിനുചുററും കാവേരീനദി കോട്ടകിടങ്ങിന്റെസ്ഥാനം വഹിച്ചുകൊണ്ടൊഴുകുന്നതിനാൽ ശത്രുക്കളുടെ ആക്രമ

ങ്ങളെ നിരോധിക്കുന്നതിനുതക്ക പ്രദേശമാണതു് എന്നു കണ്ടിട്ടായിരിക്കാം ഈ രാജാക്കന്മാർ ശ്രീരംഗപട്ടണത്തെ തങ്ങളുടെ തലസ്ഥാനമായിട്ടുറപ്പിച്ചതു്.

കോട്ടയുടെ സമീപത്തായി ടിപ്പുസുൽത്താൻ നിർമ്മിച്ചു ഒരു ക്രീഡാമണ്ഡപം ഉണ്ടു്. മുഹമ്മദീയരുടെ ഭവനനിർമ്മാണചാതുര്യത്തിനു ഇതു ഒരു ദൃഷ്ടാന്തമായിട്ടെടുക്കാവുന്നതാണു്. ഈ മണ്ഡപത്തിലെ സകല ഭാഗങ്ങളും രസകരമായ ചിത്രങ്ങളാൽ അലംകൃതമായിരിക്കുന്നു. യുദ്ധസന്നദ്ധനായി സുൽത്താൻ പുറപ്പെടുന്ന സമയത്തു് അദ്ദേഹത്തിന്റെ വേഷഗാംഭീര്യവും മറ്റും എത്രത്തോളത്തിലായിരുന്നുവെന്നു് വിശദമായി നമുക്കു ഇന്നും ഗ്രഹിക്കാവുന്ന നിലയിൽ അതു കൃത്യമായിട്ടാണു് ചിത്രലേഖനം ചെയ്യപ്പെട്ടിട്ടുള്ളതു്. ഇംഗ്ലീഷുകാർക്കു പരാജയം സംഭവിച്ചതായിട്ടാണു് ചിത്രം കാണുമ്പോൾ നമുക്കു തോന്നുക. ഇംഗ്ലീഷുകാരുടെ ഒരു സൈന്യത്തിന്റെ നേതാവായിരുന്ന കർണൽബൈലി ഒരുവട്ടത്തിൽ അപകടത്തിൽപെട്ടു് വളരെ അസ്വസ്ഥചിത്തനായിത്തീർന്ന നിലയിൽ എഴുതിയിരിക്കുന്ന ഒരു ചിത്രം നാം അവിടെ കാണുന്നു. മുഹമ്മദീയപ്രമാണികളുടെ ചിത്രങ്ങളാണു് മറെറാരുഭാഗത്തു് വരയ്ക്കപ്പെട്ടിട്ടുള്ളതു്. കാവേരിയിൽനിന്നും പുറപ്പെടുന്ന വിഷക്കാറ്റു ഇവിടെയും വീശുന്നതിനാൽ ഈ മണ്ഡപവും സുഖവാസയോഗ്യമല്ല

അന്നത്തെ മൈസൂർരാജാവിനെ ബന്ധനത്തിലാക്കീട്ടാണല്ലോ ഹൈദർ സ്ഥാനാരോഹണം ചെയ്തതു്. അക്കാലത്തു ദക്ഷിണേന്ത്യയിൽ പ്രബലപ്പെട്ടുവന്നിരുന്ന രണ്ടു വിദേശീയശക്തികൾ ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരുമായിരുന്നു. ഹൈദരാലി ഫ്രഞ്ചുകാരുമായി സഖ്യംചെയ്തു ഇംഗ്ലീഷുകാരോടു യുദ്ധത്തിനു സന്നദ്ധനായി. മൈസൂർയുദ്ധങ്ങൾ ചരിത്രപ്രസിദ്ധങ്ങളാകയാൽ അവയെ ഇവിടെ വിവരിക്കുന്നില്ല. പിതാ

വിൻെറ കാലശേഷം ടിപ്പുവാണ് മൈസൂരിലെ രാജാവായതു്. ഹൈദരാലിയെ അനുകരിച്ചുകൊണ്ടു ടിപ്പുസുൽത്താനും മലയാളത്തിലേക്കു കടന്നു തദ്ദേശീയന്മാരെ പലവിധത്തിലും ഉപദ്രവിക്കുകയും രാജ്യലക്ഷ്മിയെ പലപ്രകാരേണ നശിപ്പിക്കുകയുംചെയ്തു. മലബാറിൽ കടന്നു കൊള്ളതുടങ്ങിയപ്പോൾ അവിടത്തുകാർ ആബാലവൃദ്ധം തിരുവിതാംകൂറിലേക്കു ഓടിപ്പോയി കുലശേഖരപ്പെരുമാളെ ശരണംപ്രാപിച്ചു.

തിരുവിതാംകൂറിലെ മഹാരാജാവു് ഇംഗ്ലീഷുകാരുടെ സഖിയായിരുന്നു. ശത്രുക്കളുടെ ആക്രമണങ്ങളിൽനിന്നും മഹാരാജാവിനെ രക്ഷിച്ചുകൊള്ളാമെന്നായിരുന്നു അവരുടെ ശപഥം. യാതൊരുകാരണവുംകൂടാതെ ടിപ്പു തിരുവിതാംകൂറിനോടു യുദ്ധത്തിനൊരുങ്ങി. തിരുവിതാംകൂറിൽനിന്നും മടങ്ങുന്നതായാൽ തങ്ങൾ യാതൊരുശല്യത്തിനും ഒരുങ്ങുന്നതല്ലെന്നു ഇംഗ്ലീഷുകാർ മൈസൂർവ്യാഘ്രത്തിനു അറിവുകൊടുത്തുവെങ്കിലും മദാന്ധനായ വ്യാഘ്രം അവരുടെ വാക്കിനെ വിലവെച്ചില്ല. അപ്പോൾ ഒരു ഇംഗ്ലീഷുസൈന്യം ടിപ്പുസുൽത്താൻെറ തലസ്ഥാനമായ ശ്രീരംഗപട്ടണം വളഞ്ഞു. ആ വസ്തുത ഗ്രഹിച്ചപ്പോൾ സുൽത്താൻ ഉടനെ മടങ്ങി അതിവേഗത്തിൽ തൻെറ തലസ്ഥാനത്തെത്തുകയും തൽക്കാലം ഇംഗ്ലീഷുകാരുമായിട്ടു ഒരു ഉടമ്പടിചെയ്യുകയുംചെയ്തു. അവിടുന്നു കുറേക്കാലം കഴിഞ്ഞതിൻെറശേഷം ൧൭൯൯ മെയ്മാസത്തിലാണ് ഇംഗ്ലീഷുകാരുമായിട്ടുണ്ടായ ഒടുക്കത്തെ യുദ്ധം. ആ യുദ്ധത്തിൽവെച്ചു മൈസൂർവ്യാഘ്രം കാലഗതിയെ പ്രാപിക്കുകയുംചെയ്തു.

കോട്ട ഇന്നും അന്നത്തെപ്പോലെതന്നെ ഇരിക്കുന്നു. കോട്ട വെട്ടിപ്പൊളിച്ചാണല്ലൊ ഹാരിസ്സ് എന്ന ഇംഗ്ലീഷുസൈന്യാധിപൻെറ കീഴിലുള്ള പട്ടാളം ഉള്ളിൽ പ്രവേശിച്ചതു്. തങ്ങൾക്കു പ്രവേശിപ്പാനായി ഇംഗ്ലീഷുപട്ടാളക്കാർ ഉണ്ടാക്കിയ പഴുതുകൾക്കു യാതൊരുവ്യത്യാസവും ഇന്നേവരെ വരുത്തീ

ട്ടില്ലത്രെ. പ്രാകാരങ്ങളിൽ അന്നുണ്ടായിരുന്ന പീരങ്കികൾ ഇന്നു കാണുന്നതല്ലെന്നൊരു വിശേഷം മാത്രമുണ്ട്.

കേരളീയർ മാമാങ്കം പിന്നെയും വളരെക്കാലം കൊണ്ടാടുകയുണ്ടായി. എന്നാൽ ടിപ്പുസുൽത്താന്റെ ആക്രമണത്തോടുകൂടി സാമൂതിരിപ്പാട്ടിലെ ശക്തിക്കു ക്ഷയം സംഭവിച്ചു. അതോടുകൂടി മാമാങ്കവും അവസാനിച്ചുവെന്നാണ് ഐതിഹ്യം.

---

## XXXII

## ആകാശവിമാനം

ഒരു സ്ഥലത്തുനിന്നു മറ്റൊരു സ്ഥലത്തേക്കു സഞ്ചരിക്കുവാൻ മനുഷ്യന് ആദ്യമായി ഉപയോഗപ്പെട്ടതു് അവന്റെ കാലുകൾതന്നെയാണ്. ഈ വാഹനം മനുഷ്യനു ദൈവദത്തമായതാകുന്നു. എന്നാൽ ദൈവദത്തമായ സാധനങ്ങളെക്കൊണ്ടു തൃപ്തിപ്പെട്ടിരിക്കുന്നതു് മനുഷ്യന്റെ വിശേഷബുദ്ധിക്കു് ചേരായ്മയാണെന്നാണല്ലോ അവന്റെ വിചാരവും വിശ്വാസവും. ഈ വിശ്വാസത്തിന്റെയും വിചാരത്തിന്റെയും ഫലമായി അനവധി നൂതനസാധനങ്ങൾ നിർമ്മിതമായിട്ടുണ്ടെന്നുള്ള സംഗതിക്കു് യാതൊരു വിവാദവുമില്ല.

ദൈവദത്തമായ കാലുകൾ ഉപയോഗിച്ചു നടപ്പാൻ ചില അവസരങ്ങളിൽ മനുഷ്യന് സാധിക്കാതെവന്നേക്കും. അപ്പോഴാണ് വാഹനങ്ങളാവശ്യങ്ങളാകുന്നതു്. ദേശസഞ്ചാരം ചെയ്യുന്നതിനും വാഹനങ്ങൾ ആവശ്യമാണ്. എന്നാൽ പൂർവ്വകാലങ്ങളിൽ മനുഷ്യൻ ദേശസഞ്ചാരം ചെയ്യുന്നതിൽ വളരെ തല്പരന്മാരായിരുന്നില്ല. അതുകൊണ്ടു് രോഗം പിടി

പെട്ടും മററുവിധത്തിൽ ക്ഷീണിച്ചും ഇരിക്കുന്നവരെ ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്കു കൊണ്ടുപോകാൻ ഉതകുന്നവയായ വാഹനങ്ങൾ മാത്രമെ മനുഷ്യൻ ആദിമകാലങ്ങളിൽ നിർമ്മിക്കയുണ്ടായുള്ളൂ. ഇത്തരത്തിലുള്ള വാഹനങ്ങളാണ് മഞ്ചൽ, മേനാവു്, പല്ലക്ക് മുതലായവ.

പരിഷ്കാരം വർദ്ധിച്ചപ്പോൾ വണ്ടികൾ, രഥങ്ങൾ മുതലായ വാഹനങ്ങൾ നിർമ്മിക്കപ്പെട്ടു. സ്ഥലമാർഗ്ഗമായി സഞ്ചരിക്കുന്നതിനുള്ള വാഹനങ്ങൾ കരസ്ഥമായപ്പോൾ മനുഷ്യൻ ജലതരണം ചെയ്യുന്നതിനുള്ള ഉപായങ്ങളെപ്പററി ചിന്തിച്ചുതുടങ്ങി. ആ ചിന്തയുടെ ഫലമായി ആദിമകാലങ്ങളിൽ ചങ്ങാടങ്ങൾ, പത്തേമാരികൾ മുതലായവയും അനന്തരകാലങ്ങളിൽ കപ്പലുകളും നിർമ്മിക്കപ്പെട്ടു.

സ്ഥലജലങ്ങളിൽകൂടി സഞ്ചരിപ്പാനുള്ള വാഹനങ്ങൾ നിർമ്മിച്ചതുകൊണ്ടും മനുഷ്യനു തൃപ്തിയായില്ല. നഭോമണ്ഡലത്തെക്കൂടി കീഴടക്കി തങ്ങളുടെ സ്വാധീനമാക്കണമെന്ന ഇച്ഛയാണ് മനുഷ്യനെ പിന്നെ പ്രേരിപ്പിച്ചതു്. ഈ ഇച്ഛാസിദ്ധിക്കായി നഭോമണ്ഡലത്തിൽ സ്വൈരസഞ്ചാരം ചെയ്യുന്നതിനുള്ള ഉപായങ്ങളെന്തെന്നു് ആലോചനതുടങ്ങി. ഈ ആലോചനയുടെ ഫലമായിട്ടാണ് ആകാശവിമാനമെന്ന വാഹനം മനുഷ്യൻ ഉണ്ടാക്കിയതു്.

ഹിന്ദുക്കളുടെ പുരാണങ്ങളിൽ പുഷ്പകം മുതലായ വിമാനങ്ങൾ ദേവന്മാർ ഉപയോഗിച്ചിരുന്നുവെന്നു പ്രസ്താവിച്ചു കാണുന്നുണ്ടു്. എന്നാൽ വിമാനനിർമ്മാണം സാധാരണക്കാരായമനുഷ്യർക്ക് സാദ്ധ്യമായിട്ടു വളരെനാളായിട്ടില്ല. ഇങ്ങിനെ ഒരു വാഹനത്തെപ്പററി ആദ്യമായി ചിന്തിച്ചുതുടങ്ങിയതുതന്നെ പതിനെട്ടാം നൂററാണ്ടിലാണ്.

വായുമണ്ഡലത്തിൽ നാനാതരത്തിലുള്ള ലോപ്പങ്ങളുണ്ടു്.

ഈ വായുമണ്ഡലത്തെക്കാൾ ഘനം കുറഞ്ഞതായ ബാഷ്പ
ങ്ങളുണ്ടാക്കുവാൻ മനുഷ്യനു സാധിക്കുന്നതുമാണ്. അബ്ജ
നകം എന്നും ജ്വലവായു എന്നും പറയുന്ന ബാഷ്പം അന്തരി
ക്ഷത്തെക്കാൾ അത്യധികം ഘനം കുറഞ്ഞതാണ്; അതുകൊ
ണ്ട് അതു് നിറച്ചതായ ഒരു സഞ്ചി നഭോമണ്ഡലത്തിൽ ഉയ
രുന്നതാണ് എന്ന് ഒരു മനുഷ്യൻ കണ്ടുപിടിച്ചു. ഒരാകാശ
വിമാനം ഇദ്ദേഹം പ്രഥമമായുണ്ടാക്കിയതു് 1783-ൽ ആ
ണ്. അതിൽ നിറച്ചിരുന്നതു് അബ്ജനകമായിരുന്നു. വി
മാനം ആദ്യം ഉണ്ടാക്കിയതു കടലാസ്സുകൊണ്ടായിരുന്നു. എ
ന്നാൽ കടലാസ്സു സഞ്ചികളിൽനിന്നു അബ്ജനകവായുവിന്
പുറത്തുപോകാൻ യാതൊരു പ്രയാസവുമില്ലാതിരുന്നതുകൊ
ണ്ട്, കടലാസ്സുവിമാനത്തിൽ ഭദ്രമായി സൂക്ഷിപ്പാൻ സാധിക്കു
ന്ന ഒരു ബാഷ്പം കണ്ടുപിടിപ്പാനായ് ശാസ്ത്രജ്ഞന്മാർ ഉദ്യമി
ച്ചു. ഈ ഉദ്യമവും സഫലമായി. പരീക്ഷണാർത്ഥം ഒരു
വിമാനം ഉണ്ടാക്കിയതു് ആയിരം അടി പൊക്കത്തിൽ ഉയ
ർന്നുവത്രെ. ഇങ്ങിനെ ആദ്യമായി വിമാനം വിട്ടതു ഫ്രഞ്ചുകാ
രാണ്.

ഇത്രത്തോളമായപ്പോഴേക്കും വിമാനനിർമ്മിതിയിൽ ശാ
സ്ത്രജ്ഞന്മാർക്കു മാത്രമല്ല പൊതുജനങ്ങൾക്കും അഭിരുചി ജനി
ച്ചു. വിമാനം ഉണ്ടാക്കുന്നതിനുള്ള കമ്പനികൾ സ്ഥാപിക്കപ്പെ
ട്ടു. അനവധി വിമാനങ്ങൾ ഉണ്ടാക്കിനോക്കി; അവയൊന്നും
അവർക്ക് പിടിച്ചില്ല. ഒടുവിൽ 'ഗ്ലോബ്'' എന്നു പേരായ ഒരു
വിമാനം ഉണ്ടാക്കി. അതു ആകാശത്തിൽ ഉയരുന്നതാണെന്നു
അവർക്കു ബോദ്ധ്യമായതിനാൽ വിമാനം വിടുന്നതു പരസ്യമാ
യ ഒരു സ്ഥലത്തുവച്ചുവേണമെന്നാണു തീർച്ചയാക്കിയതു്.

പാരിസ്സ് നഗരത്തിലെ ഒരു പ്രധാന സ്ഥലത്തുനിന്നാ
ണ് ഈ വിമാനത്തെ വിട്ടതു്. ഈ അത്ഭുതകാഴ്ച കാണ്മാൻ
അന്നവിടെ രണ്ടുലക്ഷം ജനങ്ങളോളം കൂടിയിരുന്നു; ആ സമ
യത്തു യദൃച്ഛയായി പെയ്ത ഒരു മഴ അവർ തീരെ നിസ്സാരമാ

ക്കി വിമാനത്തിന്റെ ഗതിതന്നെ നോക്കിക്കൊണ്ടു നിന്നുപോയി. മൂന്നാൽ മണിക്കൂറു സമയത്തോളം അന്തരീക്ഷത്തിൽകൂടി സഞ്ചരിച്ചു ഗ്ലോബു് ഏകദേശം പതിനാലു നാഴിക ദൂരം ഉള്ള ചെന്നുവീണു. അവിടത്തെ ജനങ്ങൾ അതൊരു ഭൂതമാണെന്നാണു വിചാരിച്ചതു്. അന്നു വിമാനത്തെപ്പററി പൊതുജനങ്ങൾക്കുണ്ടായിരുന്ന ജ്ഞാനം അത്ര മോശമായിരുന്നു എന്നർത്ഥം.

എന്നാൽ ആകാശവിമാനത്തിൽ കയറി യാത്രചെയ്യുന്നതിനു് അതേവരെ ആൎക്കും ധൈര്യമുണ്ടായില്ല. ആ കൃത്യവും സാധിക്കണമെന്നു കരുതി ഒരു യുവാവു സന്നദ്ധനായി. അന്നത്തെ രാജാവിന്റെ അനുവാദം വാങ്ങി അയാൾ തന്റെ സ്നേഹിതനായ ഒരു പ്രഭുവുമൊന്നിച്ചു മഹോന്നതമാനങ്ങളിൽ ആകാശസഞ്ചാരംചെയ്തു. അവൎക്കു യാതൊരപകടവും പററാതെ അവർ ഭൂമിയിലേയ്ക്കു് ഇറങ്ങിവന്നു. ഇതിനുശേഷം മററു രണ്ടു പണ്ഡിതന്മാർ കൂടി ഒരു വിമാനത്തിൽ കയറി യാത്ര ചെയ്തു.

അതുവരെയുണ്ടാക്കിയ വിമാനങ്ങൾക്കു കാററിന്റെ ഗതിയനുസരിച്ചു് അന്തരീക്ഷഗമനം ചെയ്യുന്നതിനേ സാധിച്ചിരുന്നുള്ളു. എന്നാൽ തങ്ങളുടെ ഇഷ്ടംപോലെ വിമാനത്തെ തിരിച്ചുകൊണ്ടു പോകുന്നതിനു സാധിക്കുമോ എന്നു പരിശോധിപ്പാനാണു് പിന്നീടു പണ്ഡിതന്മാർ ഉദ്യമിച്ചതു്. ആദ്യത്തിൽ ഇതു സാധിക്കയില്ലെന്നുതന്നെ തോന്നിയെങ്കിലും അനന്തരമുണ്ടായ പരീക്ഷണങ്ങളുടെ ഫലമായി വിമാനത്തെ യഥേഷ്ടം തിരിക്കുവാൻ സാധിക്കുന്നതാണെന്നു ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചു. ഇംഗ്ലണ്ടിൽനിന്നു ഫ്രാൻസിലേയ്ക്കു കടപ്പാനാണു് ആദ്യം ശ്രമിച്ചതു്. അതു സഫലമായെന്നു കണ്ടപ്പോൾ മറെറാരു വിദ്വാൻ ഫ്രാൻസിൽനിന്നു് ഇംഗ്ലണ്ടിലേയ്ക്കു കടപ്പാൻ നിശ്ചയിച്ചു. വിമാനത്തിൽ കയറി ഇദംപ്രഥമമായി അന്തരിക്ഷഗമനംചെയ്ത യുവാവാണു ഇപ്രകാരം ചെയ്തതു്. വിമാനത്തിൽ കുറച്ചുദൂരം പോയപ്പോഴേയ്ക്കും

അതിനു തീപിടിച്ചു് അതിലുണ്ടായിരുന്നവർ ഭൂമിയിൽ പതി ച്ചു. ആദ്യമായി ആകാശഗമനം ചെയ്യാനതന്നെയാണു് വി മാനംകൊണ്ടു് ആദ്യമായി അപകടം പററിയതും.

പിന്നെയും അനവധി പരിഷ്കാരങ്ങൾ വരുത്തിയതി നുശേഷമാണു വിമാനം ഇന്നത്തെ സ്ഥിതിയിലെത്തിയതു്. ഇപ്പോൾ വിമാനം ഉണ്ടാക്കുന്നതു പട്ടു മുതലായ ഘനംകുറ ഞ്ഞ വസ്തുക്കളെക്കൊണ്ടാകുന്നു. നടുഭാഗം വീതികൂടിയും ര ണ്ടററവും കൂർത്തിരിക്കുന്ന കഷണങ്ങളായി പട്ടു വെട്ടുകയാ ണു് ആദ്യം ചെയ്യേണ്ടതു്. വിമാനത്തിന്റെ വലിപ്പം നമ്മു ടെ ഇഷ്ടംപോലെ ആകാം; വലിപ്പമനുസരിച്ചു പട്ടുകഷണ ങ്ങളും വലുതായിരിക്കണം.

സാമാന്യവലിപ്പത്തിൽ ഒരു സഞ്ചിയുടെ ആകൃതിയിൽ തുന്നിയുണ്ടാക്കിയശേഷം സഞ്ചിയുടെ പുറത്തു റബ്ബർചാറുതേ ച്ചു് ഉണക്കുന്നു. സഞ്ചിയിൽ നിറയ്ക്കുന്ന വായു പുറത്തുപോ കാതെയിരിക്കത്തക്കവണ്ണം വിടവുകളും മററും അടയ്ക്കുവാനാ ണു് ഇപ്രകാരം ചെയ്യുന്നതു്.

വിമാനത്തിന്റെ മുകൾഭാഗത്തു് അകത്തേക്കു തുറക്കു ന്ന ഒരു വാതലുണ്ടായിരിക്കും. വിമാനത്തിന്റെ ചുവട്ടിൽ ചേർത്തു കെട്ടീട്ടുള്ള സഞ്ചിയുമായി ഈ വാതിൽ യോജിപ്പിച്ചി രിക്കും. ആവശ്യമുള്ളസമയം ഈ വാതിൽ തുറന്നു വിമാന ത്തിന്റെ അകത്തുള്ള ബാഷ്പം പുറത്തേക്കുകളയാവുന്നതാണു്. വിമാനത്തെ പൊതിഞ്ഞിട്ടിരിക്കുന്ന ഒരു കയറുവലയുടെ താ ഴത്തു് ആകാശസഞ്ചാരികൾക്കിരിപ്പാനുള്ള ഒരു തൊട്ടികാ ണാം. ഇതിൽ എന്തെങ്കിലും കുറെ ഭാരവും കയററിവച്ചിട്ടു ണ്ടായിരിക്കാം. വിമാനത്തിന്റെ ഗതിക്രമപ്പെടുത്തുന്നതി ന്നാണു് ഈ ഭാരം കയററുന്നതു് ആകാശസഞ്ചാരികളുടെ പ ക്കൽ ഒരു ഭൂപടവും, ഒരു വടക്കുനോക്കിയന്ത്രവും ഒരു വായു വാഹിനിയന്ത്രവും ഉണ്ടായിരിക്കുന്നതാണു്. വിമാനത്തെ ഒരു സ്ഥലത്തു കെട്ടിയുറപ്പിച്ചിട്ടാണു വായു നിറയ്ക്കുന്നതു്; വാ

യു നിറഞ്ഞാൽ സഞ്ചാരികൾ മുൻപറഞ്ഞ തൊട്ടിയിൽ കയറി ഇരിക്കും. അപ്പോൾ വിമാനത്തെ കെട്ടിയകയറുകൾ ഖണ്ഡിക്കുകയും വിമാനം ആകാശത്തിൽ ഉയരുകയും ചെയ്യുന്നു.

വിമാനവും അതിലുള്ള ആളുകളും കൂടിചേർന്നുള്ള ഭാരം അതിനെ തള്ളിനീക്കുന്ന വായുവിൻെറ ഭാരത്തേക്കാൾ കുറയുന്നതുകൊണ്ടാണു് വിമാനം ഉയരുന്നതു്. വിമാനത്തിൽ നിറച്ചിട്ടുള്ള വായു അതിനു് അകത്തിരിക്കുകയും തണുക്കാതിരിക്കയും ചെയ്യുന്നേടത്തോളം സമയം അതു് ആകാശത്തിൽ സഞ്ചരിക്കും. ഭൂമിയിലേക്കു് ഇറങ്ങേണ്ട ആവശ്യം വരുമ്പോൾ വിമാനസഞ്ചിയുടെ മുകളിലുള്ള വാതിൽ തുറക്കുകയും ആ മാർഗ്ഗമായി വായു പുറത്തുപോകയും ചെയ്യുന്നു: വിമാനസഞ്ചാരികളുടെ അറിവുകൂടാതെയും ഈ വായു പുറത്തുപോയെന്നു വന്നേക്കാം. അതു് എങ്ങനെയായാലും വിരോധമില്ല. വായു പുറത്തുപോയാൽ വിമാനം ഭൂമിയിലേക്കു ഇറങ്ങിത്തുടങ്ങുമെന്നു നിശ്ചയംതന്നെ. ഇറങ്ങുന്നതിനുള്ള സൌകര്യത്തിനുവേണ്ടി "പാറച്ചൂട്ട്" എന്നു ഒരു സാധനംകൂടി ഇപ്പോഴത്തെ വിമാനങ്ങളോടുകൂടി ചേർത്തു കെട്ടിക്കാണുന്നുണ്ട്.

വിമാനനിർമ്മാണത്തിൽ പറവകളുടെ സൃഷ്ടിയെയാണു് മനുഷ്യർ അനുകരിച്ചിട്ടുള്ളതു്. ഈ അനുകരണംകൊണ്ടു് ഉദ്ദേശിച്ച ഫലം സിദ്ധമായതുകൊണ്ടായിരിക്കും ചിലർ നഭോമണ്ഡലത്തിൽ പറക്കുവാനുംകൂടി മനുഷ്യനു സാധിക്കുമെന്നു് ഒരു സമയത്തു അഭിപ്രായപ്പെടുകയുണ്ടായതു്.

ഇക്കഴിഞ്ഞ യുദ്ധത്തിൽ വിമാനങ്ങൾ വളരെ ഉപകരിക്കയുണ്ടായിട്ടുണ്ടു്. അന്നു ഉത്തമമായും പല വിമാനങ്ങളും നിർമ്മിക്കയുമുണ്ടായി. യുദ്ധാനന്തരം വിമാനനിർമ്മാണത്തിലും അതിൻെറ ഉപയോഗത്തിലും പല പരിഷ്കാരങ്ങളും അഭിവൃദ്ധിയും ഉണ്ടായിട്ടുണ്ടു്.

---

# XXXIII

## തപാൽ

ഒരുസ്ഥലത്തു നിവസിക്കുന്ന ഒരുവന് കുറെദൂരത്തായി ഒരു സ്നേഹിതനൊ ബന്ധുവൊ ഉണ്ടെങ്കിൽ അവരവരുടെയോഗക്ഷേമവർത്തമാനം അന്യോന്യം അറിയിക്കേണ്ടതു് ആവശ്യമാണല്ലൊ. പുരാതനകാലങ്ങളിൽ ഇങ്ങിനെ വർത്താനിവേദനം ചെയ്തിരുന്നതു് ദൂതന്മാരായിരുന്നു. മിഥിലാരാജ്യത്തുവച്ചു് ശ്രീരാമൻ ശൈവചാപം ഖണ്ഡിച്ചുവെന്നും മറ്റുമുള്ള വൃത്താന്തം ദശരഥനെ അറിയിച്ചതു് ഒരു പ്രത്യേകദൂതൻ മുഖാന്തിരമാണല്ലൊ.

പേർഷ്യയിലാണ് തപാൽ ഇദംപ്രഥമമായി ഏർപ്പെടുത്തപ്പെട്ടതു് എന്നാണു തോന്നുന്നതു്. അനന്തരം അതു അയൽപ്രദേശങ്ങളായ ചൈനമുതലായ രാജ്യങ്ങളിലും പ്രചാരത്തിൽവന്നു. പാശ്ചാത്യരാജ്യങ്ങളിൽ ഒരുകാലത്തു് പ്രാവുമുതലായ ചെറുജീവികളെ സന്ദേശവാഹകന്മാരായി ഉപയോഗിച്ചിരുന്നു എന്നു കേട്ടിട്ടുണ്ടു്. വളരെ ദൂരെയുള്ള സ്ഥലങ്ങളിലേക്കു് ഈ വാഹകന്മാർ മുഖാന്തിരം വർത്തമാനം അറിയിപ്പാൻ സാധിക്കുന്നതല്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

ക്രിസ്ത്വബ്ദം പതിനൊന്നാം നൂറ്റാണ്ടോടുകൂടിയാണ് തപാൽ എന്ന ഏർപ്പാടു ഇംഗ്ലണ്ടിൽ ആദ്യം നടപ്പായതു്. എന്നാൽ അന്നു് അതു് ഗവൺമെണ്ടിന്റെ മേലന്വേഷണത്തോടുകൂടിയായിരുന്നില്ല. തപാൽ കൊണ്ടുപോകുന്നതിനു കരാറുകാരെ നിയമിക്കുകയായിരുന്നു പതിവു്. കൂലിക്കു വ്യവസ്ഥയുണ്ടായിരുന്നില്ല. ദൂരത്തിന്റെ കൂടുതൽകുറവനുസരിച്ചായിരുന്നു കൂലിചുമത്തിയിരുന്നതു്; ഇന്നു എഴുത്തിന്റെ ഘനം

നോക്കീട്ടാണെന്ന് എല്ലാവരും അറിയാമല്ലോ. ഗവൎമ്മെണ്ടിന്റെ മേലന്വേഷണംകൂടാതെ നടന്നിരുന്നതുകൊണ്ടു തപാൽമാൎഗ്ഗമായി കൊണ്ടുപോകുന്ന എഴുത്തുകളും ആധാരങ്ങളും കളവുപോകയും പതിവാണ്. അന്നു ഇംഗ്ലണ്ടിൽ ഇന്നത്തെപ്പോലെ അത്രയധികം വെട്ടുവഴികളുമുണ്ടായിരുന്നില്ല. ഉള്ളവതന്നെ ഗതാഗതത്തിനു വളരെ ദുൎഘടങ്ങളും കാടത്തവയുമായിരുന്നു. ഈവഴികളിൽക്കൂടിയാണ് തപാൽവണ്ടികൾ ഓടിക്കൊണ്ടിരുന്നത്. തപാൽ കൊള്ളിക്കുന്നതിന്നുതന്നെ സന്നദ്ധരായ ചോരന്മാരും അന്നുണ്ടായിരുന്നു. തപാലുണ്ടെങ്കിലും ഇന്നുള്ളതിന്റെ ശതാംശം ഉപകാരം അതുകൊണ്ട് അന്നുണ്ടായിരുന്നില്ലെന്നു സ്പഷ്ടംതന്നെ.

ചോരന്മാരുടെ ഉപദ്രവം സഹിക്കവയ്യാതായപ്പോൾ ഗവൎമ്മെണ്ടിൽനിന്നുതന്നെ അക്കാൎയ്യത്തിൽ പ്രവേശിച്ച് ചില നിയമങ്ങൾ നടപ്പാക്കി. ആ നിയമപ്രകാരം തപാൽക്കള്ളന്മാരെ ശിരച്ഛേദംചെയ്‌വാൻ അനുവാദമുണ്ടായിരുന്നു. ശിക്ഷയുടെ കാഠിന്യംകൊണ്ടു കള്ളന്മാരുടെ എണ്ണം ചുരുങ്ങിവന്നുവെങ്കിലും തപാലേപ്പാടുകൊണ്ട് ജനങ്ങൾക്ക് പറയത്തക്കതായ യാതൊരു സൌകൎയ്യവും അന്നുണ്ടായിരുന്നില്ല.

ഇതിനുശേഷം വളരെക്കാലം കഴിഞ്ഞപ്പോഴാണ് തപാൽക്കൂലി കുറയ്ക്കേണ്ടതാണ് എന്നു ഇംഗ്ലണ്ടിലെ പൌരപ്രമാണികൾക്ക് ബോദ്ധ്യം വന്നത്. പെനിപോസ്റ്റേജ്—ഒരു പെനിവിലപിടിച്ച മുദ്രകുത്തിയാൽ ഇംഗ്ലണ്ടിന്റെ എല്ലാഭാഗത്തും എഴുത്തെത്തിക്കണമെന്ന നിയമം—റോളൻഡ്‌ഹിൽ എന്ന മഹാന്റെ പരിശ്രമംകൊണ്ടാണ് പാസ്സായത്. ഇതു ൧൮൪൦-ൽ ആയിരുന്നു. ഈ നിയമം പാസ്സായപ്പോഴേ തപാൽ സാധാരണക്കാൎക്ക് ഉപകാരമായുള്ളു. തീവണ്ടി നടപ്പായതോടുകൂടി തപാലിലും പൂൎവ്വാധികം സൌകൎയ്യം വൎദ്ധിച്ചു. എഴുത്തുകൾ കളവുപോകാതെയായി. കാലതാമസവും കുറഞ്ഞു.

ഒരു രാജ്യത്തുനിന്ന് മറെറാരു രാജ്യത്തേക്ക എഴുത്തയപ്പാനും ഇപ്രകാരം സൌകര്യമുണ്ട്. ഇന്ത്യയിൽനിന്നു ഇംഗ്ലണ്ടിലേക്കും യൂറോപ്പിലെ മററുരാജ്യങ്ങളിലേക്കും എഴുത്തയയ്ക്കാവുന്നതാണ്. അപ്രകാരംതന്നെ ജപ്പാൻ, അമേരിക്ക മുതലായ പുറനാടുകളിൽ താമസിക്കുന്നവക്കും ഇന്ത്യയിലേക്ക് എഴുത്തയപ്പാൻ വിരോധമില്ല. അതാതുരാജ്യങ്ങളിലെ നിയമമനുസരിച്ച് മുദ്രപതിക്കേണമെന്നു മാത്രമേയുള്ളു.

ജനങ്ങൾക്ക വളരെ ഉപകാരമുള്ള ഒരു സമ്പ്രദായമാണ് തപാൽ എന്നതിനു സംശയമില്ല; ഗവർമ്മെണ്ടിലേക്ക ഈ വകുപ്പിൽനിന്നു സാമാന്യം നല്ലതായ ഒരു സംഖ്യ വർഷംതോറും കിട്ടിവരാറുമുണ്ട്.

നമ്മുടെ കൊച്ചിരാജ്യത്തും ഇങ്ങിനെ ഒരേർപ്പാടുണ്ട്. അതിന്റെ മേലന്വേഷണം കൊച്ചിഗവർമ്മെണ്ടിനാകുന്നു. ഈ ഏർപ്പാടിനു "അഞ്ചൽ" എന്നാണ് പറഞ്ഞുവരുന്നത്. പോസ്റ്റാപ്പീസിൽനിന്നു ലഭിക്കുന്നതുപോലെ കാർഡുകളും സ്റ്റാമ്പുകളും ഈ ആപ്പീസിൽനിന്നും ലഭിക്കുന്നതാണ്. അവയുടെ ഒരുഭാഗത്തു കൊച്ചി മഹാരാജാവിന്റെ തലയുടെ ഒരു ചിത്രമാണ് കാണുക എന്നുമാത്രമേ വിശേഷമുള്ളു.

തപാൽവഴി എഴുത്തുകൾ മാത്രമല്ല, പണംകൂടി അയയ്ക്കാം. ഈ ഏർപ്പാട് ആദ്യം ഗവർമ്മെണ്ടു മുതലായിട്ടല്ല നടത്തിവരുന്നത്. ജനങ്ങൾ അവരുടെ സൌകര്യത്തിനായി ആരംഭിച്ചതാണ്. അത് സൌകര്യമുള്ളതാണെന്നു കണ്ടു ഗവർമ്മെണ്ടു അതിനെ അംഗീകരിച്ചുവെന്നു മാത്രമേയുള്ളു. ഇതുകൊണ്ടു ഗവർമ്മെണ്ടിലേക്കും ജനങ്ങൾക്കും വളരെ ലാഭമുണ്ട്.

സാധുക്കളായ ജനങ്ങൾക്ക നിത്യവൃത്തി കഴിച്ചുണ്ടാക

ന്ന സമ്പാദ്യം വർദ്ധിപ്പിക്കുവാനും ഒരേർപ്പാടു തപാലാപ്പീസിൽ ചെയ്തുവരുന്നുണ്ടു്. ഇതിനു "സേവിങ്ങ്സ് ബാങ്ക്" എന്നാണു പേരു. എത്ര ലഘുവായ സംഖ്യയും ഇതിൽ പലിശയ്ക്കിടാവുന്നതാണു്. ബാങ്കിക്കാരൻ പൊളിഞ്ഞാൽ ഉള്ള പണവും നഷ്ടമായല്ലൊ എന്നു പേടിക്കും ഇവിടെ വഴിയില്ല. പൊതുജനസഹായത്തിന്നായി ഈ ഏർപ്പാടു സർക്കാരിൽനിന്നും ആദ്യം നടപ്പാക്കിയതു് ഫാസെററലാണു്.

ഓരമ്മൽ വഴിയായും പണമയയ്ക്കുവാനുള്ള സൌകര്യങ്ങളുണ്ടു്; എന്നാൽ അവിടെ "സേവിങ്ങ്സ് ബാങ്ക്" എന്ന ഏർപ്പാടില്ല. അതും കാലക്രമേണ നടപ്പിൽ വരുമെന്നു വിശ്വസിക്കാം.

ഇനി രണ്ടുവാക്കു പറയേണ്ടതു് കമ്പിത്തപാലിനെപ്പറ്റിയാണു്. വിദ്യുച്ഛക്തിയുടെ സഹായംകൊണ്ടാണു് ഈ ഏർപ്പാടു് നടന്നുവരുന്നതു്. കമ്പിത്തപാൽ നടപ്പായിട്ടു് ഇനിയും ഒരു ശതാബ്ദം കഴിഞ്ഞിട്ടില്ല. വാർത്താനിവേദനം ചെയ്യുന്നതിന്നു് ഇത്ര എളുപ്പമായ ഒരേർപ്പാടില്ല. മുമ്പു രണ്ടുംമൂന്നും മാസങ്ങൾകൊണ്ടറിഞ്ഞിരുന്ന സംഗതികൾ ഇന്നു രണ്ടും മൂന്നും മണിക്കൂറിനകത്തു് അറിയാവുന്നതാകുന്നു. ഇന്ത്യയെപ്പറ്റി ഇംഗ്ലണ്ടിലെ പാർലിമെന്റു് സഭയിൽചെയ്യുന്ന പ്രസംഗങ്ങളുടെ സാരാംശം പിറേറദിവസം ഇന്ത്യൻ പത്രങ്ങളിൽ പ്രസ്താവിച്ചുകാണുന്നതു് ഈ ഏർപ്പാടിന്റെ മാഹാത്മ്യംകൊണ്ടാണു്. യുദ്ധസമയത്തു വാർത്താനിവേദനം ചെയ്യുന്നതിന്നു ഇതില്പരം സൌകര്യമായ ഒരേർപ്പാടില്ല. അതുകൊണ്ടുതന്നെയാണു് കമ്പിഏർപ്പാടിനെ നശിപ്പിക്കുവാൻ ലഹളക്കാർ ആദ്യമായി ശ്രമിക്കുന്നതും, അടുത്തുകഴിഞ്ഞ പഞ്ചാബ് ലഹളയിലും മാപ്പിളലഹളയിലും ലഹളക്കാർ ആദ്യമായിച്ചെയ്തതു് കമ്പിത്തപാലിന്നു് പ്രതിബന്ധം വരുത്തുകയാണല്ലൊ. കച്ചവടക്കാർക്കും ഈ ഏർപ്പാടുകൊണ്ടു വളരെ ഗുണമുണ്ടു്. സാമാ

നങ്ങളുടെ വിലയിലുള്ള ഏറ്റക്കുറവുകളെ അന്യോന്യം അ
റിയിപ്പാൻ എളുപ്പം സാധിക്കുന്നതു് ഈ ഏർപ്പാടുകൊണ്ടല്ല
യോ?

അടിയന്തരാവസരങ്ങളിൽ കമ്പിമുഖമായി പണവുംകൂ
ടി അയയ്ക്കാവുന്നതാണ്. ഇതിനു കമ്പിമണിയോഡർ എന്നു
പേർ. വിദ്യുച്ഛക്തിയുടെ സഹായംകൊണ്ടു് മനുഷ്യന് എ
ന്തൊക്കെയാണ് സാധിപ്പാൻ പോകുന്നതു എന്നു ഖണ്ഡിച്ചു
പറവാൻ ഇനിയും സമയമായിട്ടില്ല. പ്രകൃതിശാസ്ത്രജ്ഞാനം
പൂർണ്ണമാകുന്നതോടുകൂടി മനുഷ്യന്റെ ഐഹികജീവിതം സ്വ
ർഗ്ഗജീവിതത്തോടു് തുല്യമായി പരിണമിക്കുന്നതാണെന്നു സ
ധൈര്യം പ്രസ്താവിക്കാവുന്നതാണ്.



“വിദ്യാഭിവർദ്ധിനി” അച്ചുക്കൂടം—കൊല്ലം.